# കാതോലിക്കാ എന്നു ചൊല്ലിവാഴ്ത്തി ഞായം

## പൗരസ്ത്യ കാതോലിക്കേറ്റ് ചരിത്രവും പ്രസക്തിയും

# കാതോലിക്കാ എന്നു ചൊല്ലിവാഴ്ത്തി ഞായം

## പൗരസ്ത്യ കാതോലിക്കേറ്റ് ചരിത്രവും പ്രസക്തിയും

**ഡോ. എം. കുര്യൻ തോമസ്**




**സോഫിയാ ബുക്സ്**

**കോട്ടയം**

## ഡോ. എം കുര്യൻ തോമസ്

1964 ഡിസംബർ 25–ന് കോട്ടയം ജില്ലയിൽ അരീപ്പറമ്പ് മേലേടത്ത് ഫാ. എം. റ്റി. കുര്യൻ കത്തനാരുടേയും മറിയാമ്മയുടേയും പുത്രനായി ജനിച്ചു. ഫിസിക്സിൽ ബിരുദവും, ബിസിനസ് അഡ്മിനിസ്ട്രേഷനിൽ ബിരുദാനന്തര ബിരുദവും, മാർക്കറ്റിംഗ് മാനേജ്മെന്റിൽ ബിരുദാനന്തര ഡിപ്ലോമായും.

മഹാത്മാഗാന്ധി സർവകലാശാലയുടെ സ്കൂൾ ഓഫ് സോഷ്യൽ സയൻസിൽ 18–ാം നൂറ്റാണ്ടിലെ കേരള ക്രൈസ്തവരുടെ സ്വത്വബോധത്തെപ്പറ്റി ഡോ. എം. ആർ. രാഘവവാര്യരുടെ മേൽനോട്ടത്തിൽ നടത്തിയ ഗവേഷണത്തിന് 2008–ൽ ഡോക്ടറേറ്റ്.

1990 മുതൽ അഡ്വർടൈസിംഗ് ബിസിനസിൽ. നൂറിലധികം ടെലിവിഷൻ പരിപാടികൾ സംവിധാനം ചെയ്തു.

2000–ൽ മലയാള ഭാഷയിലെ ആദ്യ ചരിത്രഗ്രന്ഥമായ *നിരണം ഗ്രന്ഥവരി* എഡിറ്റു ചെയ്തു പ്രസിദ്ധീകരിച്ചു. പ. പരുമല തിരുമേനിയുടെ *ഊർശ്ലേം യാത്രാവിവരണം*, കാരുചിറ ഗീവർഗീസ് ശെമ്മാശന്റെ *കൊളംബ് യാത്ര*, പ. പരുമല തിരുമേനിയുടെ *എഴുത്തുകൾ*, പ. ബസേലിയോസ് ഗീവർഗീസ് പ്രഥമന്റെ *സഭാജീവിത നാൾവഴി* തുടങ്ങിയവയ്ക്ക് അടിക്കുറിപ്പുകൾ തയാറാക്കി. നൂറ്റമ്പതോളം ചരിത്ര ലേഖനങ്ങളുടെ കർത്താവ്.

ഇതര കൃതികൾ: *നസ്രാണി പഠനങ്ങൾ* (2006), *മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ്* (2008), *കർമ്മശേഷിയുടെ കാതൽ* (2008), *പത്രോസ് പാത്രിയർക്കീസിന്റെ പരിഷ്ക്കാരങ്ങൾ* (2011), *The Indian Way of Christanity* (2012), *കായംകുളം ഫീലിപ്പോസ് റമ്പാൻ: വ്യക്തിയും സംഭാവനകളും* (2012).

*ഭാര്യ:* ജയ. *മക്കൾ*: കുറിയാക്കോസ്, യാക്കോബ്

*വിലാസം:*
പി. ബി. നമ്പർ 64
കോട്ടയം – 686001
drmkurianthomas@gmail.com

“ഞാൻ പഴയ ചാണ്ടിയായി മാറിയാലും സ്വാതന്ത്ര്യം നഷ്ടപ്പെട്ട ഒരു സഭയുടെ മെത്രാപ്പോലീത്തായായി കഴിയുവാൻ ആഗ്രഹിക്കുന്നില്ല. ഒരു നായയെപ്പോലെ ഞാൻ മരിക്കേണ്ടി വന്നാലും മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിനു വേണ്ടി അടരാടും.

മലങ്കരസഭയുടെ സ്വാതന്ത്ര്യം തീറെഴുതാനും അബ്ദൽ മശിഹായുടെ പട്ടത്വം പാഴാണെന്നു സമ്മതിക്കാനും ഞാൻ തയ്യാറില്ല. എന്റെ Conviction-ന് എതിരായി ഞാൻ പ്രവർത്തിക്കുകയില്ല.”

**– അലക്സിയോസ് മാർ തേവോദോസ്യോസ്**



ദൈവത്തെയും സഭയെയും സർവ്വ സൃഷ്ടികളെയും
സ്നേഹിക്കാൻ ജീവിതംകൊണ്ട് ഞങ്ങളെ പഠിപ്പിച്ചത്
ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയാണ്.
മാർത്തോമ്മാ പൈതൃകത്തെയും മലങ്കരസഭയുടെ സ്വാതന്ത്ര്യ
ത്തെയും വിലമതിക്കുകയും അതിനുവേണ്ടി നിലകൊള്ളുകയും
ചെയ്ത, തന്റെ അവസാനനാളുകളിൽ രോഗത്തെയും
ശാരീരിക പ്രയാസങ്ങളെയും മറന്ന് മലങ്കരസഭാ
ഏകീകരണത്തിനുവേണ്ടി അക്ഷീണം പ്രവർത്തിക്കുകയും
മലങ്കരയിൽ ശാശ്വത സമാധാനത്തിനായി
അത്യധികം ആഗ്രഹിക്കുകയും ചെയ്ത,
കാതോലിക്കേറ്റ് സപ്തതി ആഘോഷങ്ങളുടെ
വിജയത്തിനു പിന്നിൽ നിർണ്ണായകപങ്കു വഹിച്ച
ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ
സ്മരണയ്ക്കു മുമ്പിൽ
കാതോലിക്കേറ്റ് ശതാബ്ദി ഉപഹാരമായി
ഈ ഗ്രന്ഥം സവിനയം സമർപ്പിക്കുന്നു.

**ജോയ്സ് തോട്ടയ്ക്കാടും കൂട്ടുകാരും**

# ഉള്ളടക്കം



## ഭാഗം രണ്ട്

## ഭാഗം മൂന്ന്

# പ്രസാധകക്കുറിപ്പ്

മലങ്കരയിൽ കാതോലിക്കേറ്റ് സംസ്ഥാപനത്തിന്റെ ശതാബ്ദിയാഘോഷത്തിൽ മാർത്തോമ്മാ പൈതൃകത്തിന്റെ സ്വാതന്ത്ര്യപ്രഖ്യാപനം ഉദ്ഘോഷിക്കുന്ന സുവർണ നിമിഷമാണ്. 2009-ൽ സമാരംഭിച്ച കാതോലിക്കേറ്റ് ശതാബ്ദിയാഘോഷങ്ങൾ 2012 നവംബർ 25-ന് സമാപിക്കുകയാണ്.

മലങ്കര സഭാചരിത്രത്തെക്കുറിച്ച് അനവധി പഠനങ്ങൾ ചരിത്രകാരന്മാരും ദൈവശാസ്ത്രജ്ഞന്മാരും ഇതിനോടകം അവതരിപ്പിച്ചിട്ടുണ്ട്. ഈ പഠനങ്ങളിൽ വിസ്മരിക്കപ്പെടുന്നത് മലങ്കരസഭാചരിത്രത്തിലെ മാർത്തോമ്മൻ പൈതൃകത്തിന്റെ സ്വത്വദർശനമാണ്. ചരിത്രത്തെ സമീപിക്കുന്നതിൽ നമ്മുടെ എഴുത്തുകാർ പുലർത്തിവരുന്ന സമീപനങ്ങളിലെ രീതിശാസ്ത്രപരമായ പിശകുകൾ തിരുത്തപ്പെടേണ്ടതാണ്. കാതോലിക്കേറ്റിന്റെ സ്ഥാപന-പുനഃസ്ഥാപന വാദമുഖങ്ങളുയർത്തി സഭയുടെ ചരിത്രത്തിന്റെ യഥാർത്ഥ മുഖം തമസ്കരിക്കുന്ന സമീപത്തിനുള്ള പുനർവായനയാണ് ശാസ്ത്രീയമായി അവതരിപ്പിക്കാനുള്ളത്.

അഞ്ചു നൂറ്റാണ്ടോളം വിവിധതരത്തിൽ മലങ്കരയിലേക്ക് സംക്രമിച്ച അധിനിവേശങ്ങളെ പ്രതിരോധിക്കുന്നതിനുള്ള സ്വാതന്ത്ര്യവും ധീരതയും പുലർത്തിയ മലങ്കര നസ്രാണികളുടെ സ്വത്വനിർണയമാണ് ഈ സംസ്ഥാപനത്തിൽ ചരിത്രകാരന്മാർ വെളിപ്പെടുത്തേണ്ടത്. അധിനിവേശവിരുദ്ധ ചരിത്രസിദ്ധാന്തത്തിന്റെ അടിസ്ഥാനത്തിൽ മലങ്കരസഭയുടെ ചരിത്രം പുനർരചിക്കേണ്ടത് അനിവാര്യമാണ്.

മാർത്തോമ്മായുടെ പൈതൃകമുള്ള മലങ്കരസഭയ്ക്ക് അന്ത്യോഖ്യൻ സഭയുടെ കല്പനയുടെ മാത്രം അടിസ്ഥാനത്തിലുള്ള കാതോലിക്കേറ്റ് ചരിത്രനിർണയം ആവശ്യമുണ്ടോ? ചോദ്യം പ്രസക്തമല്ലേ? പാശ്ചാത്യ അധിനിവേശം നസ്രാണികളുടെ അഹംബോധത്തെ തകർത്തതിനാൽ സ്വത്വബോധ നിർമ്മിതിയിലുള്ള ചരിത്രത്തെ ആവിഷ്കരിക്കാൻ കഴിയാതെ പോയി.

കാതോലിക്കേറ്റിന്റെ സംസ്ഥാപനം നസ്രാണിയുടെ സ്വത്വബോധത്തിന്റെയും സ്വയംനിർണയാവകാശത്തിന്റയും തദ്ദേശീയതയുടെയും പ്രഖ്യാപനമായിരുന്നു. ഇതിന്റെ അടിസ്ഥാനത്തിലുള്ള ചരിത്രവിശലകനങ്ങളും വിവരണങ്ങളും വളർന്നുവരണം. നസ്രാണി സമൂഹത്തിന്റെ അധിനിവേശവിരുദ്ധ സ്വത്വവും സ്വാതന്ത്ര്യവും പുതുതലമുറയെ ബോധിപ്പിക്കാനുള്ള ഉത്തരവാദിത്വമാണ് ചരിത്രകാരന്മാർക്കും യുവഗവേഷകർക്കുമുള്ളത്.

സംസ്കാരികമായി തദ്ദേശീയവും ഭരണപരമായി സ്വയംഭരണസ്വാതന്ത്ര്യവും ആദ്ധ്യാത്മികമായി പൗരസ്ത്യസ്വഭാവവും സാമുദായികമായി സൗഹാർദവും ദേശീയ സംസ്കൃതിയും പുലർത്തിയ മലങ്കരനസ്രാണികളുടെ സ്വത്വ പുനർനിർണ്ണയ ശ്രമമാണ് ഈ സമാഹാരം.

കാതോലിക്കേറ്റിനെക്കുറിച്ചുള്ള നസ്രാണി സ്വത്വബോധം ചരിത്ര രീതിശാസ്ത്രത്തിൽ വിശകലനം ചെയ്യുന്ന ഈ പഠനം സോഫിയാ ബുക്സ് സ്വാഭിമാനം കാതോലിക്കേറ്റ് ശതാബ്ദി ഉപഹാരമായി ലോകസമക്ഷം സമർപ്പിക്കുന്നു. ചർച്ചകൾക്കും പഠനങ്ങൾക്കും അന്വേഷണങ്ങൾക്കും ഈ ഗ്രന്ഥം പ്രയോജനപ്രദമാകുമെന്ന് പ്രത്യാശിക്കുന്നു.

സോഫിയാ ബുക്സിനു വേണ്ടി

**ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്**
**ഫാ. ഡോ. റ്റി. പി. ഏലിയാസ്**
**ജോയ്സ് തോട്ടയ്ക്കാട്**

സെപ്റ്റംബർ 15, 2012
കാതോലിക്കേറ്റ് ശതാബ്ദി

# അവതാരിക

രത്നങ്ങൾ പതിച്ച ഒരു വിശേഷപ്പെട്ട വീണ ഒരു രാജാവിനു സമ്മാനമായി കിട്ടിയ അന്നുമുതൽ അദ്ദേഹത്തിന്റെ ആസ്ഥാന പണ്ഡിതന്മാർ അത് എത്ര വിശേഷപ്പെട്ടതാണ് എന്ന് വർണ്ണിച്ച് പലതും ഗദ്യമായും പദ്യമായും രചിച്ചു. അത് വളരെ പ്രധാനപ്പെട്ട സ്ഥാനത്ത് കാഴ്ചവസ്തുവായി പ്രതിഷ്ഠിച്ചു. വർഷം തോറും ആ വീണയെ സാക്ഷിയാക്കി മഹാസമ്മേളനങ്ങളും നടത്തി. ഒരു ദിവസം ഒരു കൊച്ചുകുട്ടി ധൈര്യമായി രാജസന്നിധിയിൽ കടന്നുവന്ന് രാജാവിനോട് ഒരാഗ്രഹം അറിയിച്ചു. ആ വീണയെടുത്ത് വായിക്കുന്നത് ഒന്നു കേൾക്കണം എന്ന്. വീണയെപ്പറ്റി പ്രകരണങ്ങൾ നടത്തിയ ആസ്ഥാന പണ്ഡിതന്മാരോടും, മഹാസമ്മേളനങ്ങൾ സംഘടിപ്പിച്ച നടത്തിപ്പുകാരോടും രാജാവ് പറഞ്ഞു, കുട്ടിയുടെ ആഗ്രഹം സാധിച്ചുകൊടുക്കാൻ. പക്ഷെ, അവരിലാർക്കും അതെടുത്ത് വായിക്കുവാനറിയില്ലായിരുന്നു. ഇപ്രകാരം ഒരു ദശാസന്ധിയിൽ, മലങ്കരയിലെ കാതോലിക്കേറ്റും ആയിരിക്കുന്നോ എന്ന സംശയം ഇവിടത്തെ ഇളംതലമുറയ്ക്കുണ്ടായി തുടങ്ങിയിരിക്കുന്നു.

പുരാതനവും, ശ്ലൈഹികവും, സ്വതന്ത്രവും, സ്വയശീർഷകവും, ദേശീയവും, എന്നൊക്കെ വാഴ്ത്തപ്പെടുന്ന കാതോലിക്കേറ്റിനെ പ്രയോജനപ്പെടുത്തുവാൻ കാതോലിക്കേറ്റ് ശതാബ്ദിവേളയിൽ വല്ലതും ഉണ്ടാകും എന്ന് ആശിച്ചവർ അനവധി ഉണ്ട്. കാതോലിക്കേറ്റിന്റെ ചരിത്രവഴികളെക്കുറിച്ച് ആധികാരികമായി ഒരു പഠനം നടത്തി, അതിന്റെ പ്രസക്തി സഭാജീവിതത്തിൽ എവിടെയെല്ലാം എങ്ങനെയെല്ലാം എന്ന് നിർദ്ദേശിക്കുവാനുള്ള പരിശ്രമം നടന്നതായി അറിവില്ല. ഈ പശ്ചാത്തലത്തിൽ, ഇപ്രകാരമൊരു സ്വതന്ത്ര അന്വേഷണം നടത്തിയ ഡോ. എം. കുര്യൻ തോമസിനെ അഭിനന്ദിക്കുന്നു.

1912-ലെ മലങ്കര കാതോലിക്കേറ്റ് ആവിഷ്ക്കാരം, മലങ്കര ഓർത്തഡോക്സ് സഭയുടെ ചരിത്രത്തിലെ ഒരു നിർണ്ണായക വഴിത്തിരിവായിരുന്നു. ഒന്നാം നൂറ്റാണ്ടു മുതലുള്ള ഒരു സ്വതന്ത്ര ദേശീയ സഭയുടെ ശ്ലൈഹിക, പൗരോഹിത്യ, സാക്ഷ്യജീവിതത്തിൽ, നിലനിൽപിനായുള്ള പോരാട്ടങ്ങൾക്ക് ചരിത്രവിജയം കുറിക്കുവാൻ ആ സംഭവത്തിനു കഴിഞ്ഞുവെന്ന് പിൽക്കാല ചരിത്രം തെളിയിക്കുന്നു. എന്നാൽ അതേ സംഭവത്തിന് വികല നിറവും, വികടഭാവവും നൽകാൻ ചില ശ്രമങ്ങൾ ഇന്നും നടക്കുന്നു. ഉദാഹരണത്തിന്, 1912-ൽ ആണ് മലങ്കര ഓർത്തഡോക്സ് സഭ ഉണ്ടായതെന്ന് ചിലരും, 1912-ലെ കാതോലിക്കേറ്റ് ആവിഷ്ക്കാരം അന്ത്യോഖ്യാ പാത്രിയർക്കേറ്റിന്റെ സാമന്ത മഫ്രിയാനേറ്റ് ആയി മലങ്കര

മാർത്തൊാമ്മൻ പൈതൃകത്തെ ചുരുക്കിക്കളഞ്ഞുവെന്ന് മറ്റു ചിലരും വിളിച്ചുകൂവുന്നു. ഇതോടൊപ്പം, 1912-ലെ മലങ്കര കാതോലിക്കേറ്റ് ആവിഷ്ക്കാരം, ഒരു "പുനഃസ്ഥാപന"മാണോ, "സ്ഥാപന"മാണോയെന്ന ചർച്ചയും സജീവമാണ്. ഈ പശ്ചാത്തലത്തിൽ, ചരിത്രവസ്തുതകളുടെയും ഭാവി സാധ്യതകളുടെയും ഒരു പരിചിന്തനത്തിന് പ്രസക്തി ഏറെ ഉണ്ടെന്നു തോന്നുന്നു.

## 1. 1912-ലെ കാതോലിക്കേറ്റ് ആവിഷ്ക്കാരം: ചരിത്ര വസ്തുതകളും പ്രാധാന്യവും

ക്രിസ്തുവർഷം ഒന്നാം നൂറ്റാണ്ടു മുതൽ നിലനിൽക്കുന്നതും, മാർത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹിക, പൗരോഹിത്യ, സുവിശേഷസാക്ഷ്യ പാരമ്പര്യത്തിലുള്ളതുമായ പുരാതന സഭയാണ് മലങ്കരസഭ. പുരാതന റോമൻ, പേർഷ്യൻ സാമ്രാജ്യങ്ങൾക്ക് പുറത്തായിരുന്ന ഒരു ക്രൈസ്തവ സമൂഹമെന്ന നിലയിൽ, സ്വതന്ത്രവും തദ്ദേശീയവുമായ ഒരു സഭാവ്യക്തിത്വം ആ സഭയ്ക്കുണ്ടായിരുന്നു. യഹൂദരും, യഹൂദസങ്കര വിഭാഗങ്ങളും, ദ്രാവിഡരും, ആര്യഗണങ്ങളും, ഗോത്രവിഭാഗങ്ങളും, അനാര്യജാതിക്കാരും ഒക്കെ ഈ മാർത്തോമ്മൻ മാർഗ്ഗത്തിലൂടെ ക്രിസ്തുവിന്റെ വെളിച്ചം പകർന്നു. അതേ അവസരത്തിൽ, റോമൻ, പേർഷ്യൻ സാമ്രാജ്യങ്ങളിലെ ക്രൈസ്തവ സമൂഹങ്ങളുമായി ഈ സഭാസമൂഹത്തിന് സൗഹൃദബന്ധങ്ങളും ഉണ്ടായിരുന്നു. ഇപ്രകാരമുള്ള ഒരു തദ്ദേശീയീകൃത ക്രൈസ്തവ സംസ്കാരമാണ്, പതിനാറാം നൂറ്റാണ്ടു വരെ മലങ്കരസഭയ്ക്കുണ്ടായിരുന്നത്. പോർച്ചുഗീസ് ആധിപത്യത്തിന്റെ മറവിൽ, പതിനാറാം നൂറ്റാണ്ടോടെ മലങ്കരസഭയെ റോമൻ സഭയുടെ കീഴിലും ലത്തീൻ സഭാപാരമ്പര്യത്തിന്റെ തടവിലും ആക്കുവാനുള്ള ശ്രമങ്ങൾ ശക്തമായി. അതിനെതിരെയുള്ള മലങ്കരസഭയുടെ പോരാട്ടം തുടർച്ചയായ മൂന്നു വിദേശ സഭാധിപത്യശ്രമങ്ങളോടുള്ള പോരാട്ടമായി പരിണമിച്ചു. ആദ്യം റോമൻ സഭയോട്, പിന്നീട് ആംഗ്ലിക്കൻ നവീകരണത്തോട്, പിന്നീട് അന്ത്യോഖ്യൻ സഭാ മേലധികാരത്തോട്. "സഹായ" ഹസ്തങ്ങൾ ധൃതരാഷ്ട്രാലിംഗനമായി മാറിയപ്പോൾ കുതറിമാറുവാനുള്ള മൂന്നു സംഭവങ്ങൾക്ക് ചരിത്രം സാക്ഷ്യം വഹിച്ചു. ***ഒന്നാമത്തേത്***, 1653-ലെ കൂനൻകുരിശുസത്യം അഥവാ ഭാരതചരിത്രത്തിൽ വിദേശാധിപത്യത്തിനെതിരെ ഒരു ജനത ഒന്നിച്ചു നടത്തിയ ആദ്യ പ്രക്ഷോഭം; ***രണ്ടാമത്തേത്,*** 1830-ലെ മാവേലിക്കര സുന്നഹദോസും പടിയോലയും അഥവാ പാശ്ചാത്യ നവീകരണ വിശ്വാസ സമ്മർദ്ദങ്ങൾക്കെതിരെ ഒരു പൗരസ്ത്യ സഭാസമൂഹത്തിന്റെ സ്വാതന്ത്ര്യ പ്രഖ്യാപനം; ***മൂന്നാമത്തേത്,*** 1889-ലെ തിരുവിതാംകൂർ റോയൽകോടതി വിധിയിലൂടെ മലങ്കരസഭയുടെ ഭാവിയെ മുഴുവൻ ബാധിക്കുന്നതും അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ

അധികാര കൈകടത്തലിനെതിരെ പരോക്ഷമായ ഒരു പ്രഖ്യാപനം (യഥാർത്ഥത്തിൽ, പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് രണ്ടാമൻ, അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ പിന്തുണയിൽ തോമസ് അത്താനാസ്യോസിനെതിരെ കൊടുത്ത സെമിനാരി കേസിന്റെ അന്തിമവിധിയാണിത്). ആയതിൻപ്രകാരം, (അന്ത്യോഖ്യാ) പാത്രിയർക്കീസിന് മലങ്കര സഭയുടെ മേൽ ലൗകിക ഭരണാധികാരം ഇല്ലെന്നും, മലങ്കരയിൽ ലൗകികവും ആത്മീയവുമായ ഭരണാധികാരം പാത്രിയർക്കീസിനാലും ജനങ്ങളാലും സ്വീകാര്യനായ നാട്ടുകാരനായ മെത്രാപ്പോലീത്തായിക്കാണെന്നും പ്രഖ്യാപിച്ചു. അതേയവസരത്തിൽ, പാത്രിയർക്കീസന്മാർ മലങ്കരസഭയുടെ മേൽ ലൗകികഭരണാധികാരവും നിയന്ത്രണങ്ങളും അടിച്ചേൽപ്പിക്കുന്ന സാഹചര്യം നിലനിന്നിരുന്നു താനും.

മേല്പറഞ്ഞ റോയൽകോടതി വിധിയാണ് മലങ്കരയിൽ ഒരു കാതോലിക്കാ സ്ഥാനത്തെക്കുറിച്ചുള്ള ചിന്തകൾക്ക് പരോക്ഷപ്രേരണയായത്. റോയൽ കോടതിവിധിയിൽ പാത്രിയർക്കീസിന് ലൗകികാധികാരം മലങ്കരസഭയുടെമേൽ അനുവദിക്കുന്നില്ല എന്നു വ്യക്തമായി. മെത്രാനെ വാഴിക്കുകയും മൂറോൻ കൂദാശ നടത്തുകയും ചെയ്യുന്ന അധികാരം വച്ചു വിലപേശുവാൻ അതോടെ പാത്രിയർക്കീസന്മാർ ഒരുങ്ങിയ ചരിത്രമാണ് പത്രോസ് തൃതീയൻ പാത്രിയർക്കീസു മുതലുള്ള പാത്രിയർക്കീസന്മാർക്കുള്ളത്. ഇത്തരുണത്തിലാണ്, മെത്രാന്മാരെ വാഴിക്കാൻ പാത്രിയർക്കീസുതന്നെ അധികാരപ്പെടുത്തുന്ന ഒരു മഫ്രിയാനാ സ്ഥാനമെങ്കിലും മലങ്കരയ്ക്ക് ലഭിക്കാൻ ശ്രമങ്ങൾ നടന്നത്. ഇങ്ങനെ ഒരു കാര്യം പാത്രിയർക്കീസന്മാരുടെ ശ്രദ്ധയിൽപെടുത്താൻ കോനാട്ട് മാത്തൻ മല്പാനും മറ്റും ധൈര്യമുണ്ടായത് 1889 സെപ്റ്റംബർ 19-ാം തീയതി പത്രോസ് തൃതീയൻ പാത്രിയർക്കീസ് കോനാട്ട് മല്പാന് അയച്ച കത്താണെന്നു തോന്നുന്നു (സമുദായകേസ് എക്സിബിറ്റ് 155). നേരത്തെ കോനാട്ടു മല്പാൻ ഒരു സംശയം ചോദിച്ച് എഴുതിയ കാര്യത്തിനു മറുപടിയാണ് ഈ കത്ത്. സംശയം ഇപ്രകാരമായിരുന്നു: പേർഷ്യയിൽ നിലവിൽ ഒരു മഫ്രിയാന ഇല്ലാതിരിക്കെ, ഒന്നാം തുബ്ദേനിൽ ബസേലിയോസ് എന്ന പേര് ഓർക്കേണ്ടതുണ്ടോ? അതിന് പത്രോസ് തൃതീയൻ മറുപടി എഴുതിയത്, ആ പേരിൽ ആ സ്ഥാനത്തേക്ക് ഒരാൾ ഉണ്ടാകാൻ സാധ്യതയുണ്ട്, അതുകൊണ്ട് പേര് ഓർക്കണം എന്നാണ്. ഇക്കാര്യം വച്ചുകൊണ്ട്, ആ സ്ഥാനം പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിനുവേണ്ടി ആവശ്യപ്പെടുന്ന ഒരു പ്രമേയം സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പാസാക്കുകയും അക്കാര്യം കോനാട്ട് മാത്തൻ മല്പാൻ പത്രോസ് തൃതീയൻ പാത്രിയർക്കീസിനെ അറിയിച്ച് അപേക്ഷിക്കയും ചെയ്തപ്പോൾ "ആലോചിക്കട്ടെ" എന്ന മറുപടി കിട്ടി. അന്നുമുതൽ ഇടനിലക്കാർ

മുഖേനയും അല്ലാതെയും പ്രസ്തുത സ്ഥാനത്തിനുവേണ്ടിയുള്ള ശ്രമങ്ങൾ സജീവമായി. അബ്ദേദ് മിശിഹാ പാത്രിയർക്കീസ് 01-11-1903 ൽ ജോസഫ് മാർ ദീവന്നാസ്യോസിനും, പൗലൂസ് ഈവാനിയോസിനും എഴുതിയപ്പോൾ, ഒരു മഫ്രിയാനയെ നിയമിക്കുന്ന കാര്യം പരിഗണിക്കുന്നതായി സൂചിപ്പിച്ചിട്ടുണ്ട് (സമുദായകേസ് എക്സിബിറ്റ് 246). 1904-ൽ കോനാട്ട് മാത്തൻ മല്പാൻ പുലിക്കോട്ടിൽ തിരുമേനിക്ക് എഴുതിയ കത്തിൽ (സമുദായകേസ് എക്സിബിറ്റ് 72) പള്ളികളുടെ ഒരു നിവേദനം പാത്രിയർക്കീസിന് അയയ്ക്കുന്നുവെന്നും, പ്രസ്തുത നിവേദന പ്രകാരം പുലിക്കോട്ടിൽ തിരുമേനി സഭയ്ക്കുവേണ്ടി ചെയ്തിട്ടുള്ള സേവനങ്ങളുടെ അടിസ്ഥാനത്തിൽ അദ്ദേഹത്തിന് മഫ്രിയാനാസ്ഥാനമോ റീശ് എപ്പിസ്ക്കോപ്പാസ്ഥാനമോ നൽകണമെന്ന് എഴുതിയെന്നും, ഇക്കാര്യത്തിൽ അന്തൂൺ എന്ന ശീമക്കാരന്റെ അനുകൂലമായ ഇടനിലയുണ്ടെന്നും, അല്പം പണം ചെലവാക്കേണ്ടി വന്നാലും അതു സാരമില്ല എന്നും രേഖപ്പെടുത്തിയിട്ടുണ്ട്. ഇക്കാര്യത്തിൽ വട്ടശ്ശേരിൽ മല്പാനും പരിശ്രമിച്ചിരുന്നു.

1906-ൽ അട്ടിമറിയിലൂടെ അബ്ദുള്ളാ രണ്ടാമൻ, അബ്ദേദ് മശിഹായെ മാറ്റി പാത്രിയർക്കീസായെങ്കിലും 1909 ജനുവരി 13-ന് കോനാട്ട് മാത്തൻ മല്പാൻ അബ്ദേദ് മിശിഹായ്ക്ക് പിന്തുണ നൽകിക്കൊണ്ട് എഴുതി. തീഗ്രീസിലെ നിന്നുപോയ മഫ്രിയാ സിംഹാസനത്തെ ഇന്ത്യയിൽ സ്ഥാപിച്ച് അതിൽ ഇന്നാട്ടുകാരനായ ഒരാളെ ആക്കണമെന്നുമായിരുന്നു കത്തിന്റെ മറ്റൊരു താല്പര്യം (സമുദായകേസ് എക്സിബിറ്റ് 73). (ഈ എഴുത്ത് പുലിക്കോട്ടിൽ തിരുമേനിയെ മഫ്രിയാനാ സ്ഥാനത്തേക്ക് ഉദ്ദേശിച്ച് ആയിരിക്കാൻ ഇടയില്ല, കാരണം അന്ന് തിരുമേനി മലങ്കരമെത്രാപ്പോലീത്താ സ്ഥാനം വട്ടശ്ശേരിൽ തിരുമേനിയെ ഭരമേല്പിച്ചിരുന്നു. രോഗാവസ്ഥയിലും ആയിരുന്നു.). മലങ്കരയുടെമേൽ ലൗകിക അധികാരം ലക്ഷ്യംവച്ച അബ്ദുള്ളാ പാത്രിയർക്കീസ് മലങ്കരയ്ക്ക് മഫ്രിയാനാ സ്ഥാനം കൊടുക്കുവാൻ സന്നദ്ധനായില്ല എന്നു മാത്രമല്ല അക്കാര്യത്തിൽ എഴുത്തുകുത്തു നടത്തിയ കോനാട്ട് മാത്തൻ മല്പാനെ മലങ്കരയിലേക്കുള്ള യാത്രയിൽ ബോംബെയിൽ വച്ചുതന്നെ ശാസിക്കയും ചെയ്തു. അബ്ദുള്ളാ പാത്രിയർക്കീസ് 1909-ൽ മലങ്കര എത്തി 1911-ൽ വട്ടശ്ശേരിൽ തിരുമേനിയെ മുടക്കുകയും ചെയ്തു. ശീമയിൽ അധികാരഭ്രഷ്ടനാക്കപ്പെട്ട് കഴിഞ്ഞിരുന്ന അബ്ദേദ് മിശിഹാ പാത്രിയർക്കീസ് വട്ടശ്ശേരിൽ തിരുമേനിയുടെ മുടക്കിനെക്കുറിച്ചറിഞ്ഞ് “Abdullah’s excommunication vain you and your followers blessed” (അബ്ദുള്ളയുടെ മുടക്ക് അസാധു; നിങ്ങളും നിങ്ങളുടെ അനുഗാമികളും അനുഗ്രഹിക്കപ്പെട്ടവർ) എന്ന ടെലഗ്രാമും വിശദമായ ഒരു കല്പനയും മലങ്കരയ്ക്ക് അയച്ചു.

തുടർന്ന് നടന്ന എഴുത്തുകുത്തുകൾ വേഗം ഫലം കണ്ടു. മലങ്കരയെത്തിയ അബ്ദേദ് മിശിഹാ പാത്രിയർക്കീസ് 1912 സെപ്റ്റംബർ 15-ന് നിരണത്തുവച്ച് മുറിമറ്റത്തിൽ മാർ ഈവാനിയോസിനെ മലങ്കരയിലെ പ്രഥമ കാതോലിക്കാ അഥവാ മഫ്രിയാനാ ആയിട്ട് വാഴിക്കുന്നതിൽ പ്രധാന കാർമ്മികത്വം വഹിച്ചു. ***കിഴക്കിന്റെയും ഇന്ത്യയിലും മറ്റുമുള്ള മാർതോമ്മാശ്ലീഹായുടെ സിംഹാസനത്തിന്റെയും കാതോലിക്കാ അതായത് മഫ്രിയാനായായി*** 1912 കന്നി മാസം 2-ാം തീയതി (1912 സെപ്റ്റംബർ 15) മുറിമറ്റത്തിൽ മാർ ഈവാനിയോസിനെ ബസേലിയോസ് എന്ന നാമധേയത്തിൽ വാഴിച്ചതായി കല്പനകളിലൂടെയും പ്രഖ്യാപിച്ചു (1088 കന്നി 2, കുംഭം 8 തീയതികളിലെ കല്പനകൾ). ഒരു കാതോലിക്കാ നിര്യാണം പ്രാപിക്കുമ്പോൾ തൽസ്ഥാനത്ത് ഒരാളെ മലങ്കരയുള്ള മെത്രാന്മാർക്ക് വാഴിക്കുവാനുള്ള സ്വാതന്ത്ര്യത്തോടെ മെത്രാന്മാരെ വാഴിക്കുവാനും മൂറോൻ കൂദാശ നടത്തുവാനുമുള്ള സ്ഥാനമായിട്ടാണ് കാതോലിക്കാ സ്ഥാപനത്തെ മലങ്കരയിൽ ആവിഷ്ക്കരിച്ചത് എന്ന് വ്യക്തമായി പ്രസ്തുത കല്പനകളിൽ പറയുന്നു.

## 2. മലങ്കര കാതോലിക്കേറ്റ്: സ്ഥാനസാധുതയും "സ്ഥാപന"മോ "പുനഃസ്ഥാപനമോ" എന്ന വാദകോലാഹലവും

1912-ലെ മലങ്കര കാതോലിക്കേറ്റ്, സാധുതയുള്ള സ്ഥാനമാണോ എന്ന കാര്യത്തിൽ ഇന്ത്യയിലെ പരമോന്നത കോടതിയായ സുപ്രീംകോടതി തന്നെ ഒന്നിലധികം പ്രാവശ്യം വിശകലനം നടത്തി തീരുമാനം പ്രഖ്യാപിച്ചതാണ്. അസ്സന്നിഗ്ദമായ ഭാഷയിൽ മലങ്കര കാതോലിക്കേറ്റിന്റെ സാധുത അടിവരയിട്ടതായ പ്രസ്തുത പ്രഖ്യാപനത്തിലേക്ക് ഇവിടെ വീണ്ടും കടക്കുന്നില്ല. മാത്രവുമല്ല, 1958-ലെ സഭാസമാധാന രേഖകളും, 1964-ലെ കാതോലിക്കാവാഴ്ചയും മലങ്കര കാതോലിക്കേറ്റിന്റെ സാധുതയെ ചോദ്യം ചെയ്തവരുടെ ഭാഗത്തുനിന്നുതന്നെ പ്രസ്തുത സ്ഥാനത്തിന്റെ അംഗീകാര സാക്ഷ്യങ്ങളായി അവശേഷിക്കയും ചെയ്യുന്നു. ഏറ്റവും ഒടുവിൽ ഇതാ, കാതോലിക്കേറ്റിന്റെ പ്രസക്തിയും പ്രാധാന്യവും കണ്ടു മോഹിച്ചുപോയതിന്റെ തെളിവായി മലങ്കരസഭയിൽ നിന്നു വിഘടിച്ചവർ ആ സ്ഥാനനാമം അതിന്റെ ശോഭകെടുത്തി ഉപയോഗിക്കുവാനും തുടങ്ങിയിരിക്കുന്നു ("ശോഭ" എന്നുപറഞ്ഞാൽ സ്വാതന്ത്ര്യവും സ്വയംശീർഷകത്വവുമാണ്). അതിലൊന്ന്, അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴിലും മറ്റത് റോമാപാപ്പായുടെ കീഴിലും.

എന്നാൽ 1912-ലെ മലങ്കര കാതോലിക്കേറ്റ് "പുനഃസ്ഥാപന"മാണോ, "സ്ഥാപന"മാണോ എന്ന ചർച്ച സമീപകാലത്ത് മലങ്കരസഭയ്ക്കുള്ളിൽ തന്നെ സജീവമാണ്.

1934-ലെ ഭരണഘടനയിൽ തന്നെ പറഞ്ഞിരിക്കുന്നത്, 1912-ൽ മല ങ്കര ഉൾപ്പെട്ട പൗരസ്ത്യ ഓർത്തഡോക്സ് സഭയിൽ കാതോലിക്കാ സിംഹാസനം പുനഃസ്ഥാപിക്കപ്പെട്ടിരിക്കുന്നുവെന്നാണ്. ഈ പദ പ്രയോഗം തന്നെ പല ഔദ്യോഗിക രേഖകളിലും മലങ്കരസഭ ഉപയോ ഗിച്ചിട്ടുള്ളതുമാണ്. അതുകൊണ്ട് "പുനഃസ്ഥാപിക്കപ്പെട്ടു" എന്നുള്ള പദ പ്രയോഗം കൊണ്ട്, എന്ത് അർത്ഥമാക്കുന്നു എന്ന് പരിഗണിക്കേണ്ടിയി രിക്കുന്നു.

മാർതോമ്മാശ്ലീഹായുടെ തന്നെ സ്ഥാപക, പൗരോഹിത്യ പൈതൃക മുള്ള പേർഷ്യയിൽ മൂന്നാം നൂറ്റാണ്ടിൽ ആരംഭിച്ച് സെലൂക്യാ കേന്ദ്ര മാക്കി കുറെക്കാലം നിലനിന്ന കാതോലിക്കേറ്റും, ഏഴാം നൂറ്റാണ്ടിൽ അന്ത്യോഖ്യായുടെ കീഴിൽ തിഗ്രീസ് കേന്ദ്രമാക്കി പുനഃസ്ഥാപിക്കപ്പെട്ട കുറേക്കാലം നിലനിന്ന കാതോലിക്കേറ്റ് അഥവാ മഫ്രിയാനേറ്റും ഒരു തുടർച്ചയും പൂർത്തീകരണവും മലങ്കരയിൽ പ്രാപിച്ചുവെന്ന അർത്ഥ ത്തിൽ, 1912-ൽ മലങ്കരയിൽ കാതോലിക്കാസ്ഥാപനം പുനഃസ്ഥാപിക്ക പ്പെട്ടുവെന്ന് പറയുവാൻ കഴിയും. തിഗ്രീസ് കേന്ദ്രമാക്കി നിലവിലുണ്ടാ യിരുന്ന കാതോലിക്കേറ്റ് അഥവാ മഫ്രിയാനേറ്റിന്റെ സ്ഥാനനാമം "ബസേ ലിയോസ്" എന്നായിരുന്നു. അതേ സ്ഥാനനാമം മലങ്കരയിൽ കാതോലി ക്കേറ്റിന് ഉപയോഗിച്ചതുകൊണ്ടും, ഈ സ്ഥാനത്തെക്കുറിച്ച് കോനാട്ടു മല്പാനും മറ്റും പാത്രിയർക്കീസുമാരുമായി എഴുത്തുകുത്തുകൾ നട ത്തിയതിന്റെ വെളിച്ചത്തിലും, അബ്ദേദ് മിശിഹാ പാത്രിയർക്കീസിന്റെ കല്പനയിൽ "നിങ്ങളുടെ അപേക്ഷയെ സാധിച്ചുതരേണ്ടത് യുക്തവും ന്യായവുമാകുന്നുവല്ലോ" എന്നു സൂചിപ്പിച്ചതിനാലും ഒരു പുനഃസ്ഥാപന ചിന്ത നിഷേധിക്കാവുന്നതല്ല.

"പുനഃസ്ഥാപിക്കപ്പെട്ട"താണെങ്കിൽ അതിന് അന്ത്യോഖ്യാ പാത്രിയർ ക്കീസിന്റെ വിധേയത്വത്തിൽ ഒരു കീഴ്സ്ഥാനമേ ആകുവാൻ തരമുള്ളൂ എന്ന എതിർവാദത്തെ എങ്ങനെ അതിജീവിക്കും? ഒന്നാമത്, ഒമ്പതാം നൂറ്റാണ്ടിലെ കഫർത്തൂത്താ ഉടമ്പടിപ്രകാരം, തിഗ്രീസിലെ കാതോലി ക്കേറ്റിന് സ്വതന്ത്രമായ ഒരു ഭരണാധികാരവ്യവസ്ഥ ഉണ്ടായിരുന്നുവെ ന്നത് ചരിത്ര വസ്തുതയാണ്. രണ്ടാമത്, 1912-ലെ മലങ്കര കാതോലി ക്കേറ്റ് സംബന്ധമായി പാത്രിയർക്കീസ് പുറപ്പെടുവിച്ച രണ്ടു കല്പനക ളിലും യാതൊരുവിധ വിധേയത്വ വ്യവസ്ഥകളോ കീഴ്സ്ഥാന സൂച നയോ ഇല്ല. മൂന്നാമത്, 1912-ലെ കാതോലിക്കാസ്ഥാന ക്രമീകരണം, ഇന്ത്യയിലെ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിലേക്കാണെന്ന് അബ്ദേദ് മിശിഹാ പാത്രിയർക്കീസ് സൂചിപ്പിക്കുന്നതിനാൽ ഇൻഡ്യ യിലെ പുരാതന പൗരോഹിത്യ, ശ്ലൈഹിക പാരമ്പര്യത്തിന്റെ തുടർച്ച യായിട്ടാണെന്നും ആയത് ആർക്കും കീഴിലല്ലായിരുന്നുവെന്നും വ്യക്തം.

നാലാമത്, പഴയ പേർഷ്യൻ പ്രദേശത്ത് ഒരു കൽദായ പാത്രിയർക്കേറ്റ് നിലവിലുള്ളതിനാൽ, പേർഷ്യയിലെ കാതോലിക്കേറ്റിന്റെ പുനഃസ്ഥാപനം ചരിത്രദൃഷ്ട്യാ അസാധ്യം എന്ന വാദം യുക്തിരഹിതവും, ബലഹീന വുമാണ്. വിശ്വാസ വ്യതിചലനം സംഭവിച്ച സ്ഥാനങ്ങളെയല്ലല്ലോ സഭ യുടെ മുഖ്യധാരയുടെ തുടർച്ചയായിട്ട് ആരും വീക്ഷിക്കുന്നത്. അഞ്ചാ മത്, അന്ത്യോഖ്യാ പാത്രിയർക്കീസുമായി സംസർഗ്ഗമുള്ളതും അതു മുഖേന ആകമാന ക്രൈസ്തവ പൈതൃകവുമായി ബന്ധം സൂക്ഷിക്കു ന്നതുമായ ഒരു തുടർച്ചാസൂചനയാണ് 'പുനഃസ്ഥാപനം' നൽകുന്നത്. ആറാമത്, കൽക്കദോന്യേതര വിശ്വാസം കാത്തുസൂക്ഷിച്ചതായ ഒരു സഭാസ്ഥാനമായ പേർഷ്യൻ മഫ്രിയാനേറ്റ് ഇൻഡ്യയിലെ മാർത്തോമ്മൻ ശ്ലൈഹിക, പൗരോഹിത്യ പിന്തുടർച്ചയുടെ പശ്ചാത്തലമായിരിക്കുന്നത്, മലങ്കരസഭ റോമിന്റെ കീഴിൽ പുരാതനകാലം തൊട്ടേ ആയിരുന്നുവെന്ന റോമൻ വാദത്തെ ഖണ്ഡിക്കുവാനും പര്യാപ്തമാണ്. ചുരുക്കത്തിൽ, "തുടർച്ചയും, പൂർത്തീകരണവും" എന്നയർത്ഥത്തിൽ "പുനഃസ്ഥാപന" ത്തെ വ്യാഖ്യാനിക്കുന്നിടത്ത്, ഒരു "കീഴ്സ്ഥാന" അപകർഷതയ്ക്ക് ഒരു കാര്യവുമില്ല.

എന്നാൽ, അന്ത്യോഖ്യൻ മലങ്കരബന്ധത്തിന്റെ കയ്പേറിയ അനുഭ വങ്ങൾ വച്ചുകൊണ്ടും, മലങ്കരസഭയുടെ സ്വാതന്ത്ര്യവും സ്വയശീർഷക ത്വവും ഭാവിയിലേക്ക് നൽകുന്ന സാധ്യതകൾ കണക്കിലെടുത്തും, 1912-ലെ കാതോലിക്കേറ്റ് ആവിഷ്ക്കാരത്തെ ചരിത്ര ദശാസന്ധിയിലെ ഒരു പുതിയ കാൽവയ്പ്പ് എന്നവിധത്തിൽ അതിന് മലങ്കര കാതോലി ക്കേറ്റ് "സ്ഥാപനം" എന്നു വാദിക്കുന്നതിനും കാരണങ്ങൾ ഉണ്ട്. "സ്ഥാപനം" എന്നു പറയുമ്പോൾ എല്ലാ അർത്ഥത്തിലും "പുതിയ" ഒരാ രംഭം എന്നും "തനിമ"യുള്ള ഒരു സംഭവവികാസം എന്നുമാണല്ലോ സൂചന. "സ്ഥാപന" വാദത്തിന്റെ അടിസ്ഥാനങ്ങൾ എന്തൊക്കെയാണ്? ഒന്നാമത്, മലങ്കരയിൽ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ സംവിധാ നത്തിന് അധ്യക്ഷൻ എന്നനിലയിൽ കാതോലിക്കായ്ക്ക് മലങ്കരയിൽ പ്രസക്തി കണ്ടെത്തി. രണ്ടാമത്, മലങ്കരയിൽ ഒന്നാം നൂറ്റാണ്ടു മുത ലുള്ള ശ്ലൈഹിക, പൗരോഹിത്യ പിന്തുടർച്ചയോടൊപ്പം, ആകമാന സഭ യിൽ സ്വീകാര്യത നേടിയിട്ടുള്ള "കാതോലിക്കാ" സ്ഥാപനത്തെയും ചേർത്ത് സഭയുടെ സ്വയംശീർഷകത്വത്തെ പ്രഖ്യാപിച്ചു. മൂന്നാമത്, അന്ത്യോഖ്യാ പാത്രിയർക്കേറ്റുമായി കൂട്ടായ്മയുള്ളതും സ്വതന്ത്രവും ആയ സഭാസംവിധാനത്തെ 1912-ലെ കാതോലിക്കേറ്റ് സ്ഥാപനം യാഥാർ ത്ഥ്യമാക്കി. 1912-ലെ പ്രത്യേക സാഹചര്യം അതിന് മുമ്പ് നടന്ന എഴു ത്തുകുത്തുകളുടെ പ്രസക്തി തന്നെ ഇല്ലാതാക്കിയതുകൊണ്ടാണ്, തിഗ്രീ സിലെ കാതോലിക്കേറ്റ് അഥവാ മഫ്രിയാനേറ്റ് മലങ്കരയിൽ

"പുനഃസ്ഥാപിച്ചു"വെന്ന സൂചനപോലും അബ്ദേദ് മിശിഹാ പാത്രിയർക്കീസിന്റെ കല്പനകളിൽ ഒഴിവാക്കിയത്.

ചുരുക്കത്തിൽ, ഒരു "കീഴ്സ്ഥാന" സാധ്യത ഒഴിവാക്കിയ ഒരു ***പുനഃസ്ഥാപനവും,*** പുരാതനമായ ഒരു സ്വതന്ത്രസഭയുടെ പുതിയ സാധ്യതകളുൾക്കൊള്ളിച്ച അധ്യക്ഷസ്ഥാനത്തിന്റെ ***സ്ഥാപനവും*** ആയിട്ട് 1912-ലെ മലങ്കര കാതോലിക്കേറ്റിന്റെ ആവിഷ്ക്കാരത്തെ കാണുവാൻ കഴിയും. ഒരു കാരണവശാലും, മാർത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹിക, പൗരോഹിത്യ പൈതൃകവും സഭാസ്വത്വവും പ്രഖ്യാപിക്കുന്ന "മലങ്കര മെത്രാൻ" സ്ഥാനത്തിന് എന്തെങ്കിലും കുറവുകൾ ഉണ്ടായിരുന്നതുകൊണ്ടായിരുന്നില്ല ഒരു "മഫ്രിയാനാ" സ്ഥാനം, അല്ലെങ്കിൽ ഒരു "കാതോലിക്കാ" സ്ഥാനം ആവശ്യപ്പെടേണ്ടി വന്നത്. മലങ്കര മാർത്തോമ്മൻ പൈതൃകത്തിൽ മലങ്കര മെത്രാൻ മറ്റ് മെത്രാന്മാർക്ക് പട്ടംകൊടുക്കുന്ന പാരമ്പര്യം പണ്ടേ ഉള്ളതാണ്. അതുകൊണ്ട്, അതുവരെയും ഇല്ലാതിരുന്ന ഒരു പൗരോഹിത്യനൽവരം കാതോലിക്കേറ്റ് സ്ഥാനം കൊണ്ടുണ്ടായി എന്നുപറയുവാൻ സാധ്യമല്ല. അതുപോലെ, ഹൂദായകാനോൻ പ്രകാരം "മെത്രാപ്പോലീത്തായ്ക്ക്" മൂറോൻ കൂദാശ നടത്തുവാനും അധികാരമുണ്ട് (അദ്ധ്യായം 3 ഖണ്ഡിക 1). അപ്പോൾ, കാതോലിക്കാസ്ഥാനം മലങ്കരസഭ ആഗ്രഹിച്ചത്, ഇടക്കാലത്ത് അന്ത്യോഖ്യാ പാത്രിയർക്കീസന്മാരുടെ അധികാര ദുർമ്മോഹത്തിന് ബലിയാടായി, ഉള്ള കൃപാവരങ്ങളെ ഉപയോഗിക്കുന്നതിന് നിയന്ത്രണം ഏൽക്കേണ്ടിവന്ന അവസ്ഥയിൽനിന്ന്, പാത്രിയർക്കീസിന്റെ സമ്മതത്തോടെ തന്നെ ഒരു മാറ്റം പ്രാപിക്കുവാനാണ് എന്ന് വ്യക്തം. ആഗ്രഹിച്ച കാലത്തേക്കാൾ, ശുഭകരമായ ഒരു പരിസമാപ്തിയിലേക്കാണ് 1912-ലെ സാഹചര്യം കൊണ്ടുചെന്നെത്തിച്ചതും, ഓർത്തഡോക്സ് സുറിയാനിസഭയും, പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനിസഭയും, മലങ്കരസഭയും ഉൾക്കൊള്ളുന്ന ഒരു വിശാല കൂട്ടായ്മയിൽ സ്വതന്ത്രമായ മലങ്കരയിലെ കാതോലിക്കേറ്റ് ആവിഷ്ക്കരിക്കപ്പെട്ടതും എന്നു മാത്രം പറയട്ടെ.

ഡോ. എം. കുര്യൻ തോമസിന്റെ "കാതോലിക്ക എന്നു ചൊല്ലി വാഴ്ത്തി ഞായം: പൗരസ്ത്യ കാതോലിക്കേറ്റ് ചരിത്രവും പ്രസക്തിയും" എന്ന ലേഖന സമാഹാരത്തിന് അല്പം വ്യത്യസ്ത ശൈലിയിലുള്ള ഒരവതാരിക എഴുതാൻ ഗ്രന്ഥകർത്താവ് തന്നെ അനുവദിച്ചിരിക്കുന്നു. ഒന്നാമത്, ഇതിൽ ഗ്രന്ഥകർത്താവ് പ്രകടിപ്പിക്കുന്ന അഭിപ്രായങ്ങളും, രേഖപ്പെടുത്തുന്ന ചരിത്രപാഠങ്ങളും ഗ്രന്ഥകർത്താവിന്റെ മാത്രമാണ്. അവയെ സൗഹൃദ ചർച്ചകൾക്ക് വിഷയമായി അവതരിപ്പിക്കുന്നു. ഉദാഹരണത്തിന്, 'ബാവാ' എന്ന അഭിസംബോധന അവസാനിപ്പിക്കണമെന്നും, 'തറവോദ് കോൽ ഹിന്ദോ' എന്ന സ്ഥാനനാമം പുനഃസ്ഥാപി

ക്കണമെന്നും ഒക്കെ നിർദ്ദേശിക്കുന്നതും, ചിലരുടെ അഭിപ്രായങ്ങളെയും നടപടികളെയും വിവരക്കേടായും, അസംബന്ധമായും വിശേഷിപ്പിക്കുകയും ചെയ്യുന്നതും ഗ്രന്ഥകർത്താവിന്റെ മാത്രം സ്വാതന്ത്ര്യത്തിൽപ്പെട്ടതാണ്. രണ്ടാമത്, പൗരസ്ത്യ കാതോലിക്കേറ്റിന്റെ പ്രസക്തി അതിന്റെ സ്ഥാനനാമത്തിലും, അടയാള ചിഹ്നത്തിലും, അംശവസ്ത്രത്തിലും ഒതുങ്ങുന്നതല്ല. അതുകൊണ്ട് അതിനെക്കുറിച്ച് ഗൗരവതരമായ ഒരു പഠനം നടത്താമായിരുന്ന അവസരം വേണ്ടവിധം പ്രയോജനപ്പെടുത്തിയില്ല എന്നതിന്റെ ഒരു പരോക്ഷ സന്ദേശം ഈ ഗ്രന്ഥം നൽകുന്നുവെന്നതിൽ ഗ്രന്ഥകർത്താവിനോട് യോജിക്കുകയും ചെയ്യുന്നു.

**ഫാ. ഡോ. ജേക്കബ് കുര്യൻ**
(പ്രിൻസിപ്പാൾ, ഓർത്തഡോക്സ് സെമിനാരി)

ഓർത്തഡോക്സ് സെമിനാരി,
സെപ്റ്റംബർ 15, 2012

# വാങ്മുഖം

ഇന്ത്യയിലെ കാതോലിക്കേറ്റ് ഒരു ശതാബ്ദം പിന്നിടുന്ന 2012-ൽ, കാതോലിക്കേറ്റിന്റെ പ്രസക്തി, സ്ഥാനചിഹ്നങ്ങൾ, നടപടിക്രമം, ചരിത്രം, വളർച്ച, കാനോനിക പിൻബലം, അപരന്മാർ മുതലായവയെക്കുറിച്ച് ഈ ലേഖകൻ പ്രസിദ്ധീകരിച്ച പഠനങ്ങൾ ഗ്രന്ഥരൂപത്തിലാക്കണമെന്ന് നിർദ്ദേശിച്ചത് ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ ആണ്. അതനുസരിച്ചാണ് 2002 മുതൽ 2012 വരെ എഴുതിയ ലേഖനങ്ങൾ സമാഹരിച്ചത്.

ഈ പദ്ധതിയെപ്പറ്റി അറിഞ്ഞ ജോയ്സ് തോട്ടയ്ക്കാട് ഇതിന്റെ പ്രസിദ്ധീകരണം ഏറ്റെടുത്തു. കാതോലിക്കേറ്റ് ശതാബ്ദിക്ക് സോഫിയാ ബുക്സിന്റെ ഉപഹാരമായി *കാതോലിക്ക എന്നു ചൊല്ലി വാഴ്ത്തി ഞായം* എന്ന ഈ കാതോലിക്കേറ്റ് പഠനങ്ങളുടെ സമാഹാരം പ്രസിദ്ധീകരിക്കുകയാണ്. *ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാ*കളിലെ പദപ്രയോഗമാണ് ഗ്രന്ഥനാമമായി തിരഞ്ഞെടുത്തിരിക്കുന്നത്. അനേക അപൂർവ്വ രേഖകളും പ്രൗഢ പഠനങ്ങളും സമാഹരിച്ച് ഈ കൃതിയിൽ ഉൾപ്പെടുത്തി ഇതിനെ ഒരു മികച്ച പ്രാമാണിക ഗ്രന്ഥമാക്കി മാറ്റിയതിനു പിന്നിൽ ജോയ്സ് തോട്ടയ്ക്കാടിലെ പ്രസാധകനല്ല, ഗവേഷകനാണ് പ്രവർത്തിച്ചത്.

2002-ലെ കാതോലിക്കേറ്റ് നവതിക്ക്, *മലങ്കരസഭാ മാസിക*യിൽ പ്രസിദ്ധീകരിച്ച *കാതോലിക്കേറ്റിന്റെ പ്രസക്തി* എന്നതാണ് ഈ പഠന പരമ്പരയിൽ ആദ്യത്തേത്. ഈ ലേഖനമെഴുതാൻ നിർദ്ദേശിച്ചത് *മലങ്കരസഭാ മാസിക*യുടെ ചീഫ് എഡിറ്ററായിരുന്ന ഫാ. ഡോ. ജേക്കബ് കുര്യൻ ആണ്. ഇപ്പോൾ ഓർത്തഡോക്സ് സെമിനാരി പ്രിൻസിപ്പലായ അദ്ദേഹം തന്നെ ഈ കൃതിക്ക് പ്രൗഢഗംഭീരവും പണ്ഡിതോചിതവുമായ അവതാരിക എഴുതി എന്നത് സന്തോഷപ്രദമാണ്. ഇത്തരമൊരു ഗ്രന്ഥം എന്ന ആശയം മുന്നോട്ടുവെച്ച ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ തന്നെ ഇതിനൊരു സമഗ്ര പഠനവും തയാറാക്കിയിട്ടുണ്ട്.

വിവിധ സാഹചര്യങ്ങളിൽ വിവിധ പ്രസിദ്ധീകരണങ്ങൾക്കായി എഴുതിയ ലേഖനങ്ങൾ അവ പ്രസിദ്ധീകരിച്ച ക്രമത്തിലാണ് ഈ ഗ്രന്ഥത്തിൽ ക്രമീകരിച്ചിരിക്കുന്നത്. അവ നവീകരിക്കാൻ ശ്രമിച്ചിട്ടില്ല. അതിനാൽ ചില ആശയങ്ങളിലും നിഗമനങ്ങളിലും ആവർത്തനം ദർശിച്ചേക്കാം.

ഈ പഠനങ്ങളുടെ പിന്നിൽ അനേകരുടെ കൈത്താങ്ങലുണ്ട്. അവർക്കെല്ലാം, വിശിഷ്യ വർഗീസ് ജോൺ തോട്ടപ്പുഴയ്ക്കും ജോയ്സ് തോട്ടയ്ക്കാടിനും നന്ദി രേഖപ്പെടുത്തുന്നു. ഇന്ത്യയിലെ പൗരസ്ത്യ കാതോലിക്കേറ്റിന്റെ അർത്ഥവ്യാപ്തിയോ, അതിന്റെ ചരിത്ര പശ്ചാത്തലമോ അറിയാതെ *ശതാബ്ദി സ്മാരകമായി* അതിനെ പേരുമാറ്റി ഇല്ലായ്മ

ചെയ്യുവാൻ ശ്രമിക്കുന്നവർക്കും, കാതോലിക്കേറ്റിന്റെ അപരന്മാരെ തിരി ച്ചറിയാൻ ശ്രമിക്കുന്നവർക്കും ഇതൊരു പാഠ്യാരംഭ പുസ്തകമായിരിക്കു മെന്നു പ്രതീക്ഷിക്കുന്നു.

*'വായിക്കുക, എഴുതുക, പ്രസിദ്ധീകരിക്കുക'* എന്നു കല്പിക്കുകയും, അതിനുള്ള എല്ലാ സൗകര്യങ്ങളും ഒരുക്കിത്തന്ന് ഈ ലേഖകനെ ഈ സരണിയിലേയ്ക്കു പ്രവേശിപ്പിക്കുകയും ചെയ്ത കിഴക്കിന്റെ മഹാനായ കാതോലിക്കാ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായെ ഇത്തരുണത്തിൽ സ്മരിച്ചുകൊള്ളട്ടെ.

മലങ്കരയിലെ കാതോലിക്കേറ്റ് അതിന്റെ രണ്ടാം ശതകത്തിലേയ്ക്കു പ്രവേശിക്കുമ്പോൾ പുതിയൊരു ദർശനം ആവശ്യമുണ്ട് എന്ന് ആഗ്ര ഹിക്കുന്നവർ അനേകമുണ്ട്. അവർക്ക് ഇതൊരു അടിസ്ഥാന രേഖയാ കുമെങ്കിൽ ഇതിന്റെ പ്രസിദ്ധീകരണം സാർത്ഥകമാകും.

**ഡോ. എം. കുര്യൻ തോമസ്**

സെപ്റ്റംബർ 15, 2012
കാതോലിക്കേറ്റ് ശതാബ്ദി

## ആമുഖ പഠനം

# കാതോലിക്കേറ്റിന്റെ നവചരിത്ര വിശകലനം

### ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ

മലങ്കര നസ്രാണികളുടെ മാർത്തോമ്മൻ പൈതൃക സിദ്ധാന്തം പ്രഖ്യാപിക്കുന്നത് അധിനിവേശ വിരുദ്ധ ചരിത്രമാണ്. മലങ്കരയിലെ നസ്രാണി പൈതൃക വഴികൾ വിളംബരം ചെയ്യുന്നത് നസ്രാണികളുടെ സ്വാതന്ത്ര്യബോധവും സ്വത്വദർശനവുമാണ്.

മലങ്കരയിൽ പ്രചാരം നേടിയ സഭാചരിത്രങ്ങളിൽ വിസ്മൃതമായത് കേരളത്തിന്റെ സാമൂഹികവും സാംസ്കാരികവും സാഹിത്യപരവുമായ വിശകലനങ്ങളാണ്. ചരിത്രത്തെ സാഹിത്യത്തിലും സാഹിത്യത്തെ ചരിത്രയാഥാർത്ഥ്യങ്ങളുടെ പശ്ചാത്തലത്തിലും അപഗ്രഥിക്കുന്ന നവചരിത്ര വിശകലന സമ്പ്രദായങ്ങൾ കഴിഞ്ഞ നൂറ്റാണ്ടിന്റെ അന്ത്യത്തിലാണ് ആവിർഭവിച്ചത്. ചരിത്രം നിരവധി ബോധതലങ്ങളിൽ രൂപീകൃതമാകേണ്ട സാമൂഹികവും സാംസ്കാരികവുമായ നിർമ്മിതിയാണ്. ചരിത്രത്തിലും സാഹിത്യത്തിലും, രാഷ്ട്രീയവും സാംസ്കാരികവുമായ സന്ദർഭങ്ങളുടെ അപഗ്രഥനം അവഗണിക്കപ്പെട്ട പശ്ചാത്തലത്തിൽ, ചരിത്രത്തെ പുനർവായിക്കുന്നതാണ് 'നവചരിത്രം.'

ഇതിലെ വിശകലനം ചരിത്രസ്രോതസ്സുകൾ മാത്രം കേന്ദ്രീകരിച്ചുള്ളതല്ല. സംസ്കാരം, സാഹിത്യം, സാമൂഹിക ജീവിതം, രാഷ്ട്രീയാവസ്ഥ തുടങ്ങിയ വൈവിധ്യ വിജ്ഞാന വിശകലനമാണ്. സഭാ അധികാരികളുടെയും അധികാരശ്രേണി സ്ഥാപനത്തിന്റെയും വിവരണങ്ങളിൽ ചരിത്രം പരിമിതപ്പെട്ടതിനാൽ തിരസ്കൃത ജനതയുടെ പോരാട്ട ചരിത്രം വെളിപ്പെടുത്തുവാൻ കഴിയാതെപോയ പശ്ചാത്തലത്തിലാണ് നവചരിത്രത്തിന്റെ അനിവാര്യത ശക്തിപ്പെടുന്നത്. ജീർണ്ണിച്ച അധികാര ഘടനകളോടും അധീശത്വ സമവാക്യങ്ങളോടും ഏറ്റുമുട്ടി വളർത്തിയെടുത്ത അധിനിവേശ വിരുദ്ധ പോരാട്ടങ്ങളുടെ വിശകലനമാണ് മലങ്കര സഭാ ചരിത്രത്തിൽ ഇനിയും രൂപപ്പെടുത്തുവാനുള്ളത്.

അധിനിവേശത്തെ ചെറുത്ത മലങ്കര നസ്രാണികളുടെ സ്വത്വദർശന ചരിത്രത്തിന് 400 വർഷത്തിലധികം പഴക്കമുണ്ട്. വിദേശ അധിനിവേശ വിരുദ്ധ പോരാട്ടങ്ങളുടെ പ്രാരംഭം പോർച്ചുഗീസുകാരുടെ വരവു മുതലാണ് ആരംഭിക്കുന്നത്. എന്നാൽ വിവിധ കാലങ്ങളിലുണ്ടായ അധിനി

വേശ സംക്രമണത്തെ അനുകൂലിച്ച മിഷണറി രചനകൾ മലങ്കര നസ്രാണികളുടെ സ്വാതന്ത്ര്യ പോരാട്ടത്തെ സഭാചരിത്രത്തിലൂടെ വിസ്മൃതമാക്കി.

മലങ്കര നസ്രാണികളുടെ സ്വത്വദർശനത്തിന്റെ സാമൂഹികവും സാംസ്കാരികവും സഭാപരവുമായ പോരാട്ടങ്ങളുടെ തുടർച്ച ചരിത്രത്തിൽ വിസ്മരിക്കപ്പെട്ടതിന്റെ കണ്ടെത്തലാണ് പുനർനിർണ്ണയങ്ങളിൽ വെളിപ്പെടുന്നത്.

കേരള ക്രൈസ്തവരുടെ സ്വത്വബോധം സാംസ്കാരിക ചരിത്രപശ്ചാത്തലത്തിൽ ശാസ്ത്രീയമായി ഗവേഷണം നടത്തിയ ഡോ. എം. കുര്യൻ തോമസ് 'മലങ്കര നസ്രാണികളുടെ സ്വത്വം' പുനർ നിർണ്ണയിക്കുന്ന പഠനങ്ങളാണ് 'കാതോലിക്കാ എന്ന് ചൊല്ലിവാഴ്ത്തി ഞായം' എന്ന കൃതിയിൽ ഉൾക്കൊള്ളിച്ചിരിക്കുന്നത്. കാതോലിക്കേറ്റ് നവതി മുതൽ ശതാബ്ദി വരെ (2002-2012) പ്രസിദ്ധീകരിച്ച ഈ ലേഖനങ്ങളിൽ വിളംബരം ചെയ്യുന്നത് മലങ്കര നസ്രാണികളുടെ സ്വത്വനിർണ്ണയവും സ്വയംശീർഷകത്വ വിശകലനങ്ങളുമാണ്.

മലങ്കരനസ്രാണികളുടെ ദേശീയത, സ്വയംശീർഷകത്വം, ചരിത്ര പിന്തുടർച്ച എന്നിവ 'കാതോലിക്കേറ്റിന്റെ സാർവ്വത്രികത'യുടെ പ്രതീകമാണ്. മലങ്കര നസ്രാണികളുടെ അധിനിവേശ പോരാട്ടങ്ങളുടെ സ്വത്വബോധം മാർത്തോമ്മൻ പൈതൃകത്തിന്റെ ഭാഗമാണെന്ന് ഡോ. എം. കുര്യൻ തോമസ് വ്യക്തമാക്കുന്നു.

പതിനഞ്ചു നൂറ്റാണ്ട് മലങ്കര നസ്രാണികൾ പരിരക്ഷിച്ച പവിത്രമായ സ്വാതന്ത്ര്യവും തനിമയുമാണ് ഉദയംപേരൂർ സുന്നഹദോസിൽ ചോദ്യം ചെയ്യപ്പെട്ടത്. മലങ്കര നസ്രാണികളുടെ സ്വാതന്ത്ര്യവും അധികാരവും 1599-ലെ ഉദയംപേരൂർ സുന്നഹദോസിലൂടെ റോമൻ കത്തോലിക്കർ പിടിച്ചെടുത്തു. ഇതിനെ പ്രതിരോധിച്ച് 54 വർഷത്തോളം ദേശീയതയ്ക്കും സ്വാതന്ത്ര്യത്തിനുമായി മലങ്കര നസ്രാണികൾ പോരാടി. ഇത് 1653-ൽ നടന്ന കൂനൻകുരിശു സത്യത്തിലൂടെ ദേശീയ സ്വത്വത്തിലേക്ക് വളർന്നു. മലങ്കര നസ്രാണികൾ തോമാ അർക്കദിയാക്കോനെ മേൽപ്പട്ടസ്ഥാനത്തേക്ക് ഉയർത്തിയപ്പോൾ മലങ്കരയിൽ തദ്ദേശീയ മെത്രാന്മാരുടെ ശ്രേണിക്രമം ഉണ്ടായി. ഇവർ ആരുടെയും കീഴ്സ്ഥാനികളല്ലായിരുന്നു. 'മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായിരുന്ന് മലങ്കര സഭയെ ഭരിക്കുകയും പിൻഗാമികളെ വാഴിക്കുകയും' ചെയ്തു എന്ന് വ്യക്തമാക്കുന്നു.

മലങ്കര മെത്രാപ്പോലീത്തന്മാരും പ. മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിലാണ് വാണിരുന്നത്. മലങ്കരയിലെ ഒന്നാം

കാതോലിക്കാ മുതൽ 'ശ്ലൈഹിക സിംഹാസനം' എന്ന സംജ്ഞ ഉപയോഗിച്ചിരുന്നതായി എം. കുര്യൻ തോമസ് പറയുന്നു. മലങ്കരസഭയെ നയിച്ച പേർഷ്യൻ മെത്രാന്മാരും (-1599) മലങ്കര മെത്രാന്മാരും (1653-1815) 'മാർത്തോമ്മാശ്ലീഹായുടെ സിംഹാസനം' എന്നു ഉപയോഗിച്ചതായുള്ള കണ്ടെത്തൽ മലങ്കര നസ്രാണികളുടെ മാർത്തോമ്മൻ പൈതൃകത്തിന്റെ വിശാലത വെളിപ്പെടുത്തുന്നു.

'കാതോലിക്കാ എന്നു ചൊല്ലിവാഴ്ത്തി ഞായം' എന്നത് 1599-ലെ ഉദയംപേരൂർ സുന്നഹദോസിന്റെ എട്ടാം കാനോനായിലെ ഉദ്ധരണിയാണ്. 'കാതോലിക്കാ' എന്നതിന് ഉദയംപേരൂർ സുന്നഹദോസ് കാനോനായിൽ 'സാർവ്വത്രിക പിതാവ്' എന്നർത്ഥം കല്പിച്ചിരിക്കുന്നു. നസ്രാണികൾ തലവനെ 'കാതോലിക്കാ' എന്നഭിസംബോധന ചെയ്തത് സ്വതന്ത്ര വ്യക്തിത്വത്തിന്റെ പ്രത്യേക ലക്ഷണമാണ്. 1498-ൽ ആരംഭിച്ച പോർട്ടുഗീസ് യുഗത്തിന് മുമ്പ് മലങ്കരസഭയുടെ സ്വതന്ത്രമായ സ്വത്വം വളരെ ശക്തമായിരുന്നു. 'കാതോലിക്കായെ' വേദതലവനായി നസ്രാണികൾ അംഗീകരിച്ചിരുന്നു. നസ്രാണികൾ കാതോലിക്കാസ്ഥാനം മഹത്തരമെന്ന് കണ്ടത് റോമൻ കത്തോലിക്കരെ അസ്വസ്ഥമാക്കിയതിനാലാണ് 1599-ലെ ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകളിൽ 'കാതോലിക്കാ' എന്ന വിശേഷണം ഭൂമിയിൽ റോമ്മാ പാപ്പായ്ക്കു മാത്രം ഉള്ളതെന്നാണ് വ്യാഖ്യാനിക്കുന്നത്. ഇനി അദ്ദേഹത്തെയല്ലാതെ മറ്റാരെയെങ്കിലും 'കാതോലിക്കാ' എന്ന് വിളിച്ചാൽ മുടക്കപ്പെടും' എന്നാണ് കാനോനായിൽ എഴുതിയിരിക്കുന്നത്.

വൈദേശിക അധിനിവേശങ്ങളിൽ നിന്നും സ്വതന്ത്രമായ മലങ്കരസഭ ദേശീയമായ സ്വത്വവും സ്വാതന്ത്ര്യവും മലങ്കരയിൽ നിലനിർത്തിയിരുന്നുവെന്ന് ഉദയംപേരൂർ സുന്നഹദോസിലെ വിവിധ കാനോനാകൾ വ്യക്തമാക്കുന്നു. അന്ത്യോഖ്യയോടും റോമിനോടും അധീശത്വം പ്രഖ്യാപിച്ചിട്ടുള്ള 'കാതോലിക്കാമാർ' മലങ്കരയിൽ ഇപ്പോൾ ഉയർത്തുന്നത് ദേശീയതയോടും തദ്ദേശീയ സംസ്കാരങ്ങളോടുമുള്ള വെല്ലുവിളിയാണ്. നൂറ്റാണ്ടുകളായി മലങ്കര നസ്രാണികൾ നട്ടുവളർത്തിയ മാർത്തോമ്മൻ പൈതൃകത്തിന്റെ വേരുകൾ തകർത്ത് വിദേശാധിനിവേശത്തെ ഇവർ സ്വയം ശിരസ്സാവഹിച്ചിരിക്കുകയാണ്. ഭാരതത്തിലെ തനതായ നസ്രാണി പൈതൃകത്തെ ത്യജിച്ച് പോപ്പിനോട് വിധേയത്വം പ്രഖ്യാപിച്ചവരും അന്ത്യോഖ്യൻ പാത്രിയർക്കീസിന് സഭാസ്വാതന്ത്ര്യം തീറെഴുതിക്കൊടുത്ത വിഭാഗവും എങ്ങനെ തദ്ദേശീയ സംസ്കാരത്തിന്റെയും സഭാസ്വാതന്ത്ര്യത്തിന്റെയും ഭാഗമായി തീരുമെന്ന് ഡോ. എം. കുര്യൻ തോമസ് ചോദിക്കുന്നു. കാതോലിക്കേറ്റ് സ്ഥാപനം ഒരു നിയോഗമായത് 'സ്വതന്ത്ര കാതോലിക്കേറ്റിന്റെ' വളർച്ചയോടെയാണ്.

മലങ്കര നസ്രാണികളുടെ ദേശീയതയും സ്വത്വബോധവും നിറഞ്ഞ അധിനിവേശ വിരുദ്ധതയുടെ മുഖ്യപോരാട്ടങ്ങളായിരുന്നു കൂനൻകുരിശു സത്യവും കാതോലിക്കേറ്റ് സ്ഥാപനവും. വിദേശ ആധിപത്യങ്ങൾക്ക് എതിരെയുള്ള പോരാട്ടത്തിന്റെ ചരിത്രം പതിനേഴാം നൂറ്റാണ്ടിൽ ആരം ഭിക്കുകയാണ്. വിദേശ കുടിയേറ്റങ്ങളും ആധിപത്യവും തദ്ദേശീയ ജീവി തത്തിനും സാക്ഷ്യത്തിനും വിഘാതങ്ങൾ സൃഷ്ടിച്ചെങ്കിലും (സ്വാതന്ത്ര്യം അടിയറ വച്ചെങ്കിലും) നസ്രാണികൾ ധീരതയോടെ 1889-ലും 1900-ലും നടന്ന അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി യോഗ ത്തിൽ 'മലങ്കരയിൽ ഒരു മഫ്രിയാന സ്ഥാനം രൂപീകരിക്കുന്നതിനെപ്പറ്റി ആലോചിച്ചതായി' രേഖകൾ വ്യക്തമാക്കുന്നു. ഇതാണ് പിന്നീട് 1912-ൽ കാതോലിക്കേറ്റ് സ്ഥാപനത്തിലേക്ക് വഴിതെളിച്ചതെന്ന് എം. കുര്യൻ തോമസ് നിരീക്ഷിക്കുന്നു.

"... അതിനാൽ 1912-ലെ കാതോലിക്കേറ്റ് സ്ഥാപനം ഒന്നിന്റെയും ആരംഭമോ അവസാനമോ അല്ല. മലങ്കര നസ്രാണികളുടെ സ്വാതന്ത്ര്യവും സ്വയംനിർണ്ണയാവകാശവും നസ്രാണികളുടെ സ്വത്വനിർണ്ണയത്തിന്റെയും സ്വയംഭരണത്തിന്റെയും പ്രഖ്യാപനമായിരുന്നു. ..." അതിനാൽ ഇത് ഒരു സ്വതന്ത്ര കാതോലിക്കേറ്റായി. മലങ്കരയിൽ 1912-ൽ സ്ഥാപിതമായ കാതോലിക്കേറ്റിന് നിയതരൂപം 1934-ലെ സഭാഭരണഘടനപ്രകാരം ലഭ്യ മായി.

1912 സെപ്റ്റംബർ 15-ന് ഞായറാഴ്ച നിരണം വലിയപള്ളിയിൽ നട ന്നത് 'കാതോലിക്കേറ്റ് സ്ഥാപനമാണോ' 'പുനഃസ്ഥാപനമാണോ' എന്നും അത് 'കാതോലിക്കേറ്റാണോ' 'മഫ്രിയാനേറ്റാണോ' എന്നും ഇതൊന്നു മല്ല 'ആവിഷ്ക്കാരമെന്നും' 'സുപ്രധാന വൈദിക മേലദ്ധ്യക്ഷ സ്ഥാനാ രോഹണമെന്നും' ചരിത്രകാരന്മാർ വിധിയെഴുതുമ്പോൾ ഡോ. എം. കുര്യൻ തോമസ് പറയുന്നു:

"1912-ൽ നടന്നത് മലങ്കര സഭാചരിത്രത്തിന്റെ കറുത്ത അധ്യായങ്ങ ളിൽ ഭാഗികമായി നഷ്ടപ്പെട്ട സ്വയംശീർഷകത്വത്തിന്റെ പുനർനിർമ്മിതി യായിരുന്നു. കാതോലിക്കാ വാഴ്ചയോടെ മലങ്കരസഭ പൂർണ്ണമായും സ്വയംപര്യാപ്തത നേടി. പാപ്പായുടെ അപ്രമാദിത്യമോ പാത്രിയർക്കീ സിന്റെ ഏകാധിപത്യമോ മലങ്കരയിലെ കാതോലിക്കായ്ക്ക് ഇല്ല."

മലങ്കരയിലെ കാതോലിക്കേറ്റ് ദേശീയതയും സ്വയശീർഷകത്വവും പ്രഖ്യാപിക്കുന്ന ചരിത്രപരമായ പിന്തുടർച്ചയുടെയും മാർത്തോമ്മാശ്ലീഹാ യുടെയും പൗരസ്ത്യ സിംഹാസനമാണ്. മലങ്കര നസ്രാണികളുടെ സ്വത്വ ബോധത്തിന്റെ അടിസ്ഥാനം തോമാവബോധമായിരുന്നു. ഈ നസ്രാണിത്വം മലങ്കരയിൽ നിക്ഷിപ്തമായിരിക്കുന്നത് പൗരസ്ത്യ

കാതോലിക്കേറ്റിൽ മാത്രമാണ്. അതിനാൽ 2012-ലെ കാതോലിക്കേറ്റ് ശതാബ്ദി നസ്രാണികളുടെ സ്വയംനിർണ്ണയത്തിന്റെയും സ്വയംഭരണ ത്തിന്റെയും സുദീർഘമായ പാതയിലെ പ്രധാന നാഴികക്കല്ലാണെന്ന് കുര്യൻ തോമസ് വ്യക്തമാക്കുന്നു.

മലങ്കരയുടെ സ്വാതന്ത്ര്യത്തിന്റെ പ്രതീകമായ കാതോലിക്കാ സ്ഥാനവും സ്വയംഭരണത്തിന്റെയും ദേശീയതയുടെയും പൗരാണികത യുടെയും പ്രതീകമായ മലങ്കര മെത്രാപ്പോലീത്താ സ്ഥാനവും സംയോ ജിപ്പിച്ചത് 1934-ലെ ഭരണഘടനയിലാണ്. അതോടെ പുരാതനമായ 'മാർ ത്തോമ്മാ സിംഹാസനം' ഒരാളിൽ കേന്ദ്രീകൃതമായി. 1995-ലും 2002-ലും ഉണ്ടായ സുപ്രീംകോടതി വിധികൾ ഈ സ്ഥാനങ്ങൾ ചോദ്യം ചെയ്യപ്പെ ടുവാൻ കഴിയാത്തവിധം ഉറപ്പിച്ചു പ്രഖ്യാപിച്ചു. മലങ്കരയിലെ കാതോ ലിക്കേറ്റിന്റെ ഒരു ശതാബ്ദം പിന്നിടുമ്പോൾ സഭയിൽ സ്വതന്ത്രമായി വികസിച്ചു വളർന്ന കാതോലിക്കേറ്റിന്റെ ചരിത്രമാണ് വെളിപ്പെടുന്നത്. 1934-ലെ ഭരണഘടനയും 1958-ലെയും 1995-ലെയും സുപ്രീംകോടതി വിധികളും മലങ്കരയിൽ കാതോലിക്കേറ്റിന്റെ മഹത്ത്വവും സമ്പൂർണ്ണമായ ഉൾഭരണ സ്വാതന്ത്ര്യവും ഉറപ്പിക്കുന്നു.

സുപ്രീംകോടതിയുടെ നിർദ്ദേശപ്രകാരം 2002 മാർച്ച് 20-ന് ജസ്റ്റീസ് വി. എസ്. മളീമഠിന്റെ സാന്നിദ്ധ്യത്തിൽ പരുമലയിൽ നടന്ന മലങ്കര അസോസിയേഷൻ പ. ബസ്സേലിയോസ് മാത്യൂസ് ദ്വിതീയൻ കാതോ ലിക്കാ, മലങ്കര മെത്രാപ്പോലീത്താ ആണെന്നും തീരുമാനിക്കുകയും പുതിയ മാനേജിംഗ് കമ്മിറ്റിയെ തിരഞ്ഞെടുക്കുകയും ചെയ്തു. 2002 ജൂലൈ 12-ന് സുപ്രീംകോടതി ഉത്തരവിൻപ്രകാരം ഈ മലങ്കര അസോ സിയേഷന്റെ തീരുമാനം അന്തിമമെന്നും ചോദ്യം ചെയ്യപ്പെടാനാവാത്ത താണെന്നും ഉറപ്പിച്ചു പ്രഖ്യാപിച്ചു.

മലങ്കരസഭയുടെ നസ്രാണി പാരമ്പര്യത്തിലെ സ്വത്വനിർണ്ണയത്തിൽ വിദേശ അധിനിവേശ സംസ്കാരത്തിലൂടെ വിസ്മൃതമാക്കപ്പെട്ട സ്വാത ന്ത്ര്യവും തനിമയും എല്ലാ മേഖലയിലും വീണ്ടെടുക്കപ്പെടണം. ഭരണ രംഗത്തും ആരാധനക്രമങ്ങളിലും വേദശാസ്ത്ര-സഭാശാസ്ത്ര വിശക ലനങ്ങളിലും മലങ്കരയുടെ സ്വാതന്ത്ര്യവും തനിമയും ഉൾക്കൊള്ളുന്ന പുതു ദർശനങ്ങളും അനുഷ്ഠാനങ്ങളും വളർത്തിയെടുക്കണം. പാശ്ചാത്യ മാതൃകകളിൽ വികസിതമായ സേവനശുശ്രൂഷകളും പുനർരചിക്കപ്പെ ടണം. കാതോലിക്കേറ്റിന്റെ ആഗോളീയതയിൽ പ്രകാശം പരത്തുന്നത് മലങ്കര നസ്രാണികളുടെ സ്വത്വവും ദേശീയ തനിമയുമാകണം. അധി നിവേശ സിദ്ധാന്തങ്ങളിൽ നിന്നുള്ള വിമോചന ദർശനമാണ് കാതോലി ക്കേറ്റിന്റെ സ്വത്വ നിർണ്ണയത്തിന്റെ രീതിശാസ്ത്രമായി വളർന്നു വരേ ണ്ടത്. നവചരിത്ര ദർശനത്തിന്റെ അടിത്തറയും വിമോചനാത്മകതയാണ്.

മലങ്കരയിലെ കാതോലിക്കേറ്റിനെക്കുറിച്ച് ഡോ. എം. കുര്യൻ തോമസിന്റെ ഉൾക്കാഴ്ച വിപുലപ്പെടുന്നത് മലങ്കര നസ്രാണികളുടെ സ്വത്വത്തിൽ സമന്വയിച്ച സ്വാതന്ത്ര്യത്തിന്റെയും വിമോചന ദർശനത്തിന്റെയും പശ്ചാത്തലത്തിലാണ്. മലങ്കരസഭയിലെ കാതോലിക്കാ സ്ഥാനാരോഹണത്തിനും പ. കാതോലിക്കാബാവാമാരുടെ കബറടക്കത്തിനും നടപടിച്ചട്ടം ഉണ്ടാകണമെന്ന് ഡോ. എം. കുര്യൻ തോമസ് നിർദ്ദേശിക്കുന്നു: 'കാതോലിക്കാവാഴ്ച പഴയ കീഴ്വഴക്കപ്രകാരം നിരണം പള്ളിയിൽ നടത്തണം, മലങ്കരനസ്രാണികളുടെ ദേശീയ പശ്ചാത്തലത്തിൽ കാതോലിക്കാ സ്ഥാനാരോഹണക്രമം പുനർരചിക്കണം, മലങ്കരസഭയുടെ ദേശീയ തനിമയുടെയും സ്വാതന്ത്ര്യത്തിന്റെയും പ്രതീകമായ പരമ്പരാഗത വേഷവിധാനവും, കാതോലിക്കായ്ക്ക് പ്രത്യേകമായ അംശവസ്ത്രവും ഉണ്ടാകണം. കാതോലിക്കായുടെ പേരിന് ഒപ്പം പൂർവ്വികമായ 'ഇന്ത്യയൊക്കെയുടെയും വാതിൽ' എന്നർത്ഥമുള്ള 'തറവോദ് കോൽ ഹിന്ദോ' എന്ന സ്ഥാനനാമവും ചേർക്കണം, 'പരിശുദ്ധ പിതാവ്' എന്ന് അഭിസംബോധന ചെയ്യണം തുടങ്ങി നിരവധി നിർദ്ദേശങ്ങൾ പങ്കിടുന്നു. ഡോ. എം. കുര്യൻ തോമസിന്റെ നിർദ്ദേശങ്ങളിൽപെട്ട നിയുക്ത കാതോലിക്കായുടെ സ്ഥാനചിഹ്നം, മലങ്കര അസോസിയേഷനിലെ മലങ്കര മെത്രാപ്പോലീത്തായുടെ അംശവസ്ത്രം, വൈദികട്രസ്റ്റിക്കുള്ള അർക്കദിയാക്കോൻ സ്ഥാനം തുടങ്ങിയവ സഭ ഗൗരവമായി പരിഗണിച്ച് നടപ്പിലാക്കിയിട്ടുണ്ട്. അതിനാൽ കാതോലിക്കേറ്റിനെക്കുറിച്ചുള്ള ഇതര ദർശനങ്ങളും പ്രസക്തമാകുന്നു.

മലങ്കരയിലെ കാതോലിക്കേറ്റിന്റെ വളർച്ചയുടെ അടിസ്ഥാനം സംസ്ക്കാരവും സാമൂഹികവുമായ അവസ്ഥയാണ്. പാശ്ചാത്യ-പൗരസ്ത്യ സഭാചരിത്രത്തിന്റെ പുനർവായനകൾക്ക് ഇനി പ്രസക്തി അധികമില്ല. ഇന്നത് 'അർക്കദിയാക്കോൻ, മാർത്തോമ്മാ മെത്രാൻ, മലങ്കര മെത്രാപ്പോലീത്താ, കാതോലിക്കാ എന്ന രീതിയിൽ വളർന്ന മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ സിംഹാസനമാണ്. അതിനാൽ പുതിയ യുഗത്തിലേക്കുള്ള പ്രവേശനത്തിൽ കാതോലിക്കേറ്റിന്റെ വ്യക്തിത്വത്തിനും സ്ഥാനചിഹ്നങ്ങളിലും ആവശ്യമായ ക്രമപ്പെടുത്തലുകൾ ഉണ്ടാകണം. കാതോലിക്കേറ്റിന്റെ വളർച്ചയുടെ പൂർണ്ണതയ്ക്ക് ഇത്തരം ബാഹ്യമായ അലങ്കാരങ്ങൾ അനിവാര്യമാണെന്ന് അദ്ദേഹം വ്യക്തമാക്കുന്നു. എന്നാൽ 'സാർവ്വത്രിക പിതാവ്', 'നസ്രാണികൾക്ക് ഒക്കെയും തലവൻ' എന്നീ അർത്ഥത്തിൽ വിശദീകരിച്ചിട്ടുള്ള കാതോലിക്കായെ 'ഇന്ത്യൻ പാത്രിയർക്കീസ്' എന്നു നാമമാറ്റം നടത്തണമെന്ന വാദത്തെ ശക്തമായി ഡോ. എം. കുര്യൻ തോമസ് എതിർക്കുന്നുണ്ട്.

'കാതോലിക്കാ എന്നു ചൊല്ലി വാഴ്ത്തിന്' അധിനിവേശ വിരുദ്ധതയും

ദേശീയവും ആഗോളവുമായ നസ്രാണി സ്വത്വവും ഡോ. എം. കുര്യൻ തോമസ് ഈ കൃതിയിൽ പുനർ നിർണ്ണയിക്കുന്നു. മലങ്കര നസ്രാണിക ളുടെ ചരിത്രത്തെ പൊതു സമൂഹവുമായി ബന്ധിപ്പിച്ച് സാമൂഹ്യചരിത്ര ത്തിൽ ഉറപ്പിക്കുന്ന രീതിശാസ്ത്രമാണ് എം. കുര്യൻ തോമസിന്റേത്.

തലമുറകൾ പിന്നിട്ട വ്യവഹാരങ്ങൾക്ക് ഉത്തരമായി കാതോലിക്കേ റ്റിന്റെ സ്വാതന്ത്ര്യ സുസ്ഥിതി ഉറപ്പിച്ച് സുപ്രീംകോടതി വിധിയെഴുതി യിട്ടും, മലങ്കര നസ്രാണികളുടെ സ്വത്തും സ്വത്വവും പൊതുസമൂഹ ത്തിൽ ഛിന്നഭിന്നമാക്കി തീർത്തതിന്റെ രാഷ്ട്രീയം മലങ്കര നസ്രാണി കൾ തിരിച്ചറിയുവാൻ നവചരിത്ര വിശകലനം വീണ്ടും വഴിതുറക്കുന്നു.



# 1

# മാർതോമ്മാ ശ്ലീഹായുടെ സിംഹാസനം കാതോലിക്കേറ്റിനു മുമ്പ്

കഴിഞ്ഞ ഇരുപതു നൂറ്റാണ്ടുകളിൽ മലങ്കര നസ്രാണികളുടെ ഏറ്റവും തീവ്രമായ വികാരമായിരുന്നു മാർതോമ്മാ പൈതൃകം. പോർട്ടുഗീസ് കാലഘട്ടത്തിലെ റോമൻ കത്തോലിക്കാ കടന്നുകയറ്റത്തിനെതിരെ ഏറ്റവും ശക്തമായ പ്രതിരോധം മലങ്കര നസ്രാണികൾ തീർത്തത്, മാർത്തോമ്മായുടെ 'മാർഗ്ഗവും വഴിപാടും' (വിശ്വാസവും ജാതിയും) എന്ന അടിസ്ഥാനത്തിലായിരുന്നു.[1] ഈ പൈതൃകത്തിന്റെ ഭാഗമായാണ് 1912 മുതൽ തന്നെ മലങ്കരയിലെ പൗരസ്ത്യ കാതോലിക്കാമാർ 'മാർതോമ്മാ ശ്ളീഹായുടെ' സിംഹാസനം എന്ന സംജ്ഞ ഉപയോഗിച്ചുവന്നത്. മലങ്കരയിലെ ഒന്നും രണ്ടും പൗരസ്ത്യ കാതോലിക്കാമാരുടെ തലവാചകത്തിൽ 'മാർതോമ്മാ ശ്ളീഹായുടെ സിംഹാസനം' ഉപയോഗിച്ച രേഖകൾ ലഭ്യമാണ്.

എന്നാൽ അതിലും പിമ്പോട്ടു പോയാൽ മലങ്കരസഭയെ മൂന്നു നൂറ്റാണ്ടുകാലം ഭരിച്ച മലങ്കര മെത്രാന്മാരും അതിനും മുമ്പ് സഭാദ്ധ്യക്ഷൻമാരായി വന്ന പേർഷ്യൻ മെത്രാൻമാരും മാർതോമ്മാ ശ്ലീഹായുടെ സിംഹാസനം ഉപയോഗിച്ചിരുന്നു. അവയിൽ ഏതാനും ചിലതുമാത്രമാണ് ഈ ലേഖനത്തിന്റെ പ്രതിവാദ്യവിഷയം.

മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം പ്രതിപാദിക്കുന്ന ആദ്യരേഖ എ.ഡി. 1301 ൽ കൊടുങ്ങല്ലൂർ വച്ച് ഒരു സഖറിയ ശെമ്മാശൻ പകർത്തിയെഴുതിയ കൽദായ സുറിയാനി വേദവായനക്കുറിപ്പു പുസ്തകമാണ്. വത്തിക്കാൻ ലൈബ്രറിയിൽ സൂക്ഷിക്കുന്ന ടി ഗ്രന്ഥത്തിന്റെ (Vat.Syr.22) കോലഫോൺ (പകർപ്പെഴുത്തു വിവരം)-ൽ അന്ന് ഭരിക്കുന്ന മെത്രാപ്പോലീത്തായെപ്പറ്റി "ഞങ്ങളുടെ തലവനായ മാർ യാക്കോബ്, മാർ തോമാ ശ്ലീഹായുടെ പരിശുദ്ധ സിംഹാസനത്തിന്റെയും (The holy see of Apostle Mar Thomas) ഇന്ത്യൻ സഭ മുഴുവന്റെയും അദ്ധ്യക്ഷനും തലവനും" എന്നാണ് രേഖപ്പെടുത്തിയിട്ടുള്ളത്[2] (റോമൻ കത്തോലിക്കാ സഭയുടെ തലവനായ മാർപ്പാപ്പാ "The Holy Roman See" എന്നുപയോഗിക്കുന്നതുമായി താരതമ്യം ചെയ്യുക).

1653-ൽ കൂനൻകുരിശു സത്യം മുതൽ 1815 വരെ മലങ്കര ഭരിച്ച

ഒൻപതു മെത്രാൻമാരുടെയും സ്ഥാനനാമം മാർത്തോമ്മാ എന്നായിരുന്നു. ഇവരിൽ മൂന്നു പേരുടെയെങ്കിലും സ്വന്തം പേര് വ്യത്യസ്തമായിരുന്നു. ഈ സ്ഥാനനാമം മാർത്തോമ്മാ സിംഹാസനത്തിന്റെ ബഹിർസ്ഫുരണമായി വേണം കണക്കാക്കാൻ.

വ്യക്തമായും "മാർത്തോമാ ശ്ലീഹായുടെ സിംഹാസനം" എന്നു പരാമർശിക്കുന്ന ലഭ്യമായ ആദ്യരേഖ 1817 വൃശ്ചികം രണ്ടിന് കിടങ്ങൻ ഗീവർഗീസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്താ, പുന്നത്ര ഗീവർഗീസ് മാർ ദീവന്നാസിയോസ് മൂന്നാമൻ മെത്രാപ്പോലീത്തായെ "മലങ്കരയുടെ സിംഹാസനത്തിലേക്ക് മെത്രാപ്പോലീത്താ" ആയി നൽകിയ സ്താത്തിക്കോനാണ്. ഈ സ്താത്തിക്കോനിൽ തന്റെ സ്ഥാനനാമമായി മാർ പീലക്സീനോസ് ചേർത്തിരിക്കുന്നത് "തോമസ് അപ്പോസ്തോലന്റെ സിംഹാസനമാകുന്ന മലങ്കരയുടെയും ഇന്ത്യ മുഴുവന്റെയും സിംഹാസനത്തിൽ ഗീവർഗീസ് എന്നു പേരുള്ള പീലക്സീനോസ് മെത്രാപ്പോലീത്താ" എന്നാണ്.[3] സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് രണ്ടാമൻ മലങ്കര മെത്രാപ്പോലീത്താ 1816 നവംബർ 24-ന് കാലം ചെയ്തതിനെ തുടർന്ന് മാർ പീലക്സീനോസ് മലങ്കര മെത്രാപ്പോലീത്തായായി സ്ഥാനമേറ്റിരുന്നു.

എന്നാൽ ഇതിനു മുമ്പ് പകലോമറ്റം കുടുംബവാഴ്ച അവസാനിപ്പിക്കുന്നതിനും ഇട്ടൂപ്പ് റമ്പാനെ മലങ്കര മെത്രാപ്പോലീത്താ ആക്കണമെന്നുള്ള കേണൽ മൺറോയുടെ ആവശ്യം പരിഗണിക്കുന്നതിനുമായി മലങ്കര പള്ളിയോഗം വിളിച്ചുകൂട്ടാനുള്ള മാർ പീലക്സീനോസിന്റെ കൽപനയിൽ "തൊഴിയൂർ ഇടവകയുടെ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ" എന്നു മാത്രമായിരുന്നു തലവാചകം.[4] രണ്ടു വർഷത്തിന്റെ ഇടവേളയിലുള്ള ഈ കൽപനകളിലെ തലവാചകത്തിലെ വ്യത്യാസത്തിൽ നിന്ന് മനസിലാകുന്നത് ഇതിനിടയിൽ അദ്ദേഹത്തിനു ലഭിച്ച ആക്ടിംഗ് മലങ്കര മെത്രാപ്പോലീത്താ സ്ഥാനമാണ് അദ്ദേഹത്തെ 'മാർതോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനാക്കിയത്' എന്നാണ്.

അടുത്ത രേഖ മലങ്കര മെത്രാപ്പോലീത്താ ചേപ്പാട് മാർ ദീവന്നാസിയോസ് നാലാമൻ, തൊഴിയൂർ ഇടവകയുടെ കുത്തൂർ ഗീവർഗീസ് മാർ കൂറിലോസിന് കൊ.വ. 1005 (എ.ഡി. 1830) മീനം 15-നു നൽകിയ സ്താത്തിക്കോനാണ്. "ദൈവകൃപയാൽ ഇന്ത്യയുടെ അതൃത്തിയിലുള്ള മലയാളത്തിൽ വസിക്കുന്ന ക്രിസ്തുവിന്റെ ആട്ടിൻകുട്ടികളുടെയും പെണ്ണാടുകളുടെയും ഇടയനും യാക്കോബായ സുറിയാനി ക്രിസ്ത്യാനി സമൂഹത്തിന്റെ പിതാവും പരിശുദ്ധനും ഭാഗ്യവാനുമായ മാർ തോമസ് അപ്പോസ്തോലന്റെ സിംഹാസനാരൂഢനുമായിരിക്കുന്ന ഫിലിപ്പോസെന്ന ദീവന്നാസിയോസ് മെത്രാപ്പോലീത്താ ആയ നാം....."[5] എന്നാണ് സ്താത്തിക്കോൻ ആരംഭിക്കുന്നത്.

മാർ ദീവന്നാസിയോസ് നാലാമന് 1840 കന്നി 1-നു അന്ത്യോഖ്യായുടെ പ. ഏലിയാസ് ദ്വിതീയൻ പാത്രിയർക്കീസ് അയച്ച കൽപ്പനയിൽ മലങ്കരസഭയെ വിശേഷിപ്പിച്ചിരിക്കുന്നത്. "പരിശുദ്ധ അപ്പോസ്തോലനായ മാർത്തോമ്മായുടെ സിംഹാസന ഇടവക"[6] എന്നാണ്.

1848-ലെ കൊച്ചി പഞ്ചായത്തു വിധിപ്രകാരം മലങ്കര മെത്രാൻ സ്ഥാനം പ്രാപിച്ച പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസിയോസ് "പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം" എന്ന സ്ഥാനം ഉപയോഗിച്ചിരുന്നു. തോമസ് അത്താനാസിയോസിനെ തന്റെ പിൻഗാമിയായി വാഴിച്ചപ്പോൾ നൽകിയ സ്ഥാത്തിക്കോനിൽ അദ്ദേഹം മാർത്തോമ്മാശ്ലീഹായുടെ സിംഹാസനാരൂഢനാണെന്നും പിൻഗാമിയെ വാഴിക്കുന്നത് ആ സിംഹാസനത്തിലേയ്ക്കാണെന്നും വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്.[7] കൊല്ലവർഷം 1048 (1873) നു മുമ്പു തന്നെ അദ്ദേഹം കല്പനകളിൽ മലങ്കര സിംഹാസനം എന്നെഴുതുക പതിവായിരുന്നു എന്ന് തോമസ് അത്താനാസിയോസ് സെമിനാരിക്കേസിൽ മൊഴികൊടുത്തിട്ടുണ്ട്. നവീകരണ സുറിയാനിക്കാർ (മാർത്തോമ്മാ സഭ) അവരുടെ സഭാതലവനെ സംബോധന ചെയ്യുന്നത് "മലങ്കര ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്റെ മെത്രാപ്പോലീത്താ"[8] എന്നാണ്. ഇപ്പോൾ അവരുടെ കല്പനകളുടെ തലവാചകം "മലങ്കര ശ്ലീഹായുടെ സിംഹാസനത്തിന്റെ ........... മാർതോമ്മാ മെത്രാപ്പോലീത്താ" എന്നാണ്.

1846-ൽ മലങ്കരെ എത്തി, മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിനു അവകാശവാദം ഉന്നയിക്കുകയും 1848-ലെ കൊച്ചി പഞ്ചായത്തു വിധി മൂലം ആ സ്ഥാനം ലഭിക്കാതെ പോവുകയും ചെയ്ത അന്ത്യോഖ്യൻ മേൽപ്പട്ടക്കാരനായിരുന്നു യുയാക്കിം മാർ കൂറീലോസ്. 1874-ൽ കാലം ചെയ്യുന്നതു വരെയും അദ്ദേഹം അധികാരമില്ലെങ്കിലും "മലങ്കര മെത്രാപ്പോലീത്താ" എന്നു ഭാവിച്ചിരുന്നു. അദ്ദേഹം സ്ഥാപിച്ച ഫോർട്ടുകൊച്ചി പള്ളിയിൽ ഉപയോഗിച്ചിരുന്ന തബ്ലൈത്തായിൽ "ഇന്ത്യയിലെ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ യുയാക്കീം കൂറിലോസ് മെത്രാപ്പോലീത്തായുടെ കൈകളാൽ...."[9] എന്നു സുറിയാനിയിൽ എഴുതിയിട്ടുണ്ട്.

1857-ൽ മലങ്കര സന്ദർശിച്ച യറുശലേമിലെ സുറിയാനി പാത്രിയർക്കീസായ മാർ ഗ്രീഗോറിയോസ് അബ്ദേദുനുഹറോ 1857 മീനം 13-നു റാക്കാട്ടുപള്ളി സന്ദർശിച്ചു. അതിന്റെ സ്മാരകമായി അദ്ദേഹം അവിടുത്തെ വി. മദ്ബഹായിൽ സ്ഥാപിച്ച ശിലാരേഖയിൽ യുയാക്കിം കൂറിലോസിനെ "മലങ്കരയുള്ള മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ വാഴുന്ന"[10] എന്നാണ് വിശേഷിപ്പിക്കുന്നത്.

"മോർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്റെ മെത്രാപ്പോലീത്താ കൂറിലോസ് യൂയാക്കിം" എന്ന് അറബിയിൽ മുദ്രണം ചെയ്ത ഒരു ചെറിയ മുദ്ര യുയാക്കിം മാർ കൂറിലോസിന് ഉണ്ടായിരുന്നതായി പ. ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവാ രേഖപ്പെടുത്തിയിട്ടുണ്ട്.[11]

പുലിക്കോട്ടിൽ മാർ ജോസഫ് ദിവന്നാസിയോസ് അഞ്ചാമനെ (1865–1909) പ്പറ്റി കടുത്ത അന്ത്യോഖ്യാ ഭക്തനായ ഇ.എം. ഫിലിപ്പ് "മാർ ദിവന്നാസിയോസ് അഞ്ചാമൻ മാർതോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ വാഴ്ച ഉറപ്പിക്കുകയും ചെയ്തു"[2] എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. 1889–ലെ റോയൽ കോടതി വിധിയിൽ അവസാനിച്ച നവീകരണക്കാരുമായുള്ള കേസിന്റെ പ്രധാന നടത്തിപ്പുകാരൻ എന്ന നിലയിൽ ലഭ്യമായ എല്ലാ രേഖകളും പരിശോധിക്കാൻ അവസരം ലഭിച്ച കൂർമബുദ്ധിയായ ഇ. എം. ഫിലിപ്പ് കേവലം ആലങ്കാരികമായി ഈ പദപ്രയോഗം നടത്തിയെന്ന് വിശ്വസിക്കാൻ സാദ്ധ്യമല്ല.

ഇതുപോലെ തന്നെ വി. പത്രോസ് ശ്ലീഹായ്ക്കു മാത്രമേ സിംഹാസനമുള്ളൂ എന്ന വാദം നിരർത്ഥകമാണ്. മലങ്കരയിൽ മാത്രമല്ല ക്രൈസ്തവ ലോകത്തെ പല സഭകളും അവരുടെ തലവന്മാരുടെ സ്ഥാനപ്പേരിൽ "സിംഹാസനം" ഉപയോഗിക്കുന്നുണ്ട്. ഓറിയന്റൽ ഓർത്തഡോക്സ് സഭാ കുടുംബത്തിൽപെടുന്ന കോപ്റ്റിക് ഓർത്തഡോക്സ് സഭാ തലവൻ "അലക്സന്ത്ര്യായുടെ പോപ്പും വിശുദ്ധ മർക്കോസിന്റെ സിംഹാസനത്തിന്റെ പാത്രിയർക്കീസും" (Pope of Alexandria and Patriarch of the See of St. Mark) എന്നാണ് അറിയപ്പെടുന്നത്. ഈയിടെ കാലം ചെയ്ത കോപ്റ്റിക് സഭാതലവൻ പോപ്പ് ഷെനൗഡാ III, വി. മർക്കോസ് മുതലുള്ള 117–ാമത്തെ പാത്രിയർക്കീസായിരുന്നു. സമന്മാരായ ഓറിയന്റൽ ഓർത്തഡോക്സ് സഭാതലവന്മാരുടെ ഇടയിൽ കോപ്റ്റിക് പോപ്പിന് ഒന്നാം സ്ഥാനമാണുള്ളത്. വി. പത്രോസ് ശ്ലീഹായുടെ പിൻഗാമിയായ പ. അന്ത്യോഖ്യാ പാത്രിയർക്കീസിന് രണ്ടാം സ്ഥാനവും. നാലാം നൂറ്റാണ്ടിലെ സ്ഥാനക്രമമനുസരിച്ചാണിത്.

അർമേനിയൻ സഭയിൽ 'വിശുദ്ധ എച്ച്മിയാഡ്സിനിലെ മാതൃസിംഹാസനത്തിലെ' സുപ്രിം കാതോലിക്കായുടെ കീഴ്സ്ഥാനി മാത്രമായ ജറുസലേമിലെ അർമേനിയൻ പാത്രിയർക്കീസ് "വിശുദ്ധ യാക്കോബിന്റെ ശ്ലൈഹിക സിംഹാസനത്തിന്റെ പാത്രിയർക്കീസ്" (Patriarch of the Apostolic Throne of St. James) എന്ന സ്ഥാനപ്പേരിലാണ് അറിയപ്പെടുന്നത്. നമ്മുടെ കർത്താവിന്റെ സഹോദരനും ഊർശ്ലേമിലെ ഒന്നാമത്തെ എപ്പിസ്കോപ്പായുമായ മാർ യാക്കോബിനെയാണ് ഇവിടെ ഉദ്ദേശിക്കുന്നത്. ശ്ലീഹന്മാരായ വി. ബർത്തലോമിയായുടെയും വി. തദ്ദായിയുടെയും

പിൻഗാമിയായ സുപ്രീം കാതോലിക്കായ്ക്ക് തന്റെ കീഴ്സ്ഥാനിയായ ജറുസലേം പാത്രിയർക്കീസ് ഈ സ്ഥാനപ്പേര് ഉപയോഗിക്കുന്നതിൽ യാതൊരെതിർപ്പുമില്ല. ഒരേ സഭയിൽ തന്നെ ഒന്നിലധികം ശ്ലൈഹിക സിംഹാസനമാകാം എന്നുള്ളതിന് ഉത്തമ ഉദാഹരണമാണിത്. അഞ്ചാം നൂറ്റാണ്ടിൽ മാത്രമാണ് ജറുസലേമിലെ അർമേനിയൻ മെത്രാൻ 'പാത്രിയർക്കീസ്' എന്ന സ്ഥാനപ്പേരു സ്വീകരിക്കുന്നത്.

"എത്യോപ്യയുടെ പാത്രിയർക്കീസും വി. തക്ലേഹൈമനോത്തിന്റെ സിംഹാസനത്തിന്റെ എസ്ചെഗ്വേയും" (Patriarch of Ethiopia and Echegue of the See of St.Teklehaymanot) എന്നാണ് എത്യോപ്യൻ സഭാദ്ധ്യക്ഷന്റെ സ്ഥാനനാമം. ഈയിടെ കാലം ചെയ്ത ആബുനാ പൗലോസ്, അഞ്ചാമത്തെ പാത്രിയർക്കീസും 62-ാമത്തെ എസ്ചെഗ്വേയുമാണ്. 13-ാം ശതകത്തിലെ വി. തക്ലേഹൈമനോത്തിനെയാണ് ഒന്നാമത്തെ എസ്ചെഗ്വേയായി പരിഗണിക്കുന്നത്. 16-ാം നൂറ്റാണ്ടിനു മുമ്പ് മലങ്കര സഭയിലുണ്ടായിരുന്ന അർക്കദ്യാക്കോൻ (Archdeacon) പദവിക്കു സമാനമാണ് കോപ്റ്റിക് ബിഷപ്പിനു കീഴിലുണ്ടായിരുന്ന എസ്ചേഗ്വേ പദവി.

മലങ്കര സഭാചരിത്രം മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന് അനുകൂലമായും ഇന്നത്തെ ക്രൈസ്തവലോകം ഏകസിംഹാസന വാദത്തിന് പ്രതികൂലമായും തെളിവുകൾ നിരത്തുമ്പോൾ മറിച്ചു വാദിക്കുന്നവർ കണ്ണടച്ച് ഇരുട്ടാക്കുകയാണെന്ന് ഖേദപൂർവ്വം പറയേണ്ടിയിരിക്കുന്നു.

**അടിക്കുറിപ്പുകൾ**

(1) സ്കറിയ സക്കറിയ, ഡോ., *ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകൾ*, ഇടമറ്റം, 1994, പേജ് 10.

(2) Van Der Ploeg, O.P., J.P.M, *The Syriac Manuscripts of St. Thomas Christians*, Bangalore, 1983, p. 4.

(3) 1889-ൽ റോയൽ കോർട്ട് വിധിയിൽ അവസാനിച്ച നവീകരണക്കാരുമായുള്ള സെമിനാരിക്കേസിൽ 29 അക്കപ്രമാണം.

(4) ടി. കേസിൽ 39 അക്കപ്രമാണം.

(5) ഉമ്മൻ, പി.എ., *ചേപ്പാട്ട് മാർ ദിവന്നാസ്യോസ്*, ചേപ്പാട്, 1956, പേജ്. x-xi.

(6) 1889-ലെ സെമിനാരിക്കേസിൽ T. T. അക്കപ്രമാണം.

(7) ജോർജ് വർഗീസ് മദ്രാസ്, *മലങ്കര ഓർഡോക്സ് സുറിയാനി സഭാ ചരിത്രം, ഭാഗം 2*, കോട്ടയം, 1993, പേജ് 351.

(8) ചാക്കോ, റ്റി.സി., *മലങ്കര മാർത്തോമ്മാ സഭാ ചരിത്ര സംഗ്രഹം*, തിരുവല്ല, 2000, പേജ് 210.

(9) വർഗീസ് കത്തനാർ നെടുന്തള്ളിൽ, *മാർത്തോമ്മാ ശ്ലീഹായും മലങ്കര സഭയും*, കൊച്ചി, 1975, പേജ് 70.

(10) അബ്രഹാം മല്പാൻ കോനാട്ട്, *മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം*, കടമറ്റം, പേജ് 16.

(11) ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ്, *ഇന്ത്യയിലെ സുറിയാനി സഭാചരിത്രം* (മലയാള പരിഭാഷ: ജേക്കബ് വർഗീസ് മാന്നാക്കുഴിയിൽ, 2011), പേജ് 395.

(12) ഫിലിപ്പ് ഇ.എം., *മാർത്തോമ്മാശ്ലീഹായുടെ ഇന്ത്യൻ സഭ*, ചിങ്ങവനം, 1977, പേജ് 229.

*(വർഗീസ് ജോൺ തോട്ടപ്പുഴയോടൊപ്പം. മലങ്കരസഭ, ഫെബ്രുവരി, 2001)*



# 2
# മലങ്കരയിലെ കാതോലിക്കേറ്റിന്റെ പ്രസക്തി

കുപ്രസിദ്ധമായ ഉദയംപേരൂർ സുന്നഹദോസിനും ഇന്ത്യയുടെ ആദ്യ ദേശീയ സ്വാതന്ത്ര്യസമരമായ കൂനൻകുരിശുസത്യത്തിനും ശേഷം ഒരു സ്വതന്ത്ര, പരമാധികാര, ദേശീയ സഭയായുള്ള മലങ്കരസഭയുടെ പുനർ രൂപീകരണത്തിലെ ഏറ്റവും പ്രധാന നാഴികക്കല്ലുകളിലൊന്നായിരുന്നു 1912 സെപ്റ്റംബർ 15 ഞായറാഴ്ച നിരണം വലിയപള്ളിയിൽ നടന്ന കാതോലിക്കാ സ്ഥാനാരോഹണം. അന്ന് അന്ത്യോഖ്യയുടെ ഇഗ്നാത്തി യോസ് അബ്ദുൽ മശിഹാ പാത്രിയർക്കീസിന്റെ നേതൃത്വത്തിൽ മല ങ്കര സുന്നഹദോസ്, മുറിമറ്റത്തിൽ പൗലോസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെ മാർ ബസേലിയോസ് പൗലോസ് പ്രഥമൻ എന്ന പേരിൽ പൗരസ്ത്യ കാതോലിക്കായായി വാഴിച്ചു. ചരിത്രത്തിന്റെ കറുത്ത നൂറ്റാണ്ടുകളിലെവിടെയോ മലങ്കരസഭയ്ക്ക് ഭാഗികമായി നഷ്ടപ്പെട്ട സ്വയംശീർഷകത്വത്തിന്റെ പുനഃസ്ഥാപനമായിരുന്നു ആ സംഭവം.

പ. മാർത്തോമ്മാ ശ്ലീഹാ മലങ്കരയിൽ സ്ഥാപിച്ച ഏഴര പള്ളികൾ അഥവാ പ്രാദേശിക സഭകൾ എങ്ങനെ ഒരൊറ്റ സഭയായി വളർന്നുവെന്ന വസ്തുത ഇന്നജ്ഞാതമാണ്. ആദിമ നൂറ്റാണ്ടുകളിൽ റോമ – പേർഷ്യൻ സാമ്രാജ്യങ്ങളിലെ സഭകൾ വളർന്ന് അധികാരശ്രേണി ഉണ്ടാക്കിയ അതേ രീതിയിൽ തന്നെയാവണം മലങ്കരസഭയിലും അത്തരമൊന്നുണ്ടാ യത്.

എന്നാൽ മറ്റു ക്രൈസ്തവ കേന്ദ്രങ്ങളിൽ നിന്നെല്ലാം ഒറ്റപ്പെട്ടു കിട ന്നിരുന്ന മലങ്കരസഭയ്ക്ക് ആദ്യ സഹസ്രാബ്ദത്തിലെവിടെയോ തനത് വൈദിക പാരമ്പര്യം നഷ്ടപ്പെട്ടു. പക്ഷേ മലങ്കരസഭയ്ക്ക് കൈത്താ ങ്ങലുമായി പേർഷ്യൻ സഭയെത്തി. അതോടെ മലങ്കരയിലെ മെത്രാപ്പോ ലീത്താ സ്ഥാനം വല്ലപ്പോഴുമെത്തുന്ന പേർഷ്യക്കാർക്കു മാത്രമായിച്ചു രുങ്ങി. പക്ഷേ പട്ടം കെട്ടുവാനും അപൂർവമായി പുതിയ പള്ളികൾ കൂദാശ ചെയ്യുവാനുമല്ലാതെ നസ്രാണികൾക്ക് അന്ന് മേല്പട്ടക്കാരുടെ ആവശ്യം ഇല്ലാതിരുന്നതിനാൽ മെത്രാന്മാരുടെ ഇടയ്ക്കിടയുള്ള അസാന്നിധ്യം അവർക്ക് പ്രശ്നമല്ലായിരുന്നു. സഭയുടെ ദൈനംദിന ഭരണത്തിനു പൂർണ അധികാരങ്ങളോടെ സ്വദേശിയായ അർക്കദ്യക്കോനുണ്ടായിരുന്നു. ഇന്ന് മെത്രാപ്പോലീത്താമാർ കൈയാളുന്ന അധികാരങ്ങൾ ഏതാണ്ട് മുഴുവനും അന്ന് *ഇന്ത്യയൊക്കെയും അർക്കദ്യക്കോൻ* എന്നറിയപ്പെട്ടിരുന്ന നസ്രാ ണികളുടെ ജാതിക്കുതലവനുണ്ടായിരുന്നു.

മെത്രാൻ വിദേശിയായിരുന്നെങ്കിലും മലങ്കരസഭ തനതായ ഒരു സ്വത്വം സൂക്ഷിച്ചിരുന്നു. മലങ്കരയിലെ പേർഷ്യൻ മേല്പട്ടക്കാരൻ *പരിശുദ്ധ മാർ തോമാശ്ലീഹായുടെ സിംഹാസനത്തിൽ മെത്രാപ്പോലീത്തായും ഇന്ത്യയൊക്കെയുടെയും വാതിലും* എന്ന മഹത്തായ സ്ഥാനനാമത്തിലാണ് അറിഞ്ഞിരുന്നത്. 15-ാം നൂറ്റാണ്ടോടെ മലങ്കരയിലെ പേർഷ്യൻ മെത്രാന്മാർ പാത്രിയർക്കീസ് എന്ന സ്ഥാനനാമത്തിൽ അറിയപ്പെട്ടിരുന്നതായി ചില ചരിത്രകാരന്മാർ ചൂണ്ടിക്കാട്ടുന്നുണ്ട്. ഇതൊക്കെയും മലങ്കരസഭയുടെ സ്വതന്ത്രമായ വ്യക്തിത്വം പോർട്ടുഗീസ് യുഗത്തിനു മുമ്പു തന്നെ നിലനിന്നിരുന്നു എന്ന വസ്തുതയാണ് സൂചിപ്പിക്കുന്നത്.

എന്നാൽ 1498-ൽ ആരംഭിച്ച പോർട്ടുഗീസ് അധിനിവേശം സ്ഥിതിഗതികൾ ആകെ മാറ്റിമറിച്ചു. 16-ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തോടെ മലങ്കരയിലേയ്ക്കുള്ള പേർഷ്യൻ മെത്രാന്മാരുടെ വരവു തടഞ്ഞു പോർട്ടുഗീസുകാർ മലങ്കരസഭയുടെ ആത്മീയാധികാരം പിടിച്ചടക്കി. 1599-ലെ ഉദയംപേരൂർ സുന്നഹദോസിലൂടെ മലങ്കരസഭയെ ആത്മീയമായും ലൗകികമായും റോമൻ കത്തോലിക്കാ സഭയുടെ കീഴിലാക്കി മലങ്കരയുടെ ഭരണം റോമൻ മെത്രാൻമാർ ഏറ്റെടുത്തു. തദ്ദേശീയമായ അർക്കദിയാക്കോൻ സ്ഥാനത്തെ ഇല്ലായ്മ ചെയ്യാൻ തീവ്ര ശ്രമം നടത്തിയെങ്കിലും അവർക്കതിൽ വിജയിക്കാനായില്ല. ദേശീയതയുടെയും സ്വാതന്ത്ര്യത്തിന്റെയും പ്രതീകമായി അത് നിലകൊണ്ടു. 54 വർഷങ്ങൾക്കു ശേഷമുണ്ടായ കൂനൻകുരിശു സത്യത്തിന് വഴി വെച്ചത് ഈ സ്ഥാനത്തിന്റെ നിലനിൽപ്പായിരുന്നു.

പോർത്തുഗീസ് കാലഘട്ടത്തിലെ റോമൻ കത്തോലിക്കാ അധിനിവേശം സഭാ വിജ്ഞാനീയത്തിൽ അവരുടേതായ സരണിയും ഇവിടെ പ്രചരിപ്പിച്ചു. അതോടെ ഒരു എപ്പിസ്ക്കോപ്പായുടെ സാന്നിദ്ധ്യം ഇവിടെ സ്ഥിരമായി ഉണ്ടായിരിക്കേണ്ടത് സഭയുടെ നിലനിൽപ്പിന് അത്യന്താപേക്ഷിതമാണെന്ന ഒരു വിശ്വാസവും നസ്രാണികൾക്കുണ്ടായി. പോർട്ടുഗീസ് കാലഘട്ടം പ്രദാനം ചെയ്ത ഉയർന്ന വ്യാപാര സാദ്ധ്യതകളും അതിലൂടെ ഉണ്ടായ സാമ്പത്തിക ഉന്നമനവും മലങ്കരയിലെ പള്ളികളുടെ എണ്ണത്തിൽ കാര്യമായ വർദ്ധന ഉണ്ടാക്കിയിരുന്നു. ഈ സാഹചര്യത്തിലാണ് കൂനൻകുരിശു സത്യത്തെ തുടർന്ന് തോമാ അർക്കദ്യക്കോനെ മേല്പട്ട സ്ഥാനത്തേക്ക് ഉയർത്തിയത്.

ഒരു പൗരസ്ത്യ മെത്രാനും മലങ്കരയിൽ കാലുകുത്താതിരിക്കാനുള്ള സുരക്ഷാ സന്നാഹങ്ങൾ റോമൻ കത്തോലിക്കർ സൃഷ്ടിച്ചിരുന്നു എന്ന വസ്തുത *ഉർവശീശാപം ഉപകാരമായി* എന്നു പറഞ്ഞതുപോലെയാണ് മലങ്കരസഭയ്ക്ക് അനുഭവപ്പെട്ടത്. ഏതെങ്കിലും പൗരസ്ത്യ മെത്രാനെ അന്നു ലഭിച്ചിരുന്നെങ്കിൽ മലങ്കരസഭയിൽ ഒരിക്കലും നാട്ടു മെത്രാൻമാരുടെ ഒരു ശ്രേണി ഉണ്ടാവുകയില്ലായിരുന്നു.

ട്ടായിരുന്നു. മലങ്കര മെത്രാപ്പോലീത്താ അദ്ധ്യക്ഷനായ സുന്നഹദോസ് - മലങ്കര അസോസിയേഷൻ - ആവശ്യപ്പെടുമ്പോൾ മാത്രം പ്രധാന മഹാപുരോഹിതനടുത്ത കർമ്മങ്ങൾ നിർവഹിക്കുവാനാണ് സ്ഥാനാരോഹണത്തിലെ മുഖ്യ കാർമ്മികനായ അന്ത്യോഖ്യായുടെ പ. ഇഗ്നാത്തിയോസ് അബ്ദൽ മ്ശീഹാ പാത്രിയർക്കീസ് നൽകിയ സ്ഥാത്തിക്കോൻ കാതോലിക്കായെ അധികാരപ്പെടുത്തിയിരുന്നത്.

കാതോലിക്കേറ്റിന് വ്യക്തതയും നിയാമിക വ്യക്തിത്വവും നൽകിയത് 1934-ലെ സഭാ ഭരണഘടനയാണ്. മലങ്കര നസ്രാണികളുടെ യഥാർത്ഥ ആത്മീയ അദ്ധ്യക്ഷനായ മലങ്കര മെത്രാന്റെ സ്ഥാനവും കൂടി പൗരസ്ത്യ കാതോലിക്കാ വഹിക്കണമെന്നു ഭരണഘടന നിർദ്ദേശിച്ചതോടെ, കാതോലിക്കാ സ്ഥാനത്തിനു കൂടുതൽ അർത്ഥവ്യാപ്തിയും അധികാരവും കൈവന്നു. ഈ ഭരണഘടന തന്നെ നിലവിലുള്ള നിയമ വ്യവസ്ഥയ്ക്ക് വിധേയമായി രൂപപ്പെടുത്തി അംഗീകരിച്ചതാണ്. അതിനാലാണ് അതിന്റെ മുഖവുരയും ചട്ടക്കൂടും മാറ്റാനാവാത്തതും.

കാതോലിക്കേറ്റിന്റെ നിയമപരമായ നിർവചനം 1934-ലെ ഭരണഘടനയോടുകൂടി വ്യക്തതയിലെത്തി എങ്കിലും അതിന്റെ ഭൗതിക ഭാവത്തിന്റെ വളർച്ച അതിനു മുമ്പുതന്നെ അസ്തമിച്ചു എന്നതാണ് ഖേദകരം. ഈ രംഗത്ത് ശ്രദ്ധേയമായ സംഭാവന നൽകിയ ഏക വ്യക്തി മലങ്കരയിലെ രണ്ടാം കാതോലിക്കാ പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ മാത്രമാണ്. കാതോലിക്കായ്ക്ക് തനതായ അംശവസ്ത്രം, കല്പന തലക്കെട്ട്, ചുവന്ന മുദ്ര, അംശവടി എന്നിവ അദ്ദേഹം രൂപകല്പന ചെയ്ത് ഉപയോഗിച്ചു. മാത്രമല്ല, ഭരിക്കുന്ന മെത്രാനോ പാത്രിയർക്കീസിനോ അവകാശപ്പെട്ടത് എന്ന് 1889-ലെ റോയൽ കോർട്ടുവിധിയിൽ നിശ്ചയിക്കാൻ വിസമ്മതിച്ച റിശീസാ കാതോലിക്കായ്ക്ക് അവകാശപ്പെട്ടതാണെന്ന് അദ്ദേഹം പ്രഖ്യാപിക്കുകയും, തന്റെ ആസ്ഥാനത്തിനു *കാതോലിക്കേറ്റ് സിംഹാസനപ്പള്ളി* എന്നു നാമകരണം ചെയ്യുകയും ചെയ്തു.

പ. വാകത്താനത്തു ബാവാ കാതോലിക്കേറ്റിനു നൽകിയ വ്യക്തിത്വ നിർവചനങ്ങൾ അദ്ദേഹം സൃഷ്ടിച്ച സ്ഥാനചിഹ്നങ്ങളുടെ അടിസ്ഥാനത്തിൽ അപഗ്രഥിച്ചാൽ ലഭിക്കുന്ന ഫലങ്ങൾ താഴെപ്പറയുന്നവയാണ്.

1. പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ നിന്നും വ്യത്യസ്തമായി തികച്ചും ദേശീയമായ ഒരു വ്യക്തിത്വം പൗരസ്ത്യ കാതോലിക്കേറ്റിനുണ്ട്.

2. പൗരസ്ത്യ കാതോലിക്കാ സിംഹാസനം ശ്ലൈഹിക സിംഹാസനമാണ്.

3. പൗരസ്ത്യ കാതോലിക്കാ മഹാപുരോഹിതന്മാരിൽ തലവനാണ്.

4. His Holiness എന്നും Moran Mar എന്നും സംബോധന ചെയ്യപ്പെടാനും ചുവന്ന മഷിയിൽ മുദ്ര കുത്തുവാനും അധികാരമുള്ള അത്യുന്നത മേലധികാരിയാണ്.

5. പൗരസ്ത്യ കാതോലിക്കാ സിംഹാസനത്തിനു സ്വന്തമായ വരുമാനമാർഗ്ഗമുണ്ട്.

6. പൗരസ്ത്യ കാതോലിക്കാ സിംഹാസനത്തിനു സ്വന്തമായ ആസ്ഥാനമുണ്ട്.

രണ്ടാം കാതോലിക്കാ കാലം ചെയ്തതോടെ കാതോലിക്കേറ്റിന്റെ വ്യക്തിത്വനിർദ്ധാരണ പ്രക്രിയയും അവസാനിച്ചു. ഒരു പക്ഷേ പ. ഗീവർഗീസ് ദ്വിതീയൻ ബാവാ കാതോലിക്കേറ്റിന് സ്ഥിരം ആസ്ഥാനമായി ദേവലോകം അരമന നിർമ്മിച്ചതും, കിഴക്കിന്റെ മഹാനായ കാതോലിക്കാ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ, *മാർത്തോമ്മാ* എന്ന പുരാതന സ്ഥാനനാമം പുനർജീവിപ്പിച്ചതും ഗണത്തിൽ പെടുത്താം.

എന്നാൽ കഴിഞ്ഞ നൂറു വർഷങ്ങൾക്കുള്ളിൽ ഭൗതിക ഭാവത്തിന്റെ അനേകം അംശങ്ങൾ ചോർന്നുപോയിട്ടുണ്ട്. പ. കല്ലാശ്ശേരിൽ ബാവാ മലങ്കര മെത്രാനാകുന്നതിനു മുമ്പുതന്നെ കാതോലിക്കാ എന്ന നിലയിൽ പ. വാകത്താനത്തു ബാവാ രൂപംകൊടുത്ത അംശവസ്ത്രങ്ങൾ ഉപയോഗിച്ചിരുന്നു. അദ്ദേഹത്തോടെ അത് അവസാനിച്ചു. ഇന്ന് കാതോലിക്കാ മാർ സമാനമായ അംശവസ്ത്രം ധരിക്കുന്നത് *മലങ്കര മെത്രാൻ* എന്ന ഔദ്യോഗിക സ്ഥാനത്തിരുന്നു അസോസിയേഷൻ നടത്തുമ്പോളാണ്. മറ്റു സഭകളിലുള്ളതുപോലെ പൗരസ്ത്യ കാതോലിക്കായ്ക്കും വ്യത്യസ്തമായ ഒരംശവസ്ത്രം വേണ്ടതാണ്.

മറ്റു മെത്രാന്മാർ പൗരസ്ത്യ കാതോലിക്കായുടെ കൈ മുത്തുന്ന പതിവും അദ്ദേഹത്തോടെ അവസാനിച്ചു. എല്ലാ അപ്പോസ്തോലിക സഭകളും പിന്തുടരുന്ന ഈ പാരമ്പര്യം - സഭാ തലവന്റെ കൈമുത്തുക - പ. പൗലൂസ് ദ്വിതീയൻ ബാവാ മെത്രാനായിരുന്നപ്പോൾ പിന്തുടർന്നിരുന്നു എന്നത് വിസ്മരിക്കുന്നില്ല.

പ. വട്ടക്കുന്നേൽ ബാവായുടെ കാലം കഴിഞ്ഞതോടെ രണ്ട് വ്യക്തിത്വ ചിഹ്നങ്ങൾ കൂടി അസ്തമിച്ചു. അവ ആർച്ച് മാൻഡ്രിയേറ്റ് വടിയും, *സാക്രോ* എന്നും അറിയപ്പെടുന്ന *ഏഫോദ്* എന്ന പാത്രിയർക്കീസും കാതോലിക്കായും മാത്രം ധരിക്കുന്ന പ്രത്യേക അംശവസ്ത്രവുമാണ്. ഇവയൊക്കെ പുനഃസ്ഥാപിക്കേണ്ടവയാണ്.

കാതോലിക്കേറ്റ് ശതാബ്ദി കടന്നിട്ടും, എട്ടു കാതോലിക്കാമാരെ വാഴിക്കുകയും, അവരിൽ ആറുപേരെ കബറടക്കുകയും ചെയ്തിട്ടും ഇവയ്ക്ക് ലിഖിതമായ ഒരു ചട്ടക്കൂട് ഇതുവരെ ഉണ്ടായിട്ടില്ല. കീഴ്‌വഴക്കങ്ങളുടെ മാത്രം അടിസ്ഥാനത്തിൽ നടക്കുന്ന ഈ ചടങ്ങുകളിൽ വെള്ളം ചേർക്കപ്പെടുന്നത് സാധാരണമായതിനാൽ അവയെ ക്രോഡീകരിച്ച് ഒരു നിയമാവലി (Order of procedings) ഉടൻ ഉണ്ടാകേണ്ടിയിരിക്കുന്നു.

ഇന്ത്യയിലെ കാതോലിക്കേറ്റ് അതിന്റെ ശതാബ്ദി ആഘോഷിക്കുമ്പോൾ, ദേശീയതയുടെ പ്രതീകമായ ഈ സ്ഥാനത്തിന് കൂടുതൽ മിഴിവ് നൽകണമെന്ന് അനേകർ ആഗ്രഹിക്കുന്നുണ്ട്. പക്ഷേ, അതിനു വ്യക്തമായ ഒരു രൂപരേഖ നൽകാൻ ആർക്കും സാധിച്ചിട്ടില്ല. ഇതിനായി 2012-ൽ പൗരസ്ത്യ കാതോലിക്കായെ ഇന്ത്യൻ പാത്രിയർക്കീസായി പ്രഖ്യാപിക്കണം എന്ന് ചിലർ നിർദ്ദേശിച്ചിരുന്നു. ഇത് *ഭാരതരത്നം* ലഭിച്ചവർ പിന്നീട് *പത്മശ്രീ*ക്ക് അപേക്ഷിക്കുന്നതുപോലുള്ള ഒരു നടപടിയാണ്.

ഇരുപത്തൊന്നാം നൂറ്റാണ്ടിൽ നസ്രാണികളുടെ ദേശവും ഭാഷയും ജാതിയും വംശവും സംസ്കാരവുമെല്ലാം വിഭിന്നമായി. വിവിധ ഭൂഖണ്ഡങ്ങളിലേയ്ക്കു നടക്കുന്ന കുടിയേറ്റങ്ങളാണ് ഇതിനു കാരണം. ഇനിയുള്ള കാലം നസ്രാണികളെ ഒരുമിച്ചുനിർത്തുന്ന ഏക ഘടകം *തോമാവബോധം* എന്ന നസ്രാണിത്വം മാത്രമായിരിക്കും. അതു കേന്ദ്രീകരിച്ചിരിക്കുന്നത് പൗരസ്ത്യ കാതോലിക്കായിലാണ്. ഈയൊരു കാഴ്ചപ്പാടോടെവേണം ശതാബ്ദി വർഷത്തിൽ കാതോലിക്കേറ്റിന്റെ വ്യക്തിത്വത്തെ പുനർനിർണ്ണയം നടത്താൻ.

2012-ൽ *പൗരസ്ത്യ കാതോലിക്കാ* എന്നത് *ഇന്ത്യൻ പാത്രിയർക്കീസ്* എന്നു നാമമാറ്റം നടത്തണമെന്ന് അപൂർവം ചിലർ പ്രസംഗിക്കുന്നുണ്ട്. ശുദ്ധ വിവരക്കേടായി മാത്രം ഇതിനെ പരിഗണിച്ചാൽ മതി. ഇവർ കാതോലിക്കാ - പാത്രിയർക്കീസ് ഇവയുടെ ചരിത്ര പശ്ചാത്തലത്തെപ്പറ്റി തികച്ചും അജ്ഞരാണ്. 16-ാം നൂറ്റാണ്ടിൽ റോമൻ കത്തോലിക്കർ ഭയപ്പെട്ട *കാതോലിക്കാ* എന്ന സ്ഥാനം ഇവരുടെ വാക്കുകേട്ട് മാറ്റണമെന്നു പറയുന്നവരെപ്പറ്റി നമുക്ക് പരിതപിക്കാം. അവർക്കുള്ള മറുപടി 1599-ലെ *ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാ*കളിൽ തന്നെയുണ്ട്. ... *കതൊലിക്കാ എന്ന മൊഴിയുടെ അർത്ഥം ആകുന്നത നസ്രാണികൾക്ക ഒക്കക്കും തലവൻ എന്ന...* ഈയൊരു വാചകത്തിന്റെ അർത്ഥമറിഞ്ഞാൽ ആരും ഈ സ്ഥാനമാറ്റത്തിനു ശ്രമിക്കില്ല.

പക്ഷേ, മാറ്റേണ്ടുന്ന ഒന്നുണ്ട്. അത് *ബാവാ* എന്നുള്ള സംബോധനയാണ്. 1912-ൽ മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിച്ചതോടുകൂടി *ബാവാ* എന്ന സംബോധന കാതോലിക്കാമാർക്കും ലഭിച്ചു. സമീപകാലം വരെ

അന്ത്യോഖ്യാ പാത്രിയർക്കീസ്, പൗരസ്ത്യ കാതോലിക്കാ എന്നിവരെ മാത്രമാണ് സഭാതലവന്മാർ എന്ന പരമാവധി ബഹുമാനം നൽകി *ബാവ* എന്നു മലങ്കരയിൽ സംബോധന ചെയ്യപ്പെട്ടിരുന്നത്. എന്നാൽ സമീപ കാലത്ത് *ബാവ* എന്ന പദത്തിൽ ഈ ബഹുമതിക്ക് ഇടിവുതട്ടി. കാതോലിക്കായുടെ ബദലും ഡ്യൂപ്ലിക്കേറ്റുമെല്ലാം *ബാവ* എന്നു പരസ്യമായി ഉപയോഗിച്ചു തുടങ്ങിയതോടെ മലങ്കര സഭാദ്ധ്യക്ഷനെയും അന്ത്യോഖ്യാ പാത്രിയർക്കീസിനെയും അപ്രകാരം സംബോധന ചെയ്യുന്നത് അവരെ അപമാനിക്കുന്നതിനു തുല്യമായി മാറിയിട്ടുണ്ട്. പകരം *പരിശുദ്ധ പിതാവ്* (Holy Father) എന്നാക്കണം സഭാദ്ധ്യക്ഷന്മാരല്ലാത്ത, വെറും കീഴ്സ്ഥാനികൾ മാത്രമായ, ബദലിനും ഡ്യൂപ്ലിക്കേറ്റിനും ഇത് ഉപയോഗിക്കാനാവില്ല എന്നൊരു മെച്ചവും ഉണ്ട്.

എന്നെങ്കിലും ഒരിക്കൽ സഭകൾ തമ്മിൽ യോജിക്കും. അതൊരു യാഥാർത്ഥ്യമാണ്. നൂറ്റാണ്ടുകളിലെന്നൊക്കെയോ സംഭവിച്ച തെറ്റുകളും തെറ്റിദ്ധാരണകളും മാറുമ്പോഴാണ് അത് സംഭവിക്കുക. അല്ലാത്തപക്ഷം വേദശാസ്ത്ര സംവാദങ്ങളും എക്യുമെനിക്കൽ പ്രസ്ഥാനങ്ങളും വ്യർത്ഥമാണ്. ആത്മീയ കൊളോണിയലിസവും അധികം താമസിയാതെ ലോകത്തിൽനിന്ന് അപ്രത്യക്ഷമാകും. അപ്രകാരം രൂപമെടുക്കുന്ന ഏകീകൃത ഇന്ത്യൻ സഭയുടെ അദ്ധ്യക്ഷൻ പ. മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ സിംഹാസനം വാഴുന്ന കാതോലിക്കാ ആയിരിക്കും എന്നതും ഒരു യാഥാർത്ഥ്യമാണ്. അതിനായി പല വിട്ടുവീഴ്ചകളും ചെയ്യേണ്ടി വന്നേക്കാം. ഈയൊരു കാഴ്ചപ്പാടോടെ വേണം ഇന്ത്യയിലെ കാതോലിക്കേറ്റിന്റെ രണ്ടാം ശതാബ്ദത്തിലേയ്ക്കു കടക്കാൻ.

ഏകീകൃത ഇന്ത്യൻ സഭ എന്ന കാഴ്ചപ്പാടോടെ ശതാബ്ദി വർഷത്തിൽ ചെയ്യേണ്ട ഒന്നുണ്ട്. നെസ്തോറിയൻ കാതോലിക്കാമാർ മലങ്കരയിലേയ്ക്കയച്ചിരുന്ന പേർഷ്യൻ മെത്രാന്മാരും, തുടർന്ന് കുറഞ്ഞത് നാലാം മാർത്തോമ്മാ വരെയെങ്കിലും ഉപയോഗിച്ചിരുന്ന സ്ഥാനനാമം - *തറവോദ് കോൽ ഹിന്ദോ* - പുനർജീവിപ്പിക്കണം. മലങ്കര സഭാദ്ധ്യക്ഷന് പരമ്പരാഗതമായി അവകാശപ്പെട്ട *ഇന്ത്യയൊക്കെയുടേയും വാതിൽ* എന്നർത്ഥമുള്ള ഈ സ്ഥാനനാമത്തെ *ഏകീകൃത ഇന്ത്യൻ സഭ*യിലേയ്ക്കുള്ള ആദ്യ ചവിട്ടുപടിയായി വേണം കാണാൻ.

*(മലങ്കരസഭാ മാസിക, സെപ്റ്റംബർ 2012)*





പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ ബാവാ
'കാതോലിക്കായുടെ ഔദ്യോഗികവേഷ'ത്തിൽ.

# ഭാഗം 2

# കാതോലിക്കേറ്റ് പഠനങ്ങൾ

# 1

# കാതോലിക്കാസ്ഥാനം ചില വസ്തുതകൾ

## ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്

കിഴക്കിന്റെ കാതോലിക്കാ സിംഹാസനം ഇന്ത്യയിൽ പുനഃസ്ഥാപിച്ചതിന്റെ സപ്തതിയാണല്ലോ ആഘോഷിക്കപ്പെടുന്നത്. ഈ കാതോലിക്കാസ്ഥാനം സംബന്ധിച്ച് പല തെറ്റുധാരണകളും ജനമദ്ധ്യത്തിൽ ഉള്ളതുകൊണ്ടാണ് ഈ ലേഖനത്തിനു മുതിരുന്നത്.

ഒന്നാമത്തെ ചോദ്യം, ഈ പാത്രിയർക്കീസ് സ്ഥാനവും കാതോലിക്കാസ്ഥാനവും തമ്മിലുള്ള ഭേദവും ഏറ്റക്കുറച്ചിലും എങ്ങനെയാണെന്നാണ്.

പാത്രിയർക്കീസ് എന്നതും കാതോലിക്കോസ് എന്നതും ഗ്രീക്കു വാക്കുകളാണ്. പാത്രിയർക്കീസ് എന്ന പദത്തിനു ഗോത്രത്തലവൻ, ഗോത്രപിതാവ് എന്നർത്ഥം. പാരമ്പര്യമായി ഇത് അബ്രഹാം, ഇസഹാക്ക്, യാക്കോബ് എന്നിവർക്കാണ് ഉപയോഗിച്ചു വന്നിരുന്നത്. യാക്കോബിന്റെ 12 മക്കൾ ഇസ്രയേലിലെ പന്ത്രണ്ട് ഗോത്രപിതാക്കന്മാരായി എണ്ണപ്പെട്ടിരുന്നു.

പുതിയനിയമത്തിലെ ഹെബ്രായ ലേഖനം 7:4-ൽ അബ്രഹാമിനെ പാത്രിയർക്കീസ് എന്നു വിളിക്കുന്നെങ്കിൽ അപ്പോസ്തല പ്രവൃത്തികൾ 7:8-9 ൽ യാക്കോബിന്റെ പന്ത്രണ്ട് പുത്രന്മാരെയാണ് പാത്രിയർക്കീസന്മാർ എന്നു വിളിക്കുന്നത്.

ഒന്നാം ശതാബ്ദത്തിൽ യഹൂദന്മാർക്ക് പലസ്തീനിലും ബാബിലോണിയയിലും ഓരോ പാത്രിയർക്കീസുണ്ടായിരുന്നു. നാലാം ശതാബ്ദത്തിന്റെ അന്ത്യം വരെ ക്രിസ്ത്യാനികളുടെയിടയിൽ പാത്രിയർക്കീസ് എന്ന സ്ഥാനമേ ഉണ്ടായിരുന്നില്ല. യഹൂദന്മാരുടെ പലസ്തീൻ (തൈബീരിയാസ്) പാത്രിയർക്കീസ് റോമാസാമ്രാജ്യത്തിലെ യഹൂദന്മാരുടെ തലവനും ബാബിലോണിയൻ പാത്രിയർക്കീസ് പേർഷ്യൻ സാമ്രാജ്യത്തിലെ യഹൂദന്മാരുടെ തലവനുമായി നാലാം ശതാബ്ദം വരെ തുടർന്നു.

പാത്രിയർക്കീസ് എന്ന സ്ഥാനം ഔദ്യോഗികമായി ക്രിസ്ത്യാനികൾ അംഗീകരിച്ചത് അഞ്ചാം ശതാബ്ദത്തിലെ ജസ്റ്റിനിയൻ ചക്രവർത്തിയുടെ നിയമസംഹിതയിലായിരുന്നു. കല്കിദോൻ സുന്നഹദോസിന്റെ (എ.ഡി.

451) 28-ാം കാനോൻ (പൗരസ്ത്യ ഓർത്തഡോക്സ് സഭകൾ സ്വീകരിക്കുന്നില്ല) കുസ്തന്തീനോപോലീസിലെ പുതിയ സിംഹാസനത്തിന് റോം കഴിഞ്ഞാൽ രണ്ടാം സ്ഥാനം കൊടുക്കുന്നുണ്ടെങ്കിലും പാത്രിയർക്കീസ് എന്ന സ്ഥാനം അവിടെയെങ്ങും കാണുന്നില്ല. മെത്രാന്മാരെ വാഴിക്കേണ്ടത് പാത്രിയർക്കീസാണെന്നും ഇല്ല. പ്രവിശ്യയിലെ മെത്രാപ്പോലീത്താ, മറ്റു മെത്രാന്മാരുടെ സഹായത്തോടെ പുതിയ മെത്രാനെ വാഴിക്കണമെന്നേ വ്യവസ്ഥയുള്ളൂ.

പോണ്ടസ്, ഏഷ്യ, ത്രേസ് എന്നീ പ്രവിശ്യകളിലെ മെത്രാപ്പോലീത്തന്മാരെ വാഴിക്കുന്നതിനുള്ള അധികാരം സാമ്രാജ്യ തലസ്ഥാന നഗരിയായ കുസ്തന്തീനോപോലീസിലെ എപ്പിസ്കോപ്പയ്ക്ക് നൽകുന്നുണ്ടെങ്കിലും അദ്ദേഹത്തെ എപ്പിസ്കോപ്പാ എന്നല്ലാതെ പാത്രിയർക്കീസ് എന്ന് വിളിക്കുന്നില്ല.

റോമിലെയും, അലക്സന്ത്രിയയിലേയും, അന്ത്യോഖ്യായിലേയും മെത്രാന്മാരെ ആർച്ച് ബിഷപ്പ് എന്ന് വിശേഷിപ്പിക്കുന്നുണ്ട്. പക്ഷേ, പാത്രിയർക്കീസ് എന്നില്ല. പാപ്പാ എന്ന സ്ഥാനം അലക്സന്ത്ര്യായും റോമും ഉപയോഗിക്കുന്നുണ്ട്. പക്ഷേ, പാത്രിയർക്കീസ് എന്ന പദം രേഖകളിലെങ്ങും കാണുന്നില്ല.

അഞ്ചാം ശതാബ്ദത്തിൽ റോമാ സാമ്രാജ്യത്തിനകത്ത് പാത്രിയർക്കീസന്മാർ അഞ്ചു പേരാണ്. റോമാ, കുസ്തന്തീനോപോലീസ്, അലക്സന്ത്രിയ, അന്ത്യോഖ്യാ, യരുശലേം - ഇവർക്കാർക്കും റോമാ സാമ്രാജ്യത്തിനു പുറത്ത് (അതായത് എത്യോപ്യയിലോ, പേർഷ്യയിലോ, അർമ്മേനിയയിലോ, ജോർജിയയിലോ ഇന്ത്യയിലോ, ന്യൂബിയയിലോ) യാതൊരധികാരവുമുണ്ടായിരുന്നില്ല.

അങ്ങനെ അധികാരമുണ്ടായിരുന്നതായി തെളിയിക്കുന്ന യാതൊരു രേഖകളും ഇന്നേവരെ പുറത്തുവന്നിട്ടുമില്ല. പുരാതന സുറിയാനി ചരിത്രകാരന്മാരാരും അങ്ങനെ എഴുതിയിട്ടുമില്ല.

ജസ്റ്റിനിയന്റെ നിയമസംഹിതയുടെ ഒന്നാം പുസ്തകം രണ്ടാം ഭാഗം 24-ാം അദ്ധ്യായത്തിൽ കുസ്തന്തീനോപോലീസാണ് “എല്ലാ സഭകളുടെയും തല” എന്നു പറഞ്ഞശേഷം പതിമൂന്നോ പതിനാലോ പാത്രിയർക്കാ സിംഹാസനങ്ങളുടെ പട്ടിക നൽകുന്നു. ഓരോന്നിന്റെയും അധികാരപരിധിയും നൽകുന്നു.

അലക്സന്തര്യ (ഈജിപ്റ്റ്), അന്ത്യോഖ്യാ (റോമാസാമ്രാജ്യത്തിലെ പൗരസ്ത്യ പ്രവിശ്യ), എഫേസൂസ് (ഏഷ്യാമൈനർ), കൈസര്യ (പോണ്ടസ്), തെസ്സലോനിക്കാ (മക്കദോനിയാ), റോമാ (റോമാ ഗവർണരുടെ

അധികാര സീമ), മിലാൻ (ഇറ്റലി), സിർദിയം (യൂഗോസ്ലാവിയ), കാർത്തേജ് (ഉത്തരാഫ്രിക്കാ), ലിയോൺ (ഫ്രാൻസ്), ടൊലീഡോ (സ്പെയിൻ), യോർക്ക് (ബ്രിട്ടൻ) ഇവയാണ് പട്ടികയിലുള്ളത്. ഇവയൊക്കെ സ്വതന്ത്ര സഭകളാണ്. എല്ലാം റോമാ സാമ്രാജ്യത്തിനുള്ളിൽ മാത്രം ഒതുങ്ങിനിൽക്കുന്ന അധികാരമുള്ളവയും.

അർമ്മേനിയയും, ജോർജിയയും രാജാക്കന്മാർ ഭരിക്കുന്ന രാജ്യങ്ങളാണെങ്കിലും ഇടയ്ക്കിടയ്ക്ക് റോമാസാമ്രാജ്യത്തിനകത്താകുമ്പോൾ, ഈ രണ്ടു സഭകളിലേയും സ്വതന്ത്രന്മാരായ കാതോലിക്കാമാർക്കും പാത്രിയർക്കീസന്മാർക്കും തുല്യമായ പദവിയാണ് നിയമം നൽകിയിരുന്നത്.

കാതോലിക്കാസ്ഥാനം ഉടലെടുത്തത് റോമാസാമ്രാജ്യത്തിനു പുറത്താണ് - ഏഷ്യയിൽ. റോമാ സാമ്രാജ്യത്തിനു പുറത്ത് പല പ്രധാന സഭകളും ഉടലെടുത്തു. ആഫ്രിക്കയിൽ ന്യൂസിയൻ സഭ (ഇന്നത്തെ സുഡാൻ) യും എത്യോപൻ സഭയുമായിരുന്നു പ്രധാന സഭകൾ. ഏഷ്യയിൽ ഏറ്റവും വലിയത് പേർഷ്യൻ സഭ, അതായത് കിഴക്കിന്റെ കാതോലിക്കേറ്റ്. പിന്നെ ഇന്ത്യൻ സഭ, ഒരു കാലത്ത് വളരെ വലിയ ഒരു സഭയായിരുന്നു.

വടക്കു പടിഞ്ഞാറൻ പ്രദേശങ്ങളിൽ പാർത്തിയ (ഇന്നത്തെ ഇറാൻ, അഫ്ഗാനിസ്ഥാൻ, ബലുചിസ്ഥാൻ) മുതൽ ബോംബെയ്ക്കടുത്തുള്ള കല്യാൺ വരെയും ദക്ഷിണേന്ത്യയുടെ തീരപ്രദേശം മുഴുവൻ (മദ്രാസ് വരെയെങ്കിലും) വ്യാപിച്ചു കിടന്നിരുന്ന ഈ വലിയ സഭയെ പാശ്ചാത്യ ചരിത്രകാരന്മാർ അത്ര കാര്യമായെടുത്തില്ല. എന്നാൽ ഇന്ത്യൻ സഭയ്ക്കെല്ലാം കൂടി പൊതുവായ ഒരു മെത്രാപ്പോലീത്താ ഉണ്ടായത് ഏഴാം ശതാബ്ദത്തിനു ശേഷമാണ്. അതുവരെ അതതു സ്ഥലത്തുള്ള മെത്രാന്മാരാണ് സഭ ഭരിച്ചിരുന്നത്.

ഏഴാം ശതാബ്ദത്തിൽ ഹിന്ദു മതത്തിന്റെ പുനഃപ്രസരമുണ്ടായി. അതുവരെ ജയിച്ചു നിന്നിരുന്ന ബുദ്ധമതവും ജൈനമതവും പിറകോട്ട് പോകാൻ തുടങ്ങി. കേരളത്തെ സംബന്ധിച്ചിടത്തോളം ഇവിടുത്തെ പ്രധാന മതങ്ങൾ ജൈനമതം, ബുദ്ധമതം, ക്രിസ്തുമതം, യഹൂദമതം എന്നിവയായിരുന്നു.

ഏഴാം ശതാബ്ദത്തിൽ തന്നെ ഇസ്ലാം, അറബിക്കച്ചവടക്കാരിൽ കൂടി കേരളത്തിലും വന്നു. അതോടൊപ്പം തന്നെ ഹിന്ദുമതവും ഉണർന്നെഴുന്നേറ്റു. അക്കാലം മുതലാണ് ക്രിസ്തുമതവും, ബുദ്ധമതവും, ജൈനമതവും ഒരുമിച്ച് അധപ്പതിക്കാൻ തുടങ്ങിയത്. ഈ ചരിത്രത്തിന് രേഖകൾ കുറവാണെങ്കിലും അറിയാവുന്ന വസ്തുതകൾ ഈ നിഗമനത്തിനനുകൂലമാണ്.

ഏഴാം ശതാബ്ദത്തിൽ പേർഷ്യൻ അറേബ്യൻ രാജ്യങ്ങളുമായുള്ള നമ്മുടെ വാണിജ്യം വർദ്ധിച്ചതോടെ പേർഷ്യൻ കാതോലിക്കോസിന്റെ പ്രതിനിധികളും ഇവിടെ വന്നു ഭാരതീയസഭയെ പുനസ്സംഘടിപ്പിക്കാൻ തുടങ്ങി. അതുമുതൽക്കാണ് കിഴക്കിന്റെ കാതോലിക്കേറ്റുമായി ഭാരതീയസഭയ്ക്കു ബന്ധം തുടങ്ങിയത്. പക്ഷേ, ഇവിടെ പ്രതിനിധികളെ അയച്ച പേർഷ്യൻ കാതോലിക്കോസ്, ഏഴാം ശതാബ്ദമായപ്പോഴേയ്ക്ക് ബാബിലോൺ പാത്രിയർക്കീസ് എന്ന സ്ഥാനം സ്വീകരിച്ചു. അദ്ദേഹത്തിന് അന്ത്യോഖ്യാ പാത്രിയർക്കീസുമായി യാതൊരു ബന്ധവുമില്ലായിരുന്നു.

എന്നാൽ അറബികൾ പേർഷ്യയും സിറിയയും പിടിച്ചടക്കി. ഒരു കാലിഫേറ്റിന്റെ കീഴിൽ കൊണ്ടുവന്നു കഴിഞ്ഞപ്പോൾ അന്ത്യോഖ്യാ പാത്രിയർക്കീസിന് നിർബാധം പേർഷ്യയിൽ പ്രവേശിക്കാനും നെസ്തോറിയൻ വിശ്വാസം സ്വീകരിച്ച ബാബിലോൺ പാത്രിയർക്കീസിനു ബദലായി ഒരു കിഴക്കിന്റെ മഫ്രിയാനായെ വാഴിക്കുവാനും സാധിച്ചു.

ആദ്യത്തെ മഫ്രിയാന തക്രീദിലെ മാറൂത്താ വാഴിക്കപ്പെട്ടത് എ. ഡി. 629-ലായിരുന്നു. മഫ്രിയാനാ എന്ന പദത്തിന് "ഫലദായകൻ" എന്നാണർത്ഥം. മഫ്രിയാനായും കാതോലിക്കായും തുല്യസ്ഥാനങ്ങളല്ല. മഫ്രിയാനായ്ക്കു സ്വതന്ത്രമായി മെത്രാന്മാരെ വാഴിക്കാനും മൂറോൻ കൂദാശ ചെയ്യാനും അധികാരമുണ്ട്. പക്ഷേ, പാത്രിയർക്കീസിനേക്കാൾ സ്ഥാനത്തിൽ താഴെയാണ്.

ഒരു മഫ്രിയാനായ്ക്കു വലിയ സ്ഥാനമാണുള്ളത്. ഉറഹായിലെ വിശുദ്ധ യാക്കോബ് (708-ൽ അന്തരിച്ചു), ഗ്രീഗോറിയോസ് ബാർ എബ്രായാ (1286-ൽ അന്തരിച്ചു), മോശെ ബർകീപ്പാ (903-ൽ അന്തരിച്ചു), മീഖായേൽ റാബോ (1199-ൽ അന്തരിച്ചു) എന്നിങ്ങനെ അനേക പ്രശസ്ത പണ്ഡിതർ, മഫ്രിയാനാമാരായിരുന്നിട്ടുണ്ട്.

പക്ഷേ, അവരാരും ഇന്ത്യയിൽ ഭരണാധികാരം പുലർത്തിയില്ല. പേർഷ്യയിലെ ഏകസ്വഭാവ വിശ്വാസികളായ പൗരസ്ത്യ സുറിയാനിക്കാരുടെ മാത്രം ഭരണമാണ് അവർക്കെല്ലാമുണ്ടായിരുന്നത്.

ഏഴാം നൂറ്റാണ്ടിലും എട്ടാം നൂറ്റാണ്ടിലും ഇന്ത്യയിൽ അധികാരം വ്യാപിപ്പിക്കാൻ ശ്രമിച്ചത് ഈ മഫ്രിയാനമാരല്ലായിരുന്നു. പ്രത്യുത നെസ്തോറിയൻ, വിശ്വാസക്കാരെന്ന് വിശേഷിപ്പിക്കപ്പെടുന്ന "കിഴക്കിന്റെ പാത്രിയർക്കീസ്" ആയിരുന്നു.

നിരണത്തു വച്ച് 1912-ൽ സുറിയാ പാത്രിയർക്കീസിന്റെ സഹായത്തോടെ ഭാരതീയസഭ ഭാരതത്തിൽ പുനഃസ്ഥാപിച്ചതും മഫ്രിയാനാ

സ്ഥാനമല്ലായിരുന്നു. പ്രത്യുത കാതോലിക്കാ സ്ഥാനമായിരുന്നു. കാതോലിക്കാസ്ഥാനം പാത്രിയർക്കാസ്ഥാനത്തിന് തുല്യമാണ്.

കാതോലിക്കാ എന്നുള്ളത് ഗ്രീക്ക്, റോമൻ സംസ്ക്കാരത്തിനു വെളിയിലുള്ള പാത്രിയർക്കാ സ്ഥാനമാണ്. എത്യോപ്യൻ പാത്രിയർക്കീസിന്റെയും ഇന്ത്യയിലെ കിഴക്കിന്റെ കാതോലിക്കായുടെയും സ്ഥാനപ്പേരു വ്യത്യാസമുണ്ടെങ്കിലും ഇരുവരും തങ്ങളുടെ ഭരണസീമയിൽ പൂർണ്ണ സ്വാതന്ത്ര്യമുള്ളവരാണ്.

കിഴക്കിന്റെ കാതോലിക്കാ കൂടാതെ മറ്റ് രണ്ടു കാതോലിക്കാമാരാണുണ്ടായിരുന്നത്. ഒന്ന് അർമ്മേനിയയിലും മറ്റൊന്ന് ജോർജിയയിലും. ഇവരിരുവരും പൂർണ്ണ സ്വാതന്ത്ര്യമുള്ളവരാണ്. മറ്റൊരു സഭയുടെയും കീഴിലല്ല.

അർമ്മേനിയൻ കാതോലിക്കോസിന്റെ ഭരണസീമയിൽ അദ്ദേഹത്തിന് വിധേയരായി ഒരു കുസ്തന്തീനോസ് പാത്രിയർക്കീസും ഒരു യെരുശലേം പാത്രിയർക്കീസും ഉണ്ട്. ഇന്നും ഈ രണ്ടു കാതോലിക്കാമാരുടെയും പൂർണ്ണ സ്ഥാനപ്പേര് കാതോലിക്കോസ്-പാത്രിയർക്കീസ് എന്നു തന്നെയാണ്.

പേരു പാത്രിയർക്കീസ് എന്നാണെങ്കിലും പൂർണ്ണ സ്വയശീർഷകത്വമില്ലാത്ത പാത്രിയർക്കീസന്മാരാണ് യെരുശലേമിലേയും കുസ്തന്തീനോപോലീസിലേയും അർമ്മേനിയയിലെയും പാത്രിയർക്കീസന്മാർ. അതുകൊണ്ട് പേരല്ല കാര്യം, ഭരണസീമയ്ക്കകത്തുള്ള സ്വയശീർഷകത്വമാണ്.

കിഴക്കിന്റെ കാതോലിക്കാ സ്ഥാനത്തിനനുസരിച്ച, പൂർണ സ്വയശീർഷകത്വമുള്ള ഒരു ഭരണഘടന ഭാരതീയ ഓർത്തഡോക്സ് സഭയ്ക്കുണ്ടായിട്ട് അതിനുള്ളിൽ എല്ലാ ഭാരതീയ ഓർത്തഡോക്സ് വിശ്വാസികളും ഐക്യപ്പെട്ട് ജീവിക്കുകയെന്നതാണ് ഭാവിയിൽ അഭിലഷണീയമായിട്ടുള്ളത്.

*(മലയാള മനോരമ, 1982 സെപ്റ്റംബർ 3 വെള്ളി)*



# 2

# കാതോലിക്കേറ്റിന്റെ കാവൽ ഭടന്മാരായിത്തീരാം

## തോമസ് മാർ അത്താനാസിയോസ്

മാർത്തോമ്മൻ പൈതൃകത്തിന്റെ അന്തസത്തയും ആഭിജാത്യവും സംരക്ഷിക്കുവാൻ മലങ്കരയിൽ സ്ഥാപിതമായ കാതോലിക്കേറ്റിന്റെ ശതാബ്ദി ആഘോഷത്തിന്റെ ധന്യതയിൽ ആണ് മലങ്കര ഓർത്ത ഡോക്സ് സുറിയാനി സഭ. ക്രിസ്തു തന്റെ ശിഷ്യന്മാർക്ക് നൽകിയ അധികാരത്തിന്റെയും ശ്ലൈഹീകതയുടെയും പ്രതീകമാണ് കാതോലി ക്കേറ്റ്. മാർത്തോമ്മാ സിംഹാസനം കേവലം അധികാരത്തിന്റെ മാത്രം പ്രതീകമായിട്ടല്ല, മറിച്ച് അവകാശത്തിന്റെയും അസ്ഥിത്വബോധത്തി ന്റെയും പ്രതീകമായിട്ടാണ് നിലകൊള്ളുന്നത്.

കാതോലിക്കേറ്റിനെ പരിത്യജിച്ച് മറ്റിടങ്ങളിൽ ചേക്കേറിയവർപോലും ഇന്നു മലങ്കരയിൽ കാതോലിക്കേറ്റിനെ അനുകരിക്കുവാൻ ശ്രമിക്കുന്നത് ഇത് ഭാരതീയ ക്രൈസ്തവരുടെ ആത്മീയ പൗരുഷത്തിന്റെ പ്രതീകമാ യതുകൊണ്ടാണ്. 1857-ൽ ഭാരതത്തിൽ സ്വതന്ത്ര്യ ബോധത്തിന്റെ തീജ്വാ ല ജ്വലിക്കുന്നതിന് 204 വർഷങ്ങൾക്ക് മുമ്പ് കൂനൻകുരിശ് സത്യം മുതൽ മലങ്കരയുടെ പിതാക്കന്മാർ ഭാരതസഭയുടെ സ്വാതന്ത്ര്യത്തെപ്പറ്റി ഏറെ ബോധവാന്മാർ ആയിരുന്നു. ഈ ബോധ്യവും പോരാട്ടവുമാണ് 1912 സെപ്റ്റംബർ 15-ാം തീയതിയിലെ കാതോലിക്കാ സിംഹാസനത്തിന്റെ ഭാരതമണ്ണിലെ പുനസ്ഥാപനത്തിന് വഴിതെളിയിച്ചത്.

ലോകത്തിലുള്ള എല്ലാ തദ്ദേശീയ സഭകൾക്കും തദ്ദേശീയരായ ഭര ണാധികാരികൾ ഉള്ളപ്പോൾ ഭാരതത്തിൽ മാത്രം കൊളോണിയൽ ശക്തി കളുടെ അധിനിവേശം മൂലം ആ അവകാശം നിഷേധിക്കപ്പെട്ടിരുന്നു. ഭാരതത്തിലെ സഭകളെ സാമ്പത്തികമായും ആത്മീകമായും ആധിപത്യ മനോഭാവത്തോടെ ചൂഷണം ചെയ്യുവാൻ വിദേശ മതമേൽക്കോയ്മ ശ്രമി ക്കുമ്പോൾ അതിനെതിരെയുള്ള പ്രതിരോധമാണ് കാതോലിക്കേറ്റിന്റെ പുനസ്ഥാനത്തിലേക്ക് നയിച്ചത്.

ആത്മീയമായ സഹകരണവും സഹവർത്തിത്വവും ഊഷ്മളമായി നിലനിർത്തിക്കൊണ്ടുതന്നെ സ്വയം ഭരണാവകാശവും സ്വയം ശീർഷ കത്വവും നേടിയെടുക്കുക എന്ന ഉന്നതമായ ദർശനം ആണ് പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനി അടക്കമുള്ള കാതോലിക്കേറ്റിന്റെ മുന്നണി

പോരാളികളെ നയിച്ചത്. എന്നാൽ ഈ മഹത്തായ ദർശനം ഉൾക്കൊള്ളാൻ കഴിയാതെ ഇന്നും വൈദേശിക ആധിപത്യത്തിന്റെ കീഴിൽ തല വെയ്ക്കുമ്പോഴും ചിലർ കാതോലിക്കേറ്റിന്റെ ബദലുകളെ സൃഷ്ടിച്ച് സ്വയം അപഹാസ്യരാകുന്ന കാഴ്ച ഏറെ ദു:ഖകരമാണ്.

കാതോലിക്കേറ്റിന്റെ ശതാബ്ദി മലങ്കര മക്കൾക്ക് നൽകുന്ന നിയോഗങ്ങളും നിരവധിയാണ്. ഭാരതീയ സംസ്ക്കാരത്തോട് പൂർണ്ണമായും ഇണങ്ങിച്ചേരുന്ന ഒരു തദ്ദേശീയ സഭയായി കാതോലിക്കേറ്റിനെ വളർത്തുക എന്നത് അതിൽ പ്രധാനപ്പെട്ടതാണ്. കാതോലിക്കേറ്റ് പരമാധികാരത്തിന്റെയും ഐക്യത്തിന്റെയും പ്രതീകമാണ് എന്ന സത്യം ഭാരതീയരോട് ആഴത്തിൽ സംവേദനം ചെയ്യുവാനും, മാറിയ ജീവിത സാഹചര്യങ്ങളോട് പ്രതികരിക്കുവാൻ കഴിയുന്ന ശുശ്രൂഷാ ശൈലികൾ വികസിപ്പിക്കുവാനും, തദ്ദേശീയമായ സ്പന്ദനങ്ങളെ ഉൾക്കൊള്ളുന്ന ആരാധന ചിട്ടപ്പെടുത്തുവാനും യുവജനങ്ങളുടെ ഹൃദയങ്ങളിൽ കാതോലിക്കേറ്റിനെ പ്രതിഷ്ഠിക്കുവാനുമൊക്കെയുള്ള നിരവധി കർമ്മ പദ്ധതികൾ അടിയന്തിര പ്രാധാന്യത്തോടെ നാം ഏറ്റെടുക്കേണ്ടിയിരിക്കുന്നു.

നമ്മുടെ പിതാക്കന്മാർ കണ്ണിലെ കൃഷ്ണമണി പോലെ കാത്തുസൂക്ഷിച്ച കാതോലിക്കേറ്റിന്റെ അന്തസത്തയും, ആഭിജാത്യവും ഒളിമങ്ങാതെ കാത്തുസൂക്ഷിക്കുവാൻ നമുക്ക് കഴിയണം. പുത്തൻകാവിൽ തിരുമേനിയെപ്പോലെ കാതോലിക്കേറ്റിന്റെ ഉത്തരവാദിത്വമുള്ള കാവൽഭടന്മാരായി തീരുവാൻ നമ്മെയും ദൈവം അനുഗ്രഹിക്കട്ടെ.

*(ബഥേൽ പത്രിക, സെപ്റ്റംബർ 2012)*



# 3

# കാതോലിക്കേറ്റ് സ്ഥാപനം: 1912 സെപ്റ്റംബർ 15

## വർഗീസ് ജോൺ തോട്ടപ്പുഴ

പൗരസ്ത്യ കാതോലിക്കേറ്റ് മലങ്കരയിൽ സ്ഥാപിച്ച തീയതിയെ സംബന്ധിച്ച് ചില ആശയക്കുഴപ്പമുണ്ട്. 1912 സെപ്റ്റംബർ 12, 14, 15, 17 തീയതികൾ പല ചരിത്രകാരന്മാരും ഗ്രന്ഥകാരന്മാരും എഴുതാറുണ്ട്. എന്നാൽ 1912 സെപ്റ്റംബർ 15 ഞായറാഴ്ചയാണ് പരിശുദ്ധ ബസേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്കാ ബാവാ സ്ഥാനാരോഹണം ചെയ്തതെന്ന് ഈ ലേഖകൻ 1982ൽ തന്നെ ചൂണ്ടിക്കാണിച്ചിരുന്നു. ഈ വാദത്തിന് അന്ന് അംഗീകാരം ലഭിച്ചില്ല; ഇപ്പോൾ അംഗീകാരം ലഭിച്ചതിൽ സന്തോഷിക്കുന്നു.

കേരളത്തിലെ സുറിയാനി സഭകൾ ഗ്രിഗോറിയൻ കലണ്ടർ സ്വീകരിക്കുന്നതു (1953) വരെ (1950 വരെയെങ്കിലും) തീയതികൾ രേഖപ്പെടുത്തിയിരുന്നത് പ്രത്യേക രീതിയിലാണ്. വർഷം ക്രിസ്ത്വബ്ദത്തിലേതും (ചിലപ്പോൾ മലയാള അബ്ദത്തിലേതുമാകാം) മാസം മലയാള അബ്ദത്തിലേതും (കൊല്ലവർഷം) തീയതി ജൂലിയൻ കലണ്ടറിലേതുമായിരിക്കും. മറ്റൊരു വിധത്തിൽ പറഞ്ഞാൽ ജൂലിയൻ കലണ്ടറിലെ ജനുവരിക്ക് മകരം എന്നും ഫെബ്രുവരിക്ക് കുംഭം എന്നും അങ്ങനെ ഡിസംബറിന് ധനു എന്നും പേരു പറയുന്നു. സുറിയാനി പഞ്ചാംഗത്തിലെ മാസങ്ങളും (കോനൂൻഹ്രോയ് മുതൽ കോനൂൻ ക്ദീം വരെ) ഇക്കാലത്ത് ഇതിനോടു ചേർന്നു വന്നിരുന്നു. നമ്മുടെ സഭ 1953 വരെ ജനുവരി ഏഴിന് ക്രിസ്മസ് ആഘോഷിച്ചിരുന്നത് അന്ന് സുറിയാനി കണക്കിൽ ധനു 25 (കോനൂൻക്ദീം 25) ആയതുകൊണ്ടാണ്. ജൂലിയൻ – ഗ്രിഗോറിയൻ കലണ്ടറുകൾ തമ്മിൽ ഇപ്പോൾ (20, 21 നൂറ്റുണ്ടുകൾ) 13 ദിവസം വ്യത്യാസമുണ്ട്. 19–ാം നൂറ്റാണ്ടിൽ 12–ം 18–ാം നൂറ്റാണ്ടിൽ 11–ം 16, 17 നൂറ്റാണ്ടുകളിൽ 10–ം ആണ് വ്യത്യാസം. സുറിയാനിക്കണക്ക് ജൂലിയൻ കലണ്ടറിനോട് ചേർന്നുവരുന്നു.

സുറിയാനി കണക്കിൽ 1912 കന്നി 2 എന്നത് സുറിയാനി പഞ്ചാംഗത്തിൽ 1912 ഈലൂൽ 2–ം ജൂലിയൻ കലണ്ടറിൽ 1912 സെപ്റ്റംബർ 2–ം ഗ്രിഗോറിയൻ കലണ്ടറിൽ 1912 സെപ്റ്റംബർ 15–ം ആണ് (13 ദിവസം വ്യത്യാസം). ഇത് മലയാള അബ്ദത്തിൽ 1088 ചിങ്ങം 31 ആണ്. ഇതൊരു ഞായറാഴ്ചയാണ്. കാതോലിക്കേറ്റ് സ്ഥാപനം നടന്ന തീയതി ഇതാണ്.

അന്നൊക്കെ ഞായറാഴ്ചയും മാറാനായപ്പെരുന്നാളിനുമാണ് പട്ടംകൊട ആദിയായ ശുശ്രൂഷകൾ നടന്നിരുന്നത്.

പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ കബറിൽ രേഖപ്പെടുത്തിയിരിക്കുന്നത് ഇപ്രകാരമാണ്. "....... On Sept. 15, 1912 he effected in India the restoration of the Catholicate of the East through H.H. Patriarch Abdul Messiah II .....". അദ്ദേഹം കാലം ചെയ്ത് മുപ്പതാം ദിവസമാണ് ഈ ഫലകം വച്ചത്. രേഖകളും ഡയറിക്കുറിപ്പുകളും കൃത്യമായി സൂക്ഷിക്കുന്ന സ്വഭാവമുണ്ടായിരുന്ന അദ്ദേഹത്തിന്റെ സെക്രട്ടറി ബഹു. മണലിൽ യാക്കോബ് കത്തനാർക്ക് (1901 – 1993; മുൻ വൈദികട്രസ്റ്റി) സുറിയാനിക്കണക്കിനെപ്പറ്റി വ്യക്തമായ ധാരണയുണ്ടായിരുന്നു. കൃത്യ തീയതി രേഖപ്പെടുത്തുന്നതിന് ഇത് സഹായമായിക്കാണും.

ഒന്നാം കാതോലിക്കായ്ക്ക് പാത്രിയർക്കീസ് നൽകിയ സ്താത്തിക്കോനിൽ '1912 കന്നി മാസം 2 ഞായറാഴ്ച' എന്നാണ് പറഞ്ഞിരിക്കുന്നത്. ക്നാനായ മെത്രാസത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ ഇടവഴീക്കൽ ഗീവർഗീസ് മാർ സേവേറിയോസ് '1088 ചിങ്ങം 31 / 1912 സെപ്റ്റംബർ 15 / ഈലൂൽ 2 ഞായറാഴ്ച' എന്നാണ് അദ്ദേഹത്തിന്റെ ഡയറിയിൽ രേഖപ്പെടുത്തിയിരിക്കുന്നത്. വാകത്താനം കാരുചിറ ഗീവർഗീസ് റമ്പാന്റെ (പിന്നീട് രണ്ടാം കാതോലിക്കാ) ഡയറിയിൽ 'കന്നി 2' എന്നു രേഖപ്പെടുത്തിയിരിക്കുന്നു.

*പൗരസ്ത്യ കാതോലിക്കോസ്* എന്ന ഗ്രന്ഥത്തിൽ (പൗരസ്ത്യ വിദ്യാപീഠം, കോട്ടയം, 1985) മലങ്കര കത്തോലിക്കാ വൈദികനായ ഫാ. ഡോ. ഗീവർഗീസ് ചേടിയത്ത് ഈ വിഷയം വിശദമായി ചർച്ച ചെയ്ത് (പേജ് 159 – 162) 1912 സെപ്റ്റംബർ 15 ആണ് ശരിയായ തീയതി എന്ന നിഗമനത്തിലെത്തിയിട്ടുണ്ട്.

1912 സെപ്റ്റംബർ 18 (1088 കന്നി 3) മലയാള മനോരമയിൽ വന്ന വാർത്ത '1912 സെപ്റ്റംബർ 15' എന്ന തീയതിയെ ശരിവയ്ക്കുന്നതാണ്.

*പൗരസ്ത്യ കാതോലിക്കാ സ്ഥാനം (പ്രത്യേക റിപ്പോർട്ടർ) നിരണം – കന്നി 1*

*മലങ്കര സുറിയാനി സമുദായാംഗങ്ങൾ വളരെക്കാലമായി ആഗ്രഹിച്ചുകൊണ്ടിരുന്നതും ഇതരസമുദായങ്ങളുടെ സവിശേഷമായ ശ്രദ്ധയെ ആകർഷിച്ചുകൊണ്ടിരുന്നതുമായ "പൗരസ്ത്യ കാതോലിക്കാ സ്ഥാനദാനം", മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതവും ചരിത്ര പ്രസിദ്ധവുമായ ഈ നിരണത്തു പള്ളിയിൽ വെച്ച് ഇന്നലെ വളരെ ആഘോഷപൂർവ്വം*

*നടത്തപ്പെട്ടിരിക്കുന്നു...* (മലയാള മനോരമ - 1912 സെപ്റ്റംബർ 18/1088 കന്നി 3 ബുധൻ; 100 വർഷം മുൻപ് 2012 സെപ്റ്റംബർ 17 തിങ്കൾ).

മലയാള മനോരമ ആ കാലത്ത് ബുധനാഴ്ചകളിലും ശനിയാഴ്ചകളിലും മാത്രമാണ് പ്രസിദ്ധീകരിച്ചിരുന്നത്. മലയാളക്കണക്കിലാണ് (കൊല്ലവർഷം) പത്രങ്ങളിൽ തീയതി കൊടുക്കാറുള്ളത്. സുറിയാനിക്കണക്ക് ആണെങ്കിൽ അത് പ്രത്യേകം സൂചിപ്പിച്ചിരിക്കും. 1088 ചിങ്ങം 31 (1912 സെപ്റ്റംബർ 15) ഞായറാഴ്ച നടന്ന കാതോലിക്കാ സ്ഥാനാരോഹണം കന്നി ഒന്ന് (സെപ്റ്റംബർ 16) തിങ്കളാഴ്ചയാണ് റിപ്പോർട്ടു ചെയ്തത്. പത്രത്തിൽ പ്രസിദ്ധീകരിച്ചത് കന്നി മൂന്ന് (സെപ്റ്റംബർ 18) ബുധനാഴ്ച.

റിപ്പോർട്ടിലെ 'ഇന്നലെ' എന്ന പദം റിപ്പോർട്ടു തയ്യാറാക്കിയ കന്നി മൂന്നിന്റെ തലേദിവസമായ കന്നി രണ്ടിനെയാണ് സൂചിപ്പിക്കുന്നതെന്നു തെറ്റിദ്ധരിച്ച് തീയതി 1912 സെപ്റ്റംബർ 17 എന്നു കണക്കാക്കിയവരുണ്ട്. ഇതു ചൊവ്വാഴ്ചയാണ്.

കാതോലിക്കേറ്റ് സ്ഥാപന തീയതിയെ ചിലർ 1088 കന്നി 2 എന്നു രേഖപ്പെടുത്തുകയും മലയാള തീയതി എന്ന് തെറ്റിദ്ധരിച്ച് മലയാള പഞ്ചാംഗം നോക്കി 1912 സെപ്റ്റംബർ 17 എന്ന് കണ്ടുപിടിച്ചതുമാണ് തീയതി തെറ്റാനുള്ള പ്രധാന കാരണം. എൺപതുകൾ വരെ പ്രസിദ്ധീകരിച്ച മിക്ക പുസ്തകങ്ങളും ഈ തീയതി സ്വീകരിച്ചു വന്നു. ഇപ്പോഴും ഇതാണ് ശരിയെന്ന് വിശ്വസിക്കുന്നവരുണ്ട്. തെറ്റു പറ്റിയതിന്റെ കാരണം പറഞ്ഞുകൊടുത്താലും സമ്മതിക്കാത്തവരുമുണ്ട്.

കാതോലിക്കേറ്റ് സപ്തതി ആഘോഷത്തിന്റെ പ്രധാന സമ്മേളനം 1982 സെപ്റ്റംബർ 12 ഞായറാഴ്ചയാണ് നടന്നത്. ഇതിനെ തുടർന്നാണ് 1912 സെപ്റ്റംബർ 12 എന്ന തീയതി തെറ്റായി കൊടുത്തു തുടങ്ങിയത്. നവതിയായപ്പോഴും (2002) ഈ തീയതി വീണ്ടും തെറ്റായി കൊടുത്തു. മലങ്കര ഓർത്തഡോക്സ് സഭാ വിജ്ഞാനകോശത്തിൽ (പേജ് 560) വന്ന പിശകാണ് 1912 സെപ്റ്റംബർ 14 നു കാരണം. എന്നാൽ ഇതിന്റെ മറ്റൊരു ഭാഗത്ത് (പേജ് 217) 1912 സെപ്റ്റംബർ 15 എന്ന കൃത്യമായ തീയതി തന്നെ കൊടുത്തിട്ടുണ്ട്.

വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് മലങ്കര മെത്രാപ്പോലീത്താ ഈ കാതോലിക്കാ സ്ഥാനാരോഹണ ശുശ്രൂഷയിൽ പങ്കെടുത്തിരുന്നില്ല എന്നൊരു ആരോപണമുണ്ട്. ഈ ആരോപണം തെറ്റാണെന്ന് അന്നത്തെ മനോരമ വാർത്ത പൂർണമായി വായിക്കുമ്പോൾ മനസ്സിലാകും. ഇടവഴീക്കൽ ഗീവർഗീസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെയും വാകത്താനം കാരുചിറ ഗീവർഗീസ് റമ്പാന്റെയും (പിന്നീട് രണ്ടാം കാതോലിക്കാ) ഡയറിക്കുറിപ്പുകളിൽ കാതോലിക്കാ സ്ഥാനാ

രോഹണ സുശ്രൂഷയിൽ മലങ്കര മെത്രാപ്പോലീത്താ സഹകാർമ്മികനായിരുന്നു എന്നു സൂചിപ്പിച്ചിട്ടുണ്ട്.

ഈ വിവരണങ്ങളുടെ അടിസ്ഥാനത്തിൽ മലങ്കരയിലെ കാതോലിക്കേറ്റ് സ്ഥാപനം 1912 സെപ്റ്റംബർ 15 ഞായറാഴ്ചയാണ് നടന്നതെന്നും അതിൽ പ. വട്ടശ്ശേരിൽ തിരുമേനി സഹകാർമ്മികനായിരുന്നുവെന്നും അസന്നിഗ്ധമായി പറയാം.

കൂടുതൽ വിവരങ്ങൾക്ക്

1. *മലങ്കര സഭാചരിത്രഫലകങ്ങൾ,* Orthodox Theological Seminary 175th Year Celebrations Souvenir 1990, pp. 299 - 316
2. *ക്രിസ്ത്വാബ്ദത്തിനൊരു ആമുഖം: വിവിധ കലണ്ടറുകളും അബ്ദങ്ങളും,* മനോരമ ഇയർബുക്ക് 2000 (പേജ് 18–22).



# 4

# മലങ്കരയിലെ കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ പ്രസക്തി

## ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്

ക്രിസ്തുശിഷ്യനായിരുന്ന മാർതോമ്മാശ്ലീഹായാൽ എ. ഡി. 52-ൽ സ്ഥാപിതമായ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ 1960 വർഷത്തെ സുദീർഘ ചരിത്രത്തിൽ തങ്കലിപികളിൽ രേഖപ്പെടുത്തിയ ദിനമാണ് 1912 സെപ്റ്റംബർ 15. പുണ്യ പുരാതനമായ കിഴക്കിന്റെ കാതോലിക്കേറ്റ് മലങ്കരയിൽ സ്ഥാപിതമായ ദിനമാണത്. ആ സംഭവത്തിന്റെ 100-ാം വാർഷികമാണ്.

പിതാക്കന്മാരുടെ അക്ഷീണ പരിശ്രമത്തിന്റെ ഫലമായി സ്ഥാപിതമായ ഈ ഉന്നത പൗരോഹിത്യ സ്ഥാനത്തിന്റെ പ്രാധാന്യം സഭയ്ക്ക് ഒരിക്കലും വിസ്മരിക്കാനാവില്ല. മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിന് ഈ സ്ഥാനത്തിന്റെ സ്ഥാപനം എത്ര മാത്രം അനിവാര്യമായിരുന്നു എന്നു ചിന്തിക്കുമ്പോഴാണ് ശതാബ്ദി ആഘോഷങ്ങളുടെ പ്രസക്തി വെളിപ്പെടുന്നത്.

വിവിധ കാലഘട്ടങ്ങളിൽ വിവിധ വിദേശ ശക്തികൾക്ക് കീഴ്പ്പെട്ടിരിക്കേണ്ടി വന്നതിനാൽ മലങ്കര സഭ അനുഭവിക്കേണ്ടി വന്ന തിക്താനുഭവങ്ങൾ വളരെയായിരുന്നു. പേർഷ്യൻ മെത്രാന്മാർ മലങ്കരയിൽ ആധിപത്യം പുലർത്തിയിരുന്ന കാലമത്രയും (എ. ഡി 4-ാം നൂറ്റാണ്ടു മുതൽ) ഒരു നാട്ടുകാരന് മേല്പട്ടസ്ഥാനം സ്വപ്നം കാണുവാനുള്ള അവകാശം പോലും ഉണ്ടായിരുന്നില്ല. പേർഷ്യയിൽ നിന്നു വന്ന ഒരു മെത്രാൻ കാലം ചെയ്താൽ അടുത്തയാൾക്കായി ഒരു പക്ഷെ ദീർഘനാൾ കാത്തിരിക്കണമായിരുന്നു. ആ കാലങ്ങളിൽ സഭയുടെ മേൽനോട്ടത്തിന് അർക്കദിയാക്കോൻ എന്ന നാട്ടുസ്ഥാനി ഉണ്ടായിരുന്നു എന്ന് ആശ്വസിക്കാം. പിന്നീടു വന്ന പോർട്ടുഗീസുകാരും (16-ാംനൂറ്റാണ്ട്) ഈ സഭയെ പീഡിപ്പിക്കുകയാണ് ചെയ്തത്. അന്ത്യോഖ്യൻ ബന്ധം ആരംഭിച്ചതുമുതൽ (17-ാം നൂറ്റാണ്ട്) നാട്ടുമെത്രാന്മാർ ഉണ്ടായിരുന്നു എങ്കിലും സഭയുടെ സ്വാതന്ത്ര്യം അവരും അംഗീകരിച്ചു തന്നിരുന്നില്ല. മലങ്കരസഭയിലെ മെത്രാന്മാരെ അന്ത്യോഖ്യൻ പിതാക്കന്മാരുടെ തന്നിഷ്ടം പോലെ ആക്കുകയും നീക്കുകയും ചെയ്യുന്നതിൽ യാതൊരു വൈമനസ്യവും അവർ കാണിച്ചിരുന്നില്ല.

പൂർണ്ണസ്വാതന്ത്ര്യത്തിന്റെ ആവശ്യത്തെക്കുറിച്ച് എക്കാലവും ചിന്തിച്ചിരുന്ന സഭാ നേതാക്കൾ മെത്രാന്മാരെ വാഴിക്കുവാനും, മൂറോൻകൂദാശചെയ്യുവാനും എല്ലാം അധികാരമുള്ള ഒരു ഉന്നത പൗരോഹിത്യ സ്ഥാനി മലങ്കരയിൽ ഉണ്ടാകുന്നതിനുവേണ്ട പ്രത്യക്ഷപരിശ്രമങ്ങൾ 19-ാം നൂറ്റാണ്ട് മുതൽ ആരംഭിച്ചു. ഒരു കാതോലിക്കായോ, മപ്രിയനായോ ഈ സഭയിൽ ഉണ്ടാകുന്നതിനു വേണ്ടി അന്ത്യോഖ്യ പാത്രിയർക്കീസന്മാരുമായി ആദ്യകാലത്ത് എഴുത്തുകുത്തുകൾ നടത്തിയ രണ്ടു പിതാക്കന്മാരായിരുന്നു വട്ടശേരിൽ ഗീവർഗീസ് മല്പാനും, കോനാട്ട് മാത്തൻ മല്പാനും.

ഒടുവിൽ 1912 ൽ അന്ത്യോഖ്യ പാത്രിയർക്കീസ് ഇഗ്നാത്തിയോസ് അബ്ദൽ മ്ശീഹാ തന്നെ മലങ്കരയിലെത്തി പുരാതനമായ കിഴക്കിന്റെ കാതോലിക്കേറ്റ് മലങ്കരയിൽ സ്ഥാപിച്ചു. പിൽക്കാലത്ത് ആ സ്ഥാനം ഒഴിയുമ്പോൾ പുതിയ ആളെ വാഴിക്കാനുള്ള സ്വാതന്ത്ര്യവും മലങ്കര സഭയിലെ മേല്പട്ടക്കാർക്ക് ലഭിച്ചു.

## കാതോലിക്കേറ്റിന്റെ ഉത്ഭവവും വളർച്ചയും

എ. ഡി. 4-ാം നൂറ്റാണ്ടോടെ റോമാസാമ്രാജ്യത്തിലെ പ്രധന നഗരങ്ങളിലെ മെത്രാന്മാർ അധികാരത്തിൽ വളർന്ന് പാത്രിയർക്കീസന്മാർ എന്ന നാമം എടുക്കുവാൻ തുടങ്ങി. ക്രമേണ തങ്ങൾക്കു ചുറ്റുമുള്ള വലിയൊരു പ്രദേശത്തെ മെത്രാന്മാരുടെമേൽ ഇവർ ആധിപത്യം പുലർത്തുവാൻ തുടങ്ങി. ഏതാണ്ട് ഇതേകാലത്തുതന്നെ റോമാസാമ്രാജ്യത്തിനു പുറത്ത് പ്രധാന നഗരങ്ങളിലെ മെത്രന്മാർ ക്രമേണ ആർജിച്ച നാമമാണ് കാതോലിക്കാ.

പേർഷ്യൻ സാമ്രാജ്യത്തിന്റെ തലസ്ഥാനമായിരുന്ന സെലൂക്യ-ടെസിഫോണിലെ മെത്രാനാണ് ആദ്യം കാതോലിക്ക എന്ന പേരെടുത്തത്. ഈ പേര് എന്ന് ഉപയോഗത്തിൽ വന്നു എന്ന് കൃത്യമായി പറയാൻ പ്രയാസമാണെങ്കിലും, 4-ാം നൂറ്റാണ്ടിൽ തന്നെ സെലൂക്യയിലെ മെത്രാന് "കിഴക്കിന്റെ കാതോലിക്കാ" എന്ന പര് ഉറച്ചു കഴിഞ്ഞിരുന്നിരിക്കണം. 410, 420, 424 എന്നീ വർഷങ്ങളിൽ സമ്മേളിച്ച പേർഷ്യൻ സുന്നഹദോസുകൾ കാതോലിക്കായുടെ അധികാരാവകാശങ്ങൾ നിജപ്പെടുത്തി.

വിപുലമായ അധികാരാവകാശങ്ങളാണ് കാതോലിക്കായ്ക്ക് നൽകപ്പെട്ടത്. അദ്ദേഹത്തിനു കീഴിലുള്ള മറ്റു മെത്രാന്മാരുടെ മേൽ കുറ്റാരോപണമുണ്ടായാൽ അതു തീർക്കുവാൻ കാതോലിക്കായ്ക്ക് അധികാരമുണ്ട്. എന്നാൽ കാതോലിക്കായുടെമേൽ കുറ്റാരോപണമുണ്ടായാൽ അത് ക്രിസ്തുവിന്റെ കോടതിയിൽ മാത്രം വിസ്തരിക്കപ്പെടണം എന്നതാണ് സുന്നഹദോസ് നിശ്ചയം. ചില കാലഘട്ടങ്ങളിൽ അന്ത്യോഖ്യ പാത്രി

യർക്കീസന്മാർ കിഴക്കിന്റെ കാതോലിക്കായുടെ മേൽ ചില അവകാശ വാദങ്ങൽ സ്ഥാപിക്കുവാൻ ശ്രമിച്ചിട്ടുണ്ട്. എന്നാൽ അന്ത്യോഖ്യ പോലുള്ള റോമൻ സാമ്രാജ്യത്തിലെ സഭാനേതാക്കൾ തങ്ങളുടെ സഭാ കാര്യങ്ങളിൽ ഇടപെട്ടുകൂടാ എന്നായിരുന്നു സുന്നഹദോസ് തീരുമാനം. പിന്നീട് 5-ാം നൂറ്റാണ്ടിന്റെ അവസാനത്തോടെ പേർഷ്യൻ സഭ നെസ്തോറിയ വിശ്വാസം സ്വീകരിച്ചതോടെ ഈ സ്ഥാനപ്പേര് അവർ ഉപേക്ഷിച്ചു.

## മലങ്കരയിലെ കാതോലിക്കേറ്റ്

മലങ്കര സഭയുടെ ഭാവനയ്ക്ക് അനുയോജ്യമായ ഏതെങ്കിലും ഒരു നവീന സ്ഥാനമല്ല സഭയടെ തലവന് നൽകപ്പെട്ടത്. ഒരു കാലത്ത് മലങ്കര സഭയെ നയിക്കുകയും, നിയന്ത്രിക്കുകയും ചെയ്തിരുന്ന പേർഷ്യൻ സഭയിൽ നിലനിന്നിരുന്ന "കിഴക്കിന്റെ കാതോലിക്ക" എന്ന സ്ഥാനത്തിനാണ് മലങ്കര സഭ പുനർ ജീവൻ നല്കിയത്. പേർഷ്യൻ സഭയുടെ തലസ്ഥാനമായിരുന്ന സെലുക്യ-ടെസിഫോണിലെ മെത്രാപ്പോലീത്തായ്ക്ക് 4-ാം നൂറ്റാണ്ടോടെ ലഭിച്ച് ക്രമേണ ഉറപ്പായ സ്ഥാന നാമമാണിത്. 5-ാം നൂറ്റാണ്ടിന്റെ അവസാനം പേർഷ്യൻ സഭ നെസ്തോറിയ വിശ്വാസം സ്വീകരിക്കുകയും സഭയുടെ തലവൻ കാതോലിക്ക എന്ന പേർ ഉപേക്ഷിക്കുകയും ചെയ്ത സാഹചര്യത്തിൽ, അതേ പേർഷ്യൻ സഭയുടെ ഭാഗമായി നൂറ്റാണ്ടുകൾ കഴിഞ്ഞിരുന്ന മലങ്കര സഭയുടെ തലവൻ പുരാതനമായ ആ സ്ഥാനനാമം സ്വീകരിക്കുന്നത് ഉചിതം തന്നെയല്ലേ?

കാതോലിക്കേറ്റ് സ്ഥാപനം സഭയുടെ പൂർണ്ണ സ്വാതന്ത്ര്യത്തിലേക്കുള്ള വളർച്ചയുടെ ആദ്യത്തെ സുപ്രധാന നാഴികക്കല്ലായിരുന്നു എങ്കിൽ 1934-ലെ ഭരണഘടന ആ വളർച്ചയുടെ പൂർത്തീകരണമായിരുന്നു. ഇവ രണ്ടും കൂടെ ചേരുന്ന അടിസ്ഥാനത്തിന്മേലാണ് സഭയുടെ സ്വാതന്ത്ര്യവും സ്വയംശീർഷകത്വവും നിലനില്ക്കുന്നത്.

"കിഴക്കിന്റെ കാതോലിക്ക" എന്ന നാമം മലങ്കരയിലെ കാതോലിക്കേറ്റിന്റെ പുരാതനത്വം വിളിച്ചറിയിക്കുന്നു. വിപുലമായ അധികാര അവകാശങ്ങളാണ് പേർഷ്യയിൽ ഉത്ഭവിച്ച കിഴക്കിന്റെ കാതോലിക്കയ്ക്ക് ഉള്ളത്. അച്ചടക്ക നടപടികൾ സ്വീകരിക്കുവാനും, ആരാധന ക്രമീകരിക്കുവാനും, സഭയെ ആത്മീകമായും ലൗകികമായും കെട്ടിപ്പടുക്കുവാനും, നയിക്കുവാനുമുള്ള അധികാരവും അവകാശവും കാതോലിക്കായ്ക്കുണ്ട് എന്ന് 424-ലെ മർക്കബ്ത്ത സുന്നഹദോസ് തീരുമാനിച്ചു. ഈ കാതോലിക്കേറ്റിന്റെ പിൻതുടർച്ചയാണ് മലങ്കര സഭയ്ക്കു ലഭിച്ചിരിക്കുന്നത്.

എന്നാൽ നൂറ്റാണ്ടുകൾക്കു മുമ്പ് ഉണ്ടായ ഏതോ ചില കാനോനു

കളുടെ അടിസ്ഥാനത്തിൽ മാത്രമല്ല സഭ നില നില്ക്കുന്നത്. പുതിയ സ്ഥലത്തും, സാഹചര്യത്തിലും സ്ഥാപിതമായ കാതോലിക്കേറ്റിന് ഇന്നത്തെ സമൂഹത്തിൽ സാക്ഷ്യം വഹിച്ചു മുന്നേറുന്നതിന് ആവശ്യമായ എല്ലാ നിയമസംഹിതകളും ഉൾക്കൊള്ളുന്ന ഭരണഘടന പിതാക്കന്മാർ രൂപികരിച്ചു. അങ്ങിനെ പുരാതനത്വത്തിന്റെ പിൻതുടർച്ചയും, പുതിയ സാഹചര്യത്തിലെ പുതുമയും ഒരേ സമയം ഉൾക്കൊള്ളുന്നതാണ് മലങ്കരയിലെ കാതോലിക്കേറ്റ്.

സഭയുടെ വളർച്ചയിൽ ഇത്ര വലിയ പ്രാധാന്യം വഹിച്ച സംഭവത്തിന്റെ ശതാബ്ദിയാണ് ഇപ്പോൾ ആഘോഷിക്കുന്നത്. സഭാചരിത്രത്തിൽ ഈ സംഭവത്തിന്റെ പ്രാധാന്യം പൂർണ്ണമായും ഉൾക്കൊണ്ടുകൊണ്ട് തന്നെയാണ് വിപുലമായ ആഘോഷപരിപാടികൾ ക്രമീകരിച്ചിരിക്കുന്നത്. ശതാബ്ദി വെറും ആഘോഷങ്ങൾ മാത്രമാകാതെ സമൂഹത്തിനു നന്മലഭിക്കുന്ന ജീവകാരുണ്യപ്രവർത്തനങ്ങളും ഇതോടനുബന്ധിച്ച് ആസൂത്രണം ചെയ്തുവരുന്നു.



# 5

# The Malankara Orthodox Syrian Church: Historical Self - Understanding and Identity Some Ecumenical Considerations


## Fr. Dr. K. M. George


The Malankara Orthodox Syrian Church, together with all churches belonging to the Nazarani Christian community of Kerala, traces its origin to the work of St. Thomas the Apostle of Christ who is believed to have arrived at the ancient seaport of , Kodungalloor (Crangannore) on the Malabar coast in CE 52. In writing about the history and identity of the ancient Christian community in India one has to deal with the figure of St. Thomas both historically and symbolically. While most historians of the west in the colonial period doubted the authenticity of the St. Thomas story, the Christian community in Kerala clung to it as part of its most sacred and cherished tradition. Here one has to look critically at the dominant historiography as developed in the European west and as applied to the non-western world in order to grapple with the issue of early Christianity in India.

In this brief article I shall mention the major historical landmark in the life of the Malankara Orthodox Church and point out some of the key methodological problems we confront in retelling our history and defining our identity. This is done in an ecumenical spirit remembering that the ancient Christian community in India was one body, one family and one church until the arrival of the Portuguese in the 16th century who came as traders and as missionaries of the Roman Church but soon became colonial and ecclesiastical overlords. With their occupation of this ancient Eastern Church started a series of unfortunate divisions that plague us till this day. The present writer fervently hopes that the lost unity of the St. Thomas Christians would be restored in the 21st century.

### Name and Family

*The name of the church appears in formal documents as Malankara Orthodox Syrian Church under the Catholicate of the East.* The Catholicos, the head of the Church now resides at the headquarters of the Church at Devalokam, Kottayam, Kerala, India. (The present Catholicos is His Holiness Baselios Mar Thoma Mathews II. The title Mar Thoma meaning St.

Thomas appears formally with the name of every Catholicos in order to signify the apostolic successior: and the continuity of the apostolic seat from Thomas the Apostle of Christ).

The Church is variously and popularly referred to as Malankara Sabha in Malayalam, as The Indian Orthodox Church by some of its historians, as the Syrian Church in some non-Christian circles, as the Jacobite Church by the undiscriminating members of some other Churches. Greeks and other Eastern Orthodox sometimes refer to this church as the ancient Church of Malabar.

The Malankara Orthodox Church is a founding member of the World Council of Churches in 1948 and is in the family of Oriental Orthodox Churches with the Coptic, Syrian, Armenian, Ethiopian and Eritrean Churches. The Church, together with other Oriental Orthodox, is a dialogue partner with the Eastern Orthodox Churches of the Byzantine liturgical family since 1967, unofficially with the Roman Catholic Church under the aegis of the Pro Oriente Foundation since 1971 and officially with the Roman Catholic Church since 2002. There is also an official bilateral dialogue going on between the Malankara Orthodox Church and the Catholic Church in India since 1986. The Church is also participating in dialogues with the Anglican Church, the EKD or the federation of Protestant Churches in Germany and the World Alliance of Reformed Churches. The first division in the one church of St. Thomas in India occurred during the occupation of the church by the Portuguese. The Portuguese navigator Vasco da Gama landed on the Kerala coast in 1498. The real division occurred after the mid 17th century, precisely after the historic pledge of the Coonen Cross in 1653 when the Christian community rose in protest against the Portuguese and the Roman Catholic colonial domination of the ancient Christians of St. Thomas. The history up to this point is common to all presently different churches that were one and the same church in the pre-Portuguese period. But in narrating this story some of these churches take their later ecclesiastical connections and attribute them anachronistically to the earlier period of Indian Christianity. This is a serious methodological fallacy. The common knowledge handed on to the successive generations arises from the strong conviction that the Indian Christians of St. Thomas were an independent local church (local in the technical ecclesiological sense in which it is used in early Christian ecclesiology. In this sense the Church of Rome, the Church of Alexandria, the Church of Antioch and so on are all local independent churches but inter dependent in faith and sacramental communion).

The Malankara Orthodox Church is deeply aware that the St. Thomas tradition has been kept unbroken in spite of the vicissitudes of history and the various contacts, both friendly and unfriendly, with the ancient Church traditions outside India like Persian, Roman, Syrian and Anglican. We can legitimately say that the community always silently assumed in its self - understanding three elements:

(a) the church in India was founded by St. Thomas the apostle and is apostolic like any other church in the world founded by Peter, Paul and other apostles.

(b) The church in India is Eastern in its ethos and worship and is clearly distinguished from the Latin/Western tradition. This awarness of distinction dawned on them when they first met the Latin West through Portuguese colonial conquerors.

(c) The Church is fully self-governed by its own local heads and is rooted in the social and cultural soil of India.

This awareness always remained latent in the mind of the Church, and there was no challenge to it from any quarters before the arrival of the Portuguese Roman Catholics. It became articulate and explicit beginning with the resistance at the forced Synod of Diamper called by the Portuguese Roman Catholic Archbishop Menezes in 1599. The resistance, however, had been suppressed by the iron hand of the colonial master for more than half a century, but it exploded in the 1653 uprising of the Coonen Cross Oath.

The oral tradition and folklore of the Church had always celebrated the founding of seven churches in Kerala in the Malabar / Malankara region on the South West Coast of India, presently known as Kerala. Some of these historical sites like Niranam are still venerated as centers of the early church in India. In the same way the various Christian families in Kerala trace their family tree back to the four families in which St.Thomas was believed to have established priesthood through laying on of hands in order to continue the ministry of Christ in India. These so-called folk traditions are integral to the self-understanding and identity of the Malankara church. In fact the members of the ancient Christian community, irrespective of their present church affiliation, firmly share this deep conviction. This provides a common ground for the self-understanding of the presently separated churches which emerged from the undivided tradition of 1653 years or so.

This shows, in ecumenical terms that the present division of St. Thomas Christians is a rather recent one and is fomented and sealed by the

intervention of colonial and ecclesiastical interventions from Christian centers outside India as mentioned above.

Spiritually and liturgically the ancient Indian church in the medieval period before the Portuguese era was with the Persian church.

Apparently this was a cordial relationship that fully respected the autonomy / autocephaly of the Indian church and its particular cultural context. The Persian Church in the Mesopotamian region became associated with the name of Nestorius; Patriarch of Constantinople who was condemned as a heretic at the Council of Ephesus in A.D.431. This incident in the 5th century happening within the Roman Empire did not affect the reputation of the Persian church flourishing in the Mesopotamian region and reaching out in an amazing missionary enterprise to several countries in Asia up to China. There is no evidence that the St. Thomas Christians in India were aware of the political and ecclssiastical implications of the issue of Nestorius and the Persian church's association with that name. For the Indians the connection was primarily liturgical and pastoral. The doctrinal and political ramifications of an event that happened in the far away Roman Empire in the 5th century were not probably known to them or irrelevant to their solid self understanding and heritage as the Christians of Thomas, the Apostle of Christ. Syriac language in its Eastern version was known to the Church only through the liturgical tradition. The Christian spiritual and ascetic tradition familiar to the clergy and the people were smoothly in agreement with some of the best spiritual practices of ancient Indian religions of Hinduism, Buddhism, and Jainism. The community affairs were conducted under the leadership of the clergy. There is no evidence that any bishop coming from the Persian tradition ever interfered with the freedom and self-government of the Indian Church.

**Parting Ways**

The Malankara Orthodox Church in its historical self - understanding claims abides by the Oath of the Coonen Cross of 1653. This was the uprising of the Nazarani Christian community against the Portuguese / Roman Catholic colonial domination of their ancient, independent, Eastern Church in India. In the dramatic act of holding on to the long rope tied to the stone cross in Mattanchery near Cochin, thousands of Malankara Christians took the solemn pledge that they would never go back under the yoke of Rome and the Portuguese. This was the declaration of independence of Indian Christians from foreign political and ecclesiastical colonialism. Essentially this was the first organized self - affirmation of the Indian Christian community against all forms of alien domination.

Although almost all of the Nazarani parishes then existing took part in the Coonen Cross, a large number of them were gradually lured away from their position of resistance back to the "old loyalty" or *"Pazhaya Coor"* (ie.. 53 Years of complete subjugation to Portuguese and Roman Catholic rule) by the concerted efforts of Carmelite missionaries sent by Rome. People who stood by their really old loyalty, that is, the pre-Portuguese and pre-Roman Catholic tradition were called "Puthen Coor" (new loyalty) *probably* because they sought to restore their Eastern Church connections. This is ironic, but can be understood in the colonial context. No wonder the imperial might of the Roman church and the colonial power of the Portuguese could easily interpret in their favour the history of a tiny Indian community in such a way that insiders could be made outsiders and real heirs could be called false claimants and vice versa. This is a major historiographical problem for the Malankara Church. The way they crushed the total opposition of an ancient, indigenous Christian community in India in the 17$^{th}$ century to impose foreign rule and doctrine bears witness to the tremendously oppressive colonial power of the rising West vis-a -vis the rest of the world, and the sad plight of the native communities in Asia, Africa and the Americas. Western Christianity, both Catholic and Protestant, was a willing collaborator and beneficiary in the rise and expansion of European empire all over the earth.

Soon after the event of Coonen Cross the Indian Nazarani community consecrated the head of their community Archdeacon Thomas as a bishop with the title Mar Thoma. The very title of *Mar Thoma* they chose for their new spiritual and temporal head was ample evidence for the real conviction and feelings of the Indian Christian community. The Portuguese rulers and the Jesuit and Carmelite missionaries all had tried to wipe out the deep conviction of the Indian Christians about their apostolic rootedness in the Thomas tradition and their autonomy and indigenous character.

True children of the vigorous Counter Reformation and aggressive colonial and missionary movements, these Roman Catholics earnestly attempted to supplant the conviction of the Indian Christians with the medieval Roman Catholic concepts of Petrine primacy, universal church, universal papal jurisdiction over all Christians and so on. They highlighted the "Law of Peter" over against the "Way of Thoma" (Thomayude margam). They had no knowledge of the indigenous forms of Eastern Christianity nor any respect for the "dark skinned, barbarian" people outside of the west European region. The significance of the Coonen Cross and the later division of the one Indian Church to *Pazhaya Coor* and *Puthen Coor* has to be understood in the light of these circumstances.

## A New Turn

The line of the indigenous *Mar Thoma* bishops continued in the tradition of the Puthen Coor people (later known as - the Orthodox /Jacobite Church). Faced with the imposing power and threat of the Portuguese / Roman church, the community leaders wrote to several Eastern Patriarchates like Alexandria and Antioch to bring them help against the western invaders. Thus in 1665 came Abdul Jaleel Gregorios, a bishop from Jerusalem belonging to the West Syrian Patriarchate of Antioch. He began to introduce the practices of the West Syrian Church in India, a process completed over the next two centuries by successive bishops from the Syrian Orthodox Church in the Middle East visiting Malankara.

The title Mar Thoma was changed to Mar Dionysius by another Syrian bishop Mar Gregorios who re - consecrated Mar Thoma VI in 1770. Once again we see the efforts of foreign prelates to mask or eradicate the tradition of St. Thomas symbolized by the title Mar Thoma. They invariably see it as, a threat to their authority and dominion. We will see this colonial interest to keep the Indian church under subjugation reemerging in various forms in the relationship of the Malankara Church with the Syrian Orthodox Church of Antioch until today.

Although the title *Mar Thomas* was out of use for over a century and the title *Malankara Metropolitan* became prominent, especially for legal purposes, the former title was resumed by the Catholicate of the East in the 20th century.

## The Mission of Help

The arrival of the Anglican Missionaries at the beginning of the 19th century, and their proposal of the “Mission of Help” apparently to reinvigorate the ancient Malankara Church had far reaching consequences for the unity of the Church. Under the spell of the British colonial rule, Kerala witnessed an all round renaissance in education and social order. The founding of the Kottayam College, presently known as Old Seminary or Orthodox Theological Seminary at Kottayam by Pulikottil Joseph Mar Dionysius II in 1815 with the help of the British Resident Col. Munro and the Travancore Royal family was a major landmark in the cultural history of Kerala.

The collaboration between the British missionaries and the Malankara Church came to an end in 1836 with the Mavelikara Synod where the Malankara Church rejected the proposals of Bishop Wilson of Calcutta for ‘reforming’ the Church. However, the Protestant teachings of the Missionaries of the Church Missionary Society so influenced Abraham Malpan, a

teacher of theology at Old Seminary that he began to edit the Eucharistic liturgy according to the theological principles of Protestant Reformation in Europe. This led to a crisis. After many years of bitter controversy and litigation, the Mar Thoma Church was formed in the latter part of the 19th century thus dividing the Malankara Church once again.

## The Syrian Connection

In the fight with the Portuguese, and the British, with the Roman Catholic and Anglican Protestant missionary enterprises, the Malankara Church sought the help of the Syrian Orthodox Church of Antioch in order to maintain its eastern and apostolic character. Some of the bishops who arrived from the Middle East were very committed to the cause of Malankara Church. The Church is very grateful to them, for their sincere spiritual efforts to pastorally help the Indian Church. Unfortunately not all of them had the same pastoral intention. Some of the Syrian prelates began to exploit the muddled situation in the Indian Church and catered to their desire for lording over the Indian Church. The 19th century also witnessed the beginning of a chain of unfortunate litigation within the Malankara Church. Though details vary in each instance of the court case, there were common questions in the mind of the community like the following:

Has the Patriarch of Antioch any authority of jurisdiction over the Malankara Church?

Who has the power of temporal authority over the parish churches and their property - the Malankara Metropolitan or the foreign bishops delegated by the Patriarch?

What is the basis of the identity of the autonomy and identity of the Malankara Church? In what ways can it be fully expressed and realized?

The answers received from various quarters, both directly and indirectly, can be generally indicated as follows:

Firstly, in the circumstances of the Malankara Church in the 17th, 18th and 19th centuries no one raised the issue of the authority of the Patriarch of Antioch, because the Church was in a life and death struggle, first with the Portuguese / Roman Catholic invaders, and then with the British / Protestant colonial reformers. The Syrian Church of Antioch was invited to help the Indian Church. It was clear in the minds of those Indian leaders who invited the foreign prelates that they were guests of the Malankara Church. According to the best of Indian hospitality tradition guest - host relationship is only politely assumed and not explicitly stated. Every time a foreign

410 മുതൽ 'പൗരസ്ത്യ കാതോലിക്കാ' എന്നറിയപ്പെടുന്നത്. സെലൂക്യാ യിലെ വലിയ മെത്രാപ്പോലീത്താ കാതോലിക്കാ എന്ന പദവി സ്വീകരി ച്ചത് എ.ഡി. 231ലാണെന്നും അഭിപ്രായമുണ്ട്. എ.ഡി. 424ൽ പൗരസ്ത്യ കാതോലിക്കാ, പാത്രിയർക്കീസ് എന്ന സ്ഥാനസംജ്ഞയും സ്വീകരിച്ചു. എ.ഡി. 486ൽ പേർഷ്യൻ സഭ അന്ത്യോഖ്യൻ വേദശാസ്ത്രം സ്വീകരി ക്കുകയും നെസ്തോറിയോസിനെയും മറ്റും സഭാപിതാക്കന്മാരായി അംഗീ കരിക്കുകയും ചെയ്തു. ഇവിടുത്തെ സഭാദ്ധ്യക്ഷന്മാരെ ബാബിലോൺ പാത്രിയർക്കീസ് എന്നും അസിറിയൻ (നെസ്തോറിയൻ) കാതോലിക്കാ എന്നും സഭാചരിത്രത്തിൽ സൂചിപ്പിക്കാറുണ്ട്.

എന്നാൽ അസിറിയൻ (നെസ്തോറിയൻ) സഭയോടു ചേരാതെ പേർഷ്യയിൽ താമസിച്ചിരുന്ന ന്യൂനപക്ഷമായ സത്യവിശ്വാസികൾക്ക് അന്ത്യോഖ്യാ പാത്രിയർക്കീസിനു കീഴിലായിരുന്ന 'കിഴക്കിന്റെ വലിയ മെത്രാപ്പോലീത്താ'മാർ എ.ഡി. 559 മുതലും തിഗ്രീസിലെ 'മഫ്രി യാനാ'മാർ എ.ഡി. 629 മുതൽ നേതൃത്വം നൽകി. സെലൂക്യായിലെ പൗരസ്ത്യ കാതോലിക്കേറ്റിനു പകരമായി തിഗ്രീസിലെ മാഫ്രിയാനേറ്റ് സ്ഥാപിച്ചതുകൊണ്ട് മഫ്രിയാനാമാരെ ചിലപ്പോൾ കാതോലിക്കാ എന്നും വിളിച്ചിരുന്നു. 1863ൽ ഈ സ്ഥാനം നിന്നുപോയി.

പുരാതനമായ അസിറിയൻ (നെസ്തോറിയൻ) സഭ 1968 മുതൽ ടെഹ റാൻ (ഇപ്പോൾ ഷിക്കാഗോ), ബാഗ്ദാദ് എന്നീ സ്ഥലങ്ങൾ കേന്ദ്രമാക്കി രണ്ടു പാത്രിയർക്കീസുമാരുടെ നേതൃത്വത്തിൽ വിഭജിക്കപ്പെട്ടിരിക്കുക യാണ്. കേരളത്തിലുണ്ടായിരുന്ന ഇരു കക്ഷികളും 1995ൽ യോജി ക്കുകയും ഷിക്കാഗോയിലുള്ള പാത്രിയർക്കീസിനെ സഭാതലവനായി സ്വീകരിക്കുകയും ചെയ്യുന്നു. ആഗോള തലത്തിലും യോജിപ്പിനുള്ള ശ്രമ ങ്ങൾ നടക്കുന്നുണ്ട്. ബാബിലോണിലെ കൽദായ കത്തോലിക്കാ പാത്രി യർക്കീസ് കൽദായ കത്തോലിക്കാ റീത്തിന് നേതൃത്വം നൽകുന്നു. 1553 ലാണ് ഈ പാത്രിയർക്കേറ്റ് സ്ഥാപിച്ചത്.

**അർമേനിയൻ സഭ**

ക്രൈസ്തവ സഭയെ ഔദ്യോഗിക മതമായി പ്രഖ്യാപിച്ച (എ.ഡി. 301) ആദ്യ രാജ്യമാണ് അർമേനിയാ. സഭാ തലവൻ എ.ഡി. 363 മുതൽ കാതോലിക്കോസ് എന്നറിയപ്പെടുന്നു. അർമേനിയായിലെ എക്മിയാ ഡ്സിൽ ആസ്ഥാനമായ സുപ്രീം കാതോലിക്കോസ് അർമേനിയൻ സഭയ്ക്ക് നേതൃത്വം നൽകുന്നു. സിലീഷ്യായിലെ സിസ് ആസ്ഥാനമായി 1441ൽ നിലവിൽ വന്ന അർമേനിയൻ കാതോലിക്കോസേറ്റ് ലെബനോ നിലെ ആന്റിലിയാസ് കേന്ദ്രമായി ഇന്നും നിലനിൽക്കുന്നു. ഇരു കാതോ ലിക്കോസേറ്റുകളും പരിപൂർണ്ണ സംസർഗത്തിലാണ്. സുപ്രീം കാതോ

ലിക്കായുടെ പ്രഥമ സ്ഥാനം സിലീഷ്യൻ കാതോലിക്കാ അംഗീകരിക്കുന്നുണ്ട്. ഒരു കാലത്ത് (1113 – 1895) കിഴക്കൻ തുർക്കിയിലെ വാൻ തടാകത്തിലെ അഘ്തമാർ ദ്വീപിലും ഒരു അർമേനിയൻ കാതോലിക്കേറ്റ് ഉണ്ടായിരുന്നു. ഇവിടെ 50 പേർ കാതോലിക്കാമാരായി.

അർമേനിയൻ സഭയിൽ സുപ്രീം കാതോലിക്കായുടെ കീഴിൽ ജറുസലേമിലും (എ.ഡി. 638) കോൺസ്റ്റാന്റിനോപ്പിലും (എ.ഡി. 1461) ഓരോ പാത്രിയർക്കേറ്റുണ്ട്. ഇവയ്ക്ക് പരിമിതമായ അധികാരങ്ങളേയുള്ളൂ. അർമേനിയൻ സഭയിൽ കാതോലിക്കായുടെ കീഴ്സ്ഥാനിയാണ് പാത്രിയർക്കീസ്. സിലീഷ്യായിലെ അർമേനിയൻ കത്തോലിക്കാ പാത്രിയർക്കീസ് അർമേനിയൻ കത്തോലിക്കാ റീത്തിന് നേതൃത്വം നൽകുന്നു. 1742ലാണ് ഈ പാത്രിയർക്കേറ്റ് സ്ഥാപിച്ചത്.

**ജോർജിയൻ സഭ**

ജോർജിയൻ സഭ ബൈസന്റയിൻ ഓർത്തഡോക്സ് സഭാ കുടുംബത്തിൽപെടുന്നു. സഭാ തലവൻ എ.ഡി. 475 മുതൽ കാതോലിക്കോസ് എന്നും 1010 മുതൽ കാതോലിക്കോസ്-പാത്രിയർക്കീസ് എന്നും അറിയപ്പെടുന്നു. 1290ൽ അബ്ഗാസിയായിലും ഒരു കാതോലിക്കേറ്റ് ഉണ്ടായി. 23 പേർ ഇവിടെ കാതോലിക്കാമാരായി. ജോർജിയൻ (ഐബീരിയൻ) കാതോലിക്കായുടെ പ്രഥമ സ്ഥാനം അബ്ഗാസിയൻ കാതോലിക്കാ അംഗീകരിച്ചിരുന്നു. ജോർജിയായിലെയും അബ്ഗാസിയായിലെയും കാതോലിക്കേറ്റുകൾ 1811ലും 1814ലും നിർത്തലാക്കി; സഭാഭരണം റഷ്യൻ സിനഡിന്റെ കീഴിലാക്കി. ജോർജിയൻ കാതോലിക്കേറ്റ് 1917ൽ പുനഃസ്ഥാപിച്ചു.

**അൽബേനിയൻ സഭ**

പഴയ കൊക്കേഷ്യൻ (കാസ്പിയൻ) അൽബേനിയാ ആണ് ഇപ്പോഴത്തെ അസർബൈജാൻ. (ബാൽക്കൻ പ്രദേശത്ത് അൽബേനിയാ എന്ന പേരിൽ മറ്റൊരു രാജ്യമുണ്ട്). എ.ഡി. 552 ൽ സ്ഥാപിതമായ അൽബേനിയൻ കാതോലിക്കേറ്റ് 1815ൽ ഇല്ലാതായി. അൽബേനിയൻ സഭ 1836ൽ അർമേനിയൻ സഭയുടെ ഭാഗമായി. പാരമ്പര്യമനുസരിച്ച് 95 പേർ ഇവിടെ കാതോലിക്കാമാരായി.

**മലങ്കര സഭ**

മാർ തോമ്മാ ശ്ലീഹാ സ്ഥാപിച്ച മലങ്കര സഭ, ഒരു കാലത്ത് (1599 വരെ) സെലുക്യായിലെ കാതോലിക്കായെയും പിന്നീട് അന്ത്യോഖ്യായിലെ പാത്രിയർക്കീസിനെയും (18-ാം ശതകത്തിന്റെ ആരംഭം മുതൽ 20-ാം ശതകത്തിന്റെ ആരംഭം വരെ) ആത്മീയ മേലധികാരി (വേദതലവൻ)

ആയി സ്വീകരിച്ചിരുന്നു. ഇക്കാലത്തൊക്കെയും പൗരസ്ത്യ-പാശ്ചാത്യ സുറിയാനി മേൽപ്പട്ടക്കാരുടെ സാന്നിദ്ധ്യവും മലങ്കരയിലുണ്ടായിരുന്നു. എങ്കിലും തദ്ദേശിയരായ അർക്കദ്യാക്കോന്മാരും (1653 വരെ) മാർതോമ്മാ മെത്രാന്മാരും (1653 – 1815) മലങ്കര മെത്രാപ്പോലീത്താമാരും (1815 – 1934) മലങ്കര സഭയുടെ ലൗകീകവും ആത്മീയവുമായ ഭരണാധികാരം നിർവ ഹിച്ചുവന്നു. മലങ്കരയിൽ 1912 സെപ്റ്റംബർ 15ന് പൗരസ്ത്യ കാതോലി ക്കേറ്റ് സ്ഥാപിച്ചു. മലങ്കര മെത്രാപ്പോലീത്താ കൂടിയായ പൗരസ്ത്യ കാതോലിക്കാമാർ സഭാഭരണഘടന പ്രകാരം 1934 മുതൽ സഭാഭരണം നിർവഹിക്കുന്നു.

ഇങ്ങനെ ക്രൈസ്തവ ലോകത്ത് നാലു പുരാതന സഭകളിലായി ആറു പേർ കാതോലിക്കാ എന്നറിയപ്പെടുന്നു. ഇവരെല്ലാം പൂർണസ്വത ന്ത്രരാണ്. അന്ത്യോഖ്യാ പാത്രിയർക്കീസിനു കീഴിൽ കേരളത്തിൽ ഒരു മഫ്രിയാനാ (കാതോലിക്കാ) കൂടിയുണ്ട്. അർമേനിയൻ, കൽദായ റീത്ത് കത്തോലിക്കാ പാത്രിയർക്കീസുമാർ ചരിത്രപരമായി കാതോലിക്കോസ് അഥവാ കാതോലിക്കാ എന്നറിയപ്പെടേണ്ടതിനു പകരം പാത്രിയർക്കീസ് എന്ന് അറിയപ്പെടുന്നു.

**പാത്രിയർക്കീസ്**

പുരാതന റോമാ സാമ്രാജ്യത്തിലെ റോം (325), കോൺസ്റ്റാന്റിനോ പ്പിൾ (381), അലക്സന്ത്ര്യാ (325), അന്ത്യോഖ്യാ (325), ജറുസലേം (451) എന്നീ പ്രമുഖ നഗരങ്ങളിലെ ബിഷപ്പുമാർക്ക് നാലും അഞ്ചും നൂറ്റാണ്ടു കളിൽ നൽകപ്പെട്ട പദവിയാണ് 'പാത്രിയർക്കീസ്'. ആധുനികകാലത്ത് സ്വയം ശീർഷകത്വമുള്ള (autocephalous) പൗരസ്ത്യ സഭകളുടെ തല വന്മാർക്കും ഈ പദവിയുണ്ട്. നാമമാത്രമായി (Titular) ഈ പദവി ഉപ യോഗിക്കുന്നവരുമുണ്ട്.'പാത്രിയർക്കീസ്' എന്നതിന് 'പ്രധാന പിതാവ്', 'പിതാക്കന്മാരിൽ മുമ്പൻ' എന്നുമാണ് അർത്ഥം.

**ബൈസന്റയിൻ സഭകൾ**

ബൈസന്റയിൻ (ഗ്രീക്ക്) ഓർത്തഡോക്സ് സഭാകുടുംബത്തിൽ കോൺസ്റ്റാന്റിനോപ്പിൾ, അലക്സന്ത്ര്യാ, അന്ത്യോഖ്യാ, ജറുസലേം, റഷ്യൻ, ജോർജിയൻ, സേർബിയൻ, റുമേനിയൻ, ബൾഗേറിയൻ എന്നി ങ്ങനെ ഒമ്പതു പാത്രിയർക്കീസുമാരാണുള്ളത്. അവരിൽ കോൺസ്റ്റാന്റി നോപ്പിളിലെ (ഇസ്താംബുൾ) പാത്രിയർക്കീസ് 'എക്യുമെനിക്കൽ പാത്രി യർക്കീസ്' എന്നറിയപ്പെടുന്നു. എ.ഡി. 588ൽ ജോൺ നാലാമൻ പാത്രി യർക്കീസ് (582 – 595) ആണ് ആദ്യമായി ഈ പദവി ഉപയോഗിച്ചത്. അലക്സന്ത്ര്യാ പാത്രിയർക്കീസ് 'പോപ്പ്' എന്നും ജോർജിയൻ പാത്രി യർക്കീസ് 'കാതോലിക്കോസ്' എന്നും അറിയപ്പെടുന്നുണ്ട്.

**ഓറിയന്റൽ സഭകൾ**

സിറിയൻ (അന്ത്യോഖ്യാ), കോപ്റ്റിക് (അലക്സന്ത്ര്യാ), എത്യോപ്യൻ, എറിത്രിയൻ എന്നീ ഓർത്തഡോക്സ് സഭാതലവന്മാരും പാത്രിയർക്കീസുമാരാണ്. കോപ്റ്റിക് പാത്രിയർക്കീസ് 'പോപ്പ്' എന്നും അറിയപ്പെടുന്നു. അർമേനിയൻ സഭയിലെ സുപ്രീം കാതോലിക്കോസ്, പാത്രിയർക്കീസ് എന്നും അറിയപ്പെടുന്നുണ്ട്. സുപ്രീം കാതോലിക്കായുടെ കീഴിൽ ജറുസലേമിലും കോൺസ്റ്റാന്റിനോപ്പിളിലും ഓരോ പാത്രിയർക്കീസ് ഉണ്ട്. അങ്ങനെ ഓറിയന്റൽ ഓർത്തഡോക്സ് സഭാകുടുംബത്തിൽ ഏഴു പേർ പാത്രിയർക്കീസ് എന്നറിയപ്പെടുന്നു.

**അസിറിയൻ സഭ**

അസിറിയൻ സഭയിൽ ഇറാനിലെ ടെഹറാനും (ഇപ്പോൾ അമേരിക്കയിലെ ഷിക്കാഗോ) ഇറാക്കിലെ ബാഗ്ദാദും ആസ്ഥാനമായി രണ്ടു കാതോലിക്കാ-പാത്രിയർക്കീസുമാരുണ്ട്.

**റോമൻ കത്തോലിക്കാ സഭ**

റോമൻ കത്തോലിക്കാ സഭയിൽ 'പാശ്ചാത്യ പാത്രിയർക്കീ'സായ മാർപാപ്പായെ കൂടാതെ ആറു പൗരസ്ത്യ പാത്രിയർക്കീസുമാരും അഞ്ചു ലത്തീൻ പാത്രിയർക്കീസുമാരുമുണ്ട്.

ഗോവയുടെയും ഡാമന്റെയും മെത്രാപ്പോലീത്തായും ഈസ്റ്റ് ഇൻഡീസ് പാത്രിയർക്കീസുമായ ഡോ. ഫിലിപ്പ് നെരി അന്റോണിയോ സെബാസ്റ്റ്യാവോ ഡോ റൊസാരിയോ ഫെറാവോ ആണ് ഭാരതത്തിൽ നാമമാത്രമായിട്ടാണെങ്കിലും 'പാത്രിയർക്കീസ്' എന്നറിയപ്പെടുന്ന ഏക സഭാദ്ധ്യക്ഷൻ. 1886-ലാണ് ഈ പാത്രിയർക്കേറ്റ് സ്ഥാപിച്ചത്.

ചുരുക്കത്തിൽ നാലു പുരാതന സഭാകുടുംബങ്ങളിലായി മുപ്പതോളം പേർ പാത്രിയർക്കീസ് എന്നറിയപ്പെടുന്നുണ്ട്. അഞ്ച് പുരാതന പാത്രിയർക്കേറ്റുകളിൽ റോമിൽ ഒന്നും കോൺസ്റ്റാന്റിനോപ്പിളിൽ രണ്ടും അലക്സന്ത്ര്യായിൽ മൂന്നും അന്ത്യോഖ്യായിൽ അഞ്ചും ജറുസലേമിൽ മൂന്നും പാത്രിയർക്കീസുമാരുണ്ട്. ഇവരിൽ മൂന്നു പാത്രിയർക്കീസുമാർ 'പോപ്പ്' എന്നും നാലു പാത്രിയർക്കീസുമാർ 'കാതോലിക്കോസ്' എന്നും അറിയപ്പെടുന്നു. റോമൻ കത്തോലിക്കാ സഭയ്ക്ക് കോൺസ്റ്റാന്റിനോപ്പിളിൽ ഒഴികെയും ബൈസന്റയിൻ - ഓറിയന്റൽ ഓർത്തഡോക്സ് സഭകൾക്ക് റോമിൽ ഒഴികെയും പാത്രിയർക്കീസുമാരുണ്ട്.

**പോപ്പ്**

'പാപ്പാസ്' എന്ന ഗ്രീക്ക് പദത്തിൽ നിന്നാണ് 'പാപ്പാ' എന്ന ലത്തീൻ

പദമുണ്ടായത്. അതിൽ നിന്ന് 'പോപ്പ്', 'മാർപാപ്പാ' എന്നീ പദങ്ങളും. 'പിതാവ്' എന്നാണർത്ഥം. പോപ്പ് ബനഡിക്റ്റ് പതിനാറാമൻ ഉൾപ്പെടെ ക്രൈസ്തവലോകത്ത് മൂന്നു സഭാതലവന്മാർ ഈ സ്ഥാനനാമത്തിൽ അറിയപ്പെടുന്നു.

ക്രൈസ്തവസഭയുടെ പ്രാരംഭകാലത്ത് പൗരസ്ത്യ സഭകളിൽ വൈദി കരെയും പാശ്ചാത്യസഭയിൽ ബിഷപ്പുമാരെയും 'പാപ്പാ' എന്നു സംബോ ധന ചെയ്തിരുന്നു. പിന്നീട് പൗരസ്ത്യദേശത്ത് അലക്സന്ത്രിയായിലെ ബിഷപ്പും പാശ്ചാത്യ ദേശത്ത് ചില ബിഷപ്പുമാരും മാത്രം ഇങ്ങനെ വിളി ക്കപ്പെട്ടു. കാർത്തേജിലെ ബിഷപ്പിനെ 'അനുഗ്രഹീതനായ പാപ്പാ' (the blessed Pope) എന്നാണ് ഒരുകാലത്തു വിളിച്ചിരുന്നത്.

അലക്സന്ത്രിയായിലെ 13-മത്തെ ബിഷപ്പ് ആയ ഹെരാക്ലസ് (231 –248) ആണ് ക്രൈസ്തവലോകത്ത് ആദ്യമായി 'പോപ്പ്' എന്നു വിളിക്ക പ്പെട്ട സഭാദ്ധ്യക്ഷൻ. അതിനാൽ ഇന്നും അലക്സന്ത്രിയായിലെ പാത്രി യർക്കീസുമാർ 'പോപ്പ്' എന്നാണ് അറിയപ്പെടുന്നത്. ഗ്രീക്ക് ഓർത്ത ഡോക്സ് സഭയിലെ വൈദികർ 'പാപ്പാസ്' എന്നാണ് വിളിക്കപ്പെടുന്ന ത്.

അഞ്ചാം നൂറ്റാണ്ടിൽ റോമിലെ ബിഷപ്പുമാർ ഒരു പ്രത്യേക പദവി യായി ഈ സ്ഥാനപ്പേര് ഉപയോഗിച്ചു തുടങ്ങി. ഈ സ്ഥാനനാമം ഉപ യോഗിച്ചു തുടങ്ങിയവരിൽ മാർസെല്ലിനസ് (296–304), സിൽവെസ്റ്റർ ഒന്നാ മൻ (314–335), ഇന്നസെന്റ് ഒന്നാമൻ (401–417), ലിയോ ഒന്നാമൻ (440 –461) എന്നീ പേരുകൾ കാണുന്നുണ്ട്.

ആറാം നൂറ്റാണ്ട് ആയപ്പോഴേക്കും ഈ സ്ഥാനനാമം പാശ്ചാത്യ സഭ യിൽ റോമിലെ ബിഷപ്പിനു മാത്രം അവകാശപ്പെട്ടതായി. എന്നാൽ ഇതി നുശേഷവും മറ്റു ചില ബിഷപ്പുമാർ ഇങ്ങനെ വിളിക്കപ്പെട്ടിരുന്നു. ഈ സ്ഥാനപ്പേര് ഉപയോഗിച്ചതിന്റെ പേരിൽ മിലാനിലെ ആർച്ചുബിഷപ്പിനെ പാവിയായിൽ കൂടിയ സിനഡ് (998) കുറ്റപ്പെടുത്തിയിട്ടുണ്ട്.

ഗ്രിഗറി ഏഴാമൻ മാർപാപ്പായുടെ (1073–1086) കാലത്ത് റോമിൽ കൂടിയ ഒരു കൗൺസിൽ (1073) റോമിലെ ബിഷപ്പ് അല്ലാതെ മറ്റാരും ഈ സ്ഥാന പ്പേര് ഉപയോഗിക്കരുതെന്ന് ഔദ്യോഗികമായി വിലക്കി. അങ്ങനെയാണ് പാശ്ചാത്യ സഭയിൽ റോമിലെ ബിഷപ്പു മാത്രം 'പാപ്പാ' എന്ന സ്ഥാന പ്പേരിൽ അറിയപ്പെട്ടു തുടങ്ങിയത്.

അലക്സന്ത്രിയായിലെ ബിഷപ്പുമാർ കാൽസിഡോൺ സിനഡിനു (451) മുൻപു തന്നെ ഈ സ്ഥാനപ്പേര് ഉപയോഗിച്ചു തുടങ്ങിയതുകൊ ണ്ടാണ് ഈജിപ്റ്റിലെ കോപ്റ്റിക് – ബൈസന്റയിൻ (ഗ്രീക്ക്) ഓർത്ത

ഡോക്സ് പാത്രിയർക്കീസുമാർ ഇന്നും ഈ സ്ഥാനപ്പേരിൽ അറിയപ്പെടുന്നത്. യഥാക്രമം 'അലക്സന്ത്രിയായിലെ പാപ്പായും വിശുദ്ധ മർക്കോസിന്റെ സിംഹാസനത്തിലെ പാത്രിയർക്കീസും (Pope of Alexandria and Patriarch of the See of Saint Mark), 'അലക്സന്ത്രിയായുടെയും ആഫ്രിക്കാ മുഴുവന്റെയും പാപ്പായും പാത്രിയർക്കീസും' (Pope and Patriarch of Alexandria and All Africa) എന്നിങ്ങനെയാണ് ഇപ്പോൾ ഇവരുടെ ഔദ്യോഗിക പദവികൾ.

ഈയിടെ കാലം ചെയ്ത പോപ്പ് ഷെനൗഡാ മൂന്നാമൻ (Pope Shenouda III) (ആസ്ഥാനം: കെയ്റോ) ആയിരുന്നു ഒരു മാർപാപ്പാ. പോപ്പ് തിയഡോറോസ് രണ്ടാമൻ (Pope Theodoros II) (ആസ്ഥാനം: അലക്സന്ത്രിയാ) ആണ് മറ്റൊരു മാർപാപ്പാ. ഇവർ ഇരുവരും സുവിശേഷകനായ വിശുദ്ധ മർക്കോസ് ശ്ലീഹാ (Saint Mark, the Evangelist) മുതലുള്ള 117-ാമത്തെയും 116-ാമത്തെയും പാപ്പാമാരാണ്. മൗണ്ട് ആതോസിനു സമീപമുള്ള കടലിൽ ഹെലികോപ്റ്റർ തകർന്ന് 2004 സെപ്റ്റംബർ 11ന് കാലം ചെയ്ത പോപ്പ് പീറ്റർ (പെട്രോസ്) ഏഴാമന്റെ പിൻഗാമിയാണ് പോപ്പ് തിയഡോറോസ് രണ്ടാമൻ.

കോപ്റ്റിക് കത്തോലിക്കാ പാത്രിയർക്കീസ് 'പോപ്പ്' എന്നു വിളിക്കപ്പെടുന്നില്ല. കർദിനാൾ അന്തോണിയോസ് നഗീബ് (ആസ്ഥാനം: കെയ്റോ) ആണ് ഇപ്പോൾ കോപ്റ്റിക് കത്തോലിക്കാ റീത്തിന്റെ തലവൻ.

## Present Catholicoi in the World

1. Karekin II Nersessian - *Supreme Patriarch & Catholicos of all Armenians* - Etchmiadzin, Armenia - **Armenian Apostolic Church.**

2. Aram I Keshishian - *Catholicos of the Eminent House of Cilicia* - Antelias, Lebanon - **Armenian Apostolic Church.**

3. Ilya II - *Catholicos - Patriarch of all Georgia* - Tbilisi, Georgia - **Georgian Orthodox Church.**

4. Mar Dinha IV Khanania - *Catholicos - Patriarch of the Holy Apostolic Catholic Assyrian Church of the East* - Chicago, USA - **Assyrian Church of the East.**

5. Mar Addai II Shleemon Geevarghese - *Catholicos - Patriarch of the Ancient Apostolic & Catholic Assyrian Church of the East* - Baghdad, Iraq - **Assyrian Church of the East.**

6. Mar Baselius Marthoma Paulos II - *Catholicos of the East & Malankara Metropolitan* - Kottayam, India - **Malankara Orthodox Syrian Church.**

# 8

# വി. മാർത്തോമാ ശ്ലീഹാ ഭാരതത്തിന്റെ അപ്പോസ്തോലൻ

## വിപിൻ കെ. വർഗീസ്

വി. വേദപുസ്തകത്തിൽ ദിദിമോസ് തോമസ് എന്നും യൂദാസ് തോമസ് എന്നും അറിയപ്പെടുന്ന തോമസ് അപ്പോസ്തോലനാണ് ഭാരതത്തിൽ കർതൃസുവിശേഷം ഘോഷിച്ചത്. ആ പരിശുദ്ധ പിതാവിന്റെ നാമത്തിലാണ് നമ്മുടെ ഇടവകയും സ്ഥാപിതമായിരിക്കുന്നത്. പാല സ്തീനിലെ ഗലീലി തടാകത്തിന്റെ തീരത്തു ജനിച്ചു വളർന്ന തോമ്മായും കുടുംബവും മത്സ്യബന്ധനം തൊഴിലാക്കിയവരായിരുന്നു. വേദപുസ്ത കത്തിൽ മാർത്തോമാ എന്ന ധീരനായ പിതാവിനെക്കുറിച്ച് പരിമിതമായ ചില പരാമർശങ്ങളേ ഉള്ളൂ. ലാസറിന്റെ മരണവാർത്തയറിഞ്ഞ് യേശു ക്രിസ്തു ബഥാന്യയിലേക്ക് പോകുവാൻ ഒരുങ്ങിയപ്പോൾ ശിഷ്യന്മാർ തടയാൻ ശ്രമിച്ചു. എന്നാൽ ധീരനായ നമ്മുടെ അപ്പോസ്തോലൻ “അവ നോടുകൂടെ മരിക്കേണ്ടതിന് നാമും പോക” എന്ന പ്രഖ്യാപനം വഴി ഗുരുവിനോടുള്ള സ്നേഹം പ്രകടമാക്കുന്നു. എന്നാൽ ധീരനായ തോമാ ശ്ലീഹാ ഉയിർത്തെഴുന്നേറ്റ കർത്താവ് ശിഷ്യന്മാരെ ആദ്യം സന്ദർശിച്ച പ്പോൾ സന്നിഹിതനായിരുന്നില്ല. തന്മൂലം അദ്ദേഹത്തിന്റെ പൗരോഹിത്യം, അവിശ്വാസം എന്നിവയെ പരാമർശിച്ച് ചിലർ ആ പിതാവിന്റെ ശ്രേഷ്ഠ തയെ ഇടിച്ചുതാഴ്ത്താൻ ശ്രമിച്ചു. എന്നാൽ യഥാർത്ഥ വസ്തുത മാർത്തോമാ പൈതൃക നേരവകാശികളായ മലങ്കര ഓർത്തഡോക്സ് സഭാ മക്കൾ അറിഞ്ഞിരിക്കേണ്ടത് അനിവാര്യമാണ്.

### മാർത്തോമാ ശ്ലീഹായുടെ പൗരോഹിത്യം

മാർത്തോമാശ്ലീഹായ്ക്ക് പട്ടത്വം ഇല്ല എന്നു പറയുന്നതിന് അടിസ്ഥാ നമായി സ്വീകരിക്കുന്ന വേദഭാഗം വി. യോഹന്നാൻ 20:21-24 വാക്യങ്ങ ളാണ്. “യേശു പിന്നെയും അവരോട് നിങ്ങൾക്കു സമാധാനം. പിതാവ് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയക്കുന്നു എന്നു പറഞ്ഞു. ഇങ്ങനെ പറഞ്ഞശേഷം അവൻ അവരുടെമേൽ ഊതി അവരോട് പരി ശുദ്ധാത്മാവിനെ കൈക്കൊൾവീൻ. ആരുടെ പാപങ്ങൾ നിങ്ങൾ മോചി ക്കുന്നുവോ അവർക്ക് മോചിക്കപ്പെട്ടിരിക്കുന്നു, ആരുടെ പാപങ്ങൾ നിർ ത്തുന്നുവോ അവർക്കു നിർത്തിയിരിക്കുന്നു എന്നു പറഞ്ഞു. എന്നാൽ യേശു വന്നപ്പോൾ പന്തിരുവരിൽ ഒരുവനായ ദിദിമോസ് എന്ന തോമസ്

അവരോടുകൂടെ ഉണ്ടായിരുന്നില്ല.” പൗരോഹിത്യ അധികാരമായ പാപ മോചനാധികാരവും പരിശുദ്ധാത്മാവിനേയും ശിഷ്യന്മാർക്ക് പ്രദാനം ചെയ്തപ്പോൾ മാർത്തോമാശ്ലീഹാ ഉണ്ടായിരുന്നില്ല എന്നതുകൊണ്ട് മാർ ത്തോമാശ്ലീഹായ്ക്ക് പൗരോഹിത്യം ഇല്ലാ എന്ന് പറയുന്നു. ഇവിടെ ശ്രദ്ധി ക്കേണ്ട ഒരു വസ്തുത ശിഷ്യസമൂഹത്തിന് മുഴുവനായും ആണ് ഈ അധികാരം നൽകിയത് എന്നതാണ്. അതായത് ഓരോ ശിഷ്യനേയും പേരെടുത്ത് പറഞ്ഞ് ഒരു അധികാരവും നൽകുന്നില്ല എന്നതുകൊണ്ട് തന്നെ മാർത്തോമാശ്ലീഹാ സന്നിഹിതനായിരുന്നില്ലെങ്കിലും ശിഷ്യസമൂ ഹത്തിന് മുഴുവനായും ലഭിച്ച അധികാരം അദ്ദേഹത്തിനും ലഭിക്കുന്ന തിൽ അസ്വഭാവികത ഒന്നും ഇല്ല. കൂടാതെ ഈ സംഭവത്തിന് ശേഷം സ്വർഗ്ഗാരോഹണവും കഴിഞ്ഞ് അപ്പോസ്തോലന്മാരും വിശ്വാസി സമൂ ഹവും കൂടിയിരുന്നപ്പോഴാണ് യൂദായ്ക്ക് പകരക്കാരനെ തിരഞ്ഞെടു ത്തത്. അപ്പോസ്തോല പ്രവൃത്തികൾ 1:24-ൽ വി. മത്യാസിനെ തെര ഞ്ഞെടുത്തതിനെക്കുറിച്ച് ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു: “സകല ഹൃദയങ്ങളേയും അറിയുന്ന കർത്താവേ, തന്റെ സ്ഥലത്തേക്ക് പോകേ ണ്ടതിന് യൂദാ ഒഴിഞ്ഞുപോയ ഈ ശുശ്രൂഷയുടേയും അപ്പോസ്തോല ത്വത്തിന്റേയും സ്ഥാനം ലഭിക്കേണ്ടതിന് ഈ ഇരുവരിൽ ഏവനെ നീ തിരഞ്ഞെടുത്തിരിക്കുന്നു എന്നു കാണിച്ചു തരേണമേ എന്നു പ്രാർത്ഥിച്ചു അവർക്ക് ചീട്ടിട്ടു.” അപ്പോസ്തോലൻ എന്ന പദത്തിന്റെ അർത്ഥം അയ യ്ക്കപ്പെട്ടവൻ എന്നാണ്. അതായത് ദൈവത്താൽ നിയോഗിക്കപ്പെട്ടവൻ. ഇങ്ങനെയുള്ള അപ്പോസ്തോലത്വത്തിലേക്കും ദൈവീകശുശ്രൂഷയി ലേക്കും മത്യാസ് തിരഞ്ഞെടുക്കപ്പെടുകയും യഹൂദ്യ, എത്യോപ്യ, യറു ശലേം എന്നിവിടങ്ങളിൽ സുവിശേഷം അറിയിക്കുകയും ചെയ്തു. കർത്താവ് തിരഞ്ഞെടുത്ത തോമസ് അപ്പോസ്തോലത്വത്തിന് അയോ ഗ്യനാവുകയും ശിഷ്യന്മാർ നറുക്കിട്ടെടുത്ത മത്യാസ് യോഗ്യനാവുകയും ചെയ്യുന്നു എന്നു പറയുന്നത് തന്നെ മഠയത്തരമാണ്.

കൂടാതെ ഇതിന് അനുകൂലമായ ഒരു തെളിവ് പഴയനിയമത്തിൽ ഉണ്ട്. സംഖ്യാ പുസ്തകം 11:24-29 വാക്യങ്ങൾ ഇതേ സാഹചര്യം വ്യക്തമാ ക്കുന്നു: “അങ്ങനെ മോശ ചെന്നു യഹോവയുടെ വചനങ്ങളെ ജന ത്തോടു പറഞ്ഞു. ജനത്തിന്റെ മൂപ്പന്മാരിൽ എഴുപതു പുരുഷന്മാരെ കൂട്ടി കൂടാരത്തിന്റെ ചുറ്റിലും നിറുത്തി. എന്നാറെ യഹോവ ഒരു മേഘത്തിൽ ഇറങ്ങി അവനോട് അരുളിചെയ്തു. അവൻമേലുള്ള ആത്മാവിനെ കുറെ എടുത്തു മൂപ്പന്മാരായ ആ എഴുപതു പുരുഷന്മാർക്കു കൊടുത്തു. ആത്മാവ് അവരുടെമേൽ ആവസിച്ചപ്പോൾ അവർ പ്രവചിച്ചു. പിന്നെ അങ്ങനെ ചെയ്തില്ല താനും. എന്നാൽ ആ പുരുഷന്മാരിൽ രണ്ടുപേർ പാളയത്തിൽതന്നെ താമസിച്ചിരുന്നു. ഒരുത്തനു എൽദാദ് എന്നും മറ്റ

വനു മേദാദ് എന്നും പേർ. ആത്മാവ് അവരുടെ മേലും ആവസിച്ചു. അവരും പേരെഴുതിയവരിൽ ഉള്ളവരായിരുന്നു. എങ്കിലും കൂടാരത്തിലേക്ക് ചെന്നിരുന്നില്ല. അവർ പാളയത്തിൽ വച്ചു പ്രവചിച്ചു. അപ്പോൾ ഒരു ബാല്യക്കാരൻ മോശയുടെ അടുക്കൽ ഓടിച്ചെന്നു എൽദാദും മേദാദും പാളയത്തിൽ വച്ചു പ്രവചിക്കുന്നു എന്ന് അറിയിച്ചു. എന്നാറെ നൂന്റെ മകനായി ബാല്യം മുതൽ മോശയുടെ ശുശ്രൂഷകനായിരുന്ന യോശുവ എന്റെ യജമാനനായ മോശയേ അവരെ വിരോധിക്കണമേ എന്നു പറഞ്ഞു. മോശെ അവനോട് എന്നെ വിചാരിച്ചു നീ അസൂയപ്പെടുന്നുവോ? യഹോവയുടെ ജനം ഒക്കെയും പ്രവാചകന്മാരാകയും യഹോവ തന്റെ ആത്മാവിനെ അവരുടെമേൽ പകരുകയും ചെയ്തെങ്കിൽ കൊള്ളായിരുന്നു എന്നു പറഞ്ഞു." തിരഞ്ഞെടുക്കപ്പെട്ടവരായിരുന്നുവെങ്കിലും പാളയത്തിന് പുറത്തു വരാതെയിരുന്ന 2 പേർക്കും മറ്റുള്ളവർക്കു ലഭിച്ചതുപോലെ പരിശുദ്ധാത്മാവിനെ ലഭിച്ചതായും അവർ ഇരുവരും മറ്റുള്ളവരെപ്പോലെ പ്രവചിച്ചതായും വേദപുസ്തകം സാക്ഷിക്കുന്നു. ഇതിന്റെ അടിസ്ഥാനത്തിൽ സന്നിഹിതനായിരുന്നില്ലെങ്കിലും ശിഷ്യസമൂഹത്തിലേക്ക് വിളിച്ചു വേർതിരിക്കപ്പെട്ട മാർത്തോമാശ്ലീഹായ്ക്കും പൗരോഹിത്യവും പാപമോചനാധികാരവും ലഭിച്ചു എന്നത് സ്പഷ്ടമാണ്.

ഇതു കൂടാതെ വി. യോഹന്നാന്റെ സുവിശേഷം 16:7–ൽ ഇപ്രകാരം പറയുന്നു: "ഞാൻ പോകുന്നതു നിങ്ങൾക്ക് പ്രയോജനം. ഞാൻ പോകാഞ്ഞാൽ കാര്യസ്ഥൻ നിങ്ങളുടെ അടുക്കൽ വരികയില്ല. ഞാൻ പോയാൽ അവനെ നിങ്ങളുടെ അടുക്കൽ അയയ്ക്കും." ഇത് യേശു തന്റെ ശിഷ്യന്മാരോടു പറയുന്നതാണ്. ഇവിടെ കാര്യസ്ഥൻ എന്നു പറഞ്ഞിരിക്കുന്നത് പരിശുദ്ധാത്മാവിനെക്കുറിച്ചാണ്. ഇവിടെ യേശു എടുത്തു പറയുന്ന ഒരു വസ്തുത 'യേശു പോയില്ല എങ്കിൽ പരിശുദ്ധാത്മാവ് വരികയില്ല' എന്നാണ്. യേശുക്രിസ്തുവിന്റെ സ്വർഗ്ഗാരോഹണത്തിന് ശേഷം മാത്രമേ പരിശുദ്ധാത്മാവ് ആവസിക്കുകയുള്ളു എന്നും ഇതിൽ നിന്നും മനസ്സിലാക്കാം. അപ്പോസ്തോലപ്രവൃത്തികൾ 2:1–4 വരെയുള്ള ഭാഗത്ത് പരിശുദ്ധാത്മാവ് ശിഷ്യസമൂഹത്തിന്റെ മേൽ ആവസിക്കുന്നതായും രേഖപ്പെടുത്തിയിട്ടുണ്ട്. ഈ സംഭവം സ്വർഗ്ഗാരോഹണത്തിന് ശേഷമാണ് നടക്കുന്നത്.

## അവിശ്വാസിയായ തോമസ് (സംശയാലുവായ തോമാ)

മലങ്കരയിലുള്ള ചില നസ്രാണി മക്കൾ തങ്ങളുടെ പിതാവിനെ വിശേഷിപ്പിക്കുന്ന പദങ്ങളാണ് ഈ ഭാഗത്തിന്റെ തലക്കെട്ടായി നൽകിയിരിക്കുന്നത്. ആദ്യം സംശയാലുവായ തോമായെക്കുറിച്ചും യാതൊരു സംശയവും ഇല്ല എന്ന് പ്രഖ്യാപിക്കപ്പെടുന്ന മറ്റു ശ്ലീഹന്മാരെക്കുറിച്ചും വി. വേദപുസ്തകം എന്തു പറയുന്നുവെന്നു പരിശോധിക്കാം. യേശുക്രിസ്തു

മനുഷ്യനായി ശ്ലീഹന്മാരോടൊപ്പം ഈ ലോകത്തിൽ ജീവിച്ച കാലത്തെക്കുറിച്ച് പ്രതിപാദിക്കുന്നത് നാല് സുവിശേഷഭാഗങ്ങളിലാണ്.

യേശുക്രിസ്തുവിന്റെ കബറടക്കത്തിന്ശേഷം നടന്ന സംഭവങ്ങൾ വി. മത്തായി 28:16, 17 വാക്യങ്ങളിൽ പ്രതിപാദിക്കുന്നതിപ്രകാരമാണ്: "എന്നാൽ പതിനൊന്നു ശിഷ്യന്മാർ ഗലീലയിൽ യേശു അവരോട് കല്പിച്ചിരുന്ന മലെക്ക് പോയി. അവനെ കണ്ടപ്പോൾ അവർ നമസ്ക്കരിച്ചു. ചിലരോ സംശയിച്ചു." ഇവിടെ യേശുക്രിസ്തുവിന്റെ കല്പനപ്രകാരം മലയിലേക്ക് ശിഷ്യന്മാർ പോകുന്നതായി പറയുന്നു. അവർ അവിടെ വച്ച് യേശുക്രിസ്തുവിനെ നമസ്കരിച്ചു. അവരിൽ ചിലർ യേശുവിനെ സംശയിച്ചതായും രേഖപ്പെടുത്തുന്നു. ഇവിടെ ചിലർ എന്നു ബഹുവചനത്തിൽ പറഞ്ഞിരിക്കുന്നതുകൊണ്ട് തന്നെ ഒന്നിലധികം പേർ ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെ സംശയിച്ചിരിക്കാം. തോമാ ശ്ലീഹാ ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെ കാണാതെ വിശ്വസിക്കുകയില്ല എന്നാണ് പറഞ്ഞതെന്നും ഇത്തരുണത്തിൽ പ്രത്യേകം അനുസ്മരിക്കേണ്ടതാണ്.

വി. മർക്കോസ് 16:9-14-ൽ ഇപ്രകാരം പറയുന്നു: "അവൻ ആഴ്ചവട്ടത്തിന്റെ ഒന്നാംനാൾ രാവിലെ ഉയിർത്തെഴുന്നേറ്റിട്ട് താൻ ഏഴ് ഭൂതങ്ങളെ പുറത്താക്കിയിരുന്ന മഗ്ദലക്കാരത്തി മറിയയ്ക്ക് ആദ്യം പ്രത്യക്ഷനായി. അവൾ ചെന്ന് അവനോടുകൂടെ ഇരുന്നവരായി ദുഃഖിച്ചും കരഞ്ഞും കൊണ്ടിരിക്കുന്നവരോട് അറിയിച്ചു. അവൻ ജീവനോടിരിക്കുന്നു എന്നും അവൾ അവനെ കണ്ടു എന്നും അവർ കേട്ടാറെ വിശ്വസിച്ചില്ല. പിന്നെ അവരിൽ രണ്ടുപേർ നാട്ടിലേക്ക് പോകുമ്പോൾ അവൻ മറ്റൊരു രൂപത്തിൽ അവർക്കു പ്രത്യക്ഷനായി. അവർ പോയി ശേഷമുള്ളവരോട് അറിയിച്ചു. അവരുടെ വാക്കും അവർ വിശ്വസിച്ചില്ല. പിന്നത്തേതിൽ പതിനൊരുവർ ഭക്ഷണത്തിനിരിക്കുമ്പോൾ അവൻ അവർക്കു പ്രത്യക്ഷനായി. തന്നെ ഉയിർത്തെഴുന്നേറ്റവനായി കണ്ടവരുടെ വാക്ക് വിശ്വസിക്കായ്കയാൽ അവരുടെ അവിശ്വാസത്തേയും ഹൃദയകാഠിന്യത്തേയും ശാസിച്ചു." മഗ്ദലക്കാരത്തി മറിയയ്ക്കും മറ്റു രണ്ടുപേർക്കും യേശു ഉയിർത്തെഴുന്നേറ്റശേഷം പ്രത്യക്ഷനായി. ഇവർ തങ്ങൾക്ക് പ്രത്യക്ഷനായ യേശുവിനെപ്പറ്റി മറ്റുള്ളവരോട് പറഞ്ഞെങ്കിലും അവർ വിശ്വസിച്ചില്ല. പൊതുവായിട്ടാണ് ശേഷമുള്ളവർ എന്നും അവനോടുകൂടെ ഇരുന്നവരായി ദുഃഖിച്ചും കരഞ്ഞും കൊണ്ടിരുന്നവർ എന്നും പറഞ്ഞിരിക്കുന്നത്. എന്നാൽ ഇതിൽ പതിനൊന്ന് ശിഷ്യന്മാർ (യൂദാ ഒഴികെ) ഉൾപ്പെട്ടിരുന്നുവെന്ന് പിന്നീടുള്ള വാക്യം വ്യക്തമാക്കുന്നു. താൻ ഉയിർത്തെഴുന്നേറ്റുവെന്ന മറിയയുടേയും മറ്റ് രണ്ടു പേരുടേയും വാക്കുകളെ വിശ്വസിക്കാത്ത പതിനൊരുവരെ യേശു ശാസിക്കുന്നു.

വി. ലൂക്കോസ് 24:8-11-ൽ ഇപ്രകാരം പറയുന്നു: "അവർ അവന്റെ

വാക്ക് ഓർത്തു. കല്ലറ വിട്ടു മടങ്ങിപ്പോയി പതിനൊരുവർ മുതലായ എല്ലാവരോടും ഇതു ഒക്കെയും അറിയിച്ചു. അവർ ആരെന്നാൽ മഗ്ദല ക്കാരത്തി മറിയ, യോഹന്നാ, യാക്കോബിന്റെ അമ്മ മറിയ എന്നവർ തന്നെ. അവരോടുകൂടെയുള്ള മറ്റു സ്ത്രീകളും അത് അപ്പോസ്തോല ന്മാരോടു പറഞ്ഞു. ഈ വാക്ക് അവർക്ക് വെറും കഥപോലെ തോന്നി. അവരോ വിശ്വസിച്ചില്ല." ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെക്കുറിച്ച് മഗ്ദ ലക്കാരത്തി മറിയയും മറ്റ് സ്ത്രീകളും ശ്ലീഹന്മാരോടു പറഞ്ഞുവെങ്കിലും അവർ അവരുടെ വാക്ക് വിശ്വസിച്ചില്ല എന്നാണ് വി. ലൂക്കോസ് രേഖ പ്പെടുത്തുന്നത്.

തോമാശ്ലീഹായുടെ അവിശ്വാസത്തെക്കുറിച്ച് വി. യോഹന്നാൻ 20:24, 25 വാക്യങ്ങളിൽ ഇപ്രകാരം പറയുന്നു: "എന്നാൽ യേശു വന്നപ്പോൾ പന്തിരുവരിൽ ഒരുവനായ ദിദിമോസ് എന്ന തോമസ് അവരോടുകൂടെ ഉണ്ടായിരുന്നില്ല. മറ്റേ ശിഷ്യന്മാർ അവനോട് ഞങ്ങൾ കർത്താവിനെ കണ്ടു എന്നു പറഞ്ഞാറെ ഞാൻ അവന്റെ കൈകളിൽ ആണിപ്പഴുത് കാണുകയും ആണിപ്പഴുതിൽ വിരൽ ഇടുകയും അവന്റെ വിലാപ്പുറത്ത് കൈ ഇടുകയും ചെയ്തിട്ടല്ലാതെ വിശ്വസിക്കയില്ല എന്ന് അവൻ അവ രോടു പറഞ്ഞു." ക്രിസ്തു ഉയിർത്തെഴുന്നേറ്റു എന്നത് ക്രിസ്തുവിനെ നേരിൽ കാണാതെ വിശ്വസിക്കയില്ല എന്നാണ് തോമാശ്ലീഹാ പറഞ്ഞത്.

വി. യോഹന്നാൻ മാർത്തോമാശ്ലീഹായെ മാത്രം സംശയാലുവായി രേഖപ്പെടുത്തുമ്പോൾ വി. മർക്കോസും വി. ലൂക്കോസും ശിഷ്യസമൂ ഹത്തെ (11 പേരെയും) മുഴുവനായും സംശയാലുക്കൾ ആയി രേഖപ്പെ ടുത്തുന്നു. വി. മത്തായി ശിഷ്യന്മാരിൽ ചിലർ ഉയിർത്തെഴുന്നേറ്റ യേശു വിനെ നേരിട്ടു കണ്ടെങ്കിലും സംശയിച്ചതായും രേഖപ്പെടുത്തുന്നു. ഇതിൽ നിന്നു തന്നെ മാർത്തോമാശ്ലീഹാ മാത്രമല്ല സംശയാലു എന്നു വ്യക്തമാണ്. അതുകൊണ്ടുതന്നെ അദ്ദേഹത്തെ അങ്ങനെ അധിക്ഷേ പിക്കുന്നത് ശരിയുമല്ല.

### മാർത്തോമാശ്ലീഹായുടെ സിംഹാസനം

ശ്ലീഹന്മാർക്ക് ലഭിച്ച ശ്ലൈഹിക അധികാരത്തിന്റെ പ്രതീകമാണ് സിംഹാസനം എന്ന പദം കൊണ്ട് വിവക്ഷിക്കുന്നത്. സിംഹാസനം എന്ന പദംകൊണ്ട് ആദ്യം മനസിലെത്തുന്നത് രാജാവിന്റെ സിംഹാസനത്തോടു സമാനമായ ഒരു അധികാര കസേരയാണ്. കർതൃശ്ലീഹന്മാരിൽ ആർക്കെ ങ്കിലും സിംഹാസനം (കസേര) സ്ഥാപിച്ച് അതിലുപവിഷ്ടരായി ആത്മിക ഭരണം നിർവ്വഹിക്കാൻ തക്കതായ ഒരു സാഹചര്യം ഒന്നാം നൂറ്റാണ്ടിലു ണ്ടായിരുന്നില്ല എന്നതിനുള്ള ഏറ്റവും വലിയ തെളിവാണ് വി. യോഹ ന്നാൻ ഒഴികെ ഒരു ശ്ലീഹായ്ക്കും സ്വാഭാവികമരണം പ്രാപിക്കാൻ

കഴിഞ്ഞില്ല എന്നുള്ളത്. അവർ എല്ലാവരും രക്തസാക്ഷികളാവുകയായിരുന്നു. യേശുക്രിസ്തു ശിഷ്യന്മാർക്കു നൽകിയ പട്ടത്വ അധികാരവും പാപമോചന അധികാരവും ആണ് ശ്ലൈഹിക സിംഹാസനം എന്നതുകൊണ്ട് അർത്ഥമാക്കുന്നത്. ഈ അധികാരങ്ങൾ ഇപ്പോഴത്തെ മേൽപ്പട്ടക്കാരിലും വൈദികരിലും എത്തിയത് ശ്ലൈഹിക കൈവയ്പു വഴിയാണ്. ഈ ശ്ലൈഹിക കൈവയ്പു നടത്താനുള്ള അധികാരത്തെയാണ് ശ്ലൈഹിക സിംഹാസനം എന്നതുകൊണ്ട് അർത്ഥമാക്കുന്നത്.

അതുകൊണ്ട് തന്നെ മാർത്തോമാശ്ലീഹായുടെ സിംഹാസനം എന്ന പദപ്രയോഗത്തിൽ യാതൊരുവിധമായ അപാകതകളും ഇല്ല. ഈ പദം സഭയുടെ ആരംഭം മുതൽ ഉപയോഗിച്ചിരുന്നു. രേഖാപരമായ ആദ്യ തെളിവ് 1301-ൽ കൊടുങ്ങല്ലൂർ വെച്ച് ഒരു സഖറിയ ശെമ്മാശൻ പകർത്തിയെഴുതിയ കൽദായ സുറിയാനി വേദവായനക്കുറിപ്പ് പുസ്തകമാണ്. വത്തിക്കാൻ ലൈബ്രറിയിൽ സൂക്ഷിക്കുന്ന പ്രസ്തുത പുസ്തകത്തിൽ അന്ന് ഭരിക്കുന്ന മെത്രാപ്പോലീത്തായെപ്പറ്റി 'ഞങ്ങളുടെ തലവനായ മാർ യാക്കോബ്, മാർത്തോമാശ്ലീഹായുടെ പരിശുദ്ധ സിംഹാസനത്തിന്റേയും (The Holy see of Apostle St. Thomas) ഇന്ത്യൻസഭ മുഴുവന്റേയും അദ്ധ്യക്ഷനും തലവനും' എന്നാണ് രേഖപ്പെടുത്തിയിട്ടുള്ളത്. 1653 മുതൽ 1815 വരെ മലങ്കരസഭയെ നയിച്ച 8 മെത്രാൻമാരും മാർത്തോമാ എന്ന പേരാണ് മേൽപ്പട്ടസ്ഥാനമേറ്റപ്പോൾ സ്വീകരിച്ചത്. അവരിൽ പലരുടേയും യഥാർത്ഥ പേര് മറ്റൊന്നായിരുന്നു. ഇത് സഭാസ്ഥാപകനായ മാർത്തോമായുടെ പൈതൃകം പിൻതുടരുന്നു എന്ന് സൂചിപ്പിക്കുവാനായിരുന്നു.

1817-ൽ മലങ്കര മെത്രാപ്പോലീത്തായായി പുന്നത്ര ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെ (മാർ ദീവന്നാസ്യോസ് തൃതീയൻ) ആക്ടിംഗ് മലങ്കര മെത്രാപ്പോലീത്താ കിടങ്ങൻ ഗീവറുഗീസ് മാർ പീലക്സിനോസ് വാഴിച്ചപ്പോൾ നൽകിയ സ്ഥാത്തിക്കോനിൽ മാർ പീലക്സീനോസ് സ്വയം വിശേഷിപ്പിക്കുന്നത് ഇപ്രകാരമാണ്: "തോമസ് അപ്പോസ്തോലന്റെ സിംഹാസനമാകുന്ന മലങ്കരയുടേയും ഇന്ത്യ മുഴുവന്റേയും സിംഹാസനത്തിൽ ഗീവറുഗീസ് എന്നു പേരുള്ള പീലക്സീനോസ് മെത്രാപ്പോലീത്താ." 1829-ൽ അന്നത്തെ മലങ്കര മെത്രാപ്പോലീത്താ ചേപ്പാട്ട് പീലിപ്പോസ് മാർ ദീവന്നാസ്യോസ് (മാർ ദീവന്നാസ്യോസ് നാലാമൻ) തൊഴിയൂർ ഇടവകയുടെ ഗീവറുഗീസ് മാർ കൂറിലോസിന് നൽകിയ സ്ഥാത്തിക്കോനിൽ സ്വയം വിശേഷിപ്പിക്കുന്നതിപ്രകാരമാണ്: "ദൈവകൃപയാൽ ഇന്ത്യയുടെ അതിർത്തിയിലുള്ള മലയാളത്തിൽ വസിക്കുന്ന ക്രിസ്തുവിന്റെ ആട്ടിൻകുട്ടികളുടേയും പെണ്ണാടുകളുടേയും ഇടയനും യാക്കോബായ സുറിയാനി ക്രിസ്ത്യാനി സമൂഹത്തിന്റെ പിതാവും പരിശുദ്ധനും ഭാഗ്യവാനുമായ മാർ തോമസ് അപ്പോസ്തോലന്റെ സിംഹാസനാരൂഢ

നുമായിരിക്കുന്ന ഫിലിപ്പോസെന്ന ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ആയ നാം." മാർ ദീവന്നാസ്യോസ് നാലാമന് 1840-ൽ അന്ത്യോഖ്യയുടെ ഇഗ്നാത്തിയോസ് ഏലിയാസ് ദ്വിതീയൻ പാത്രിയർക്കീസ് അയച്ച കല്പ നയിൽ മലങ്കരസഭയെ വിശേഷിപ്പിക്കുന്നത് "പരിശുദ്ധ അപ്പോസ്തോ ലനായ മാർത്തോമായുടെ സിംഹാസന ഇടവക" എന്നാണ്.

1848-ലെ കൊച്ചി പഞ്ചായത്ത് വിധിപ്രകാരം മലങ്കര മെത്രാൻ സ്ഥാനം പ്രാപിച്ച പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് പരിശുദ്ധ മാർത്തോമാശ്ലീഹായുടെ സിംഹാസനം എന്ന സ്ഥാനം ഉപയോഗിച്ചി രുന്നു. 1846-ൽ മലങ്കരയിൽ എത്തി, മലങ്കര മെത്രാപ്പോലീത്താ സ്ഥാന ത്തിന് അവകാശവാദം ഉന്നയിക്കുകയും 1848-ലെ കൊച്ചി പഞ്ചായത്ത് വിധിമൂലം ആ സ്ഥാനം ലഭിക്കാതെ പോവുകയും ചെയ്ത അന്ത്യോ ഖ്യൻ മേൽപ്പട്ടക്കാരൻ യൂയാക്കീം മാർ കൂറിലോസ് മലങ്കര മെത്രാപ്പോ ലീത്തായെന്ന് അവകാശപ്പെട്ടുകൊണ്ട് അദ്ദേഹം സ്ഥാപിച്ച ഫോർട്ടു കൊച്ചി പള്ളിയിലെ തബ്ലൈത്തായിൽ "ഇന്ത്യയിലെ മാർത്തോമാശ്ലീ ഹായുടെ സിംഹാസനത്തിൽ യൂയാക്കീം കൂറിലോസ് മെത്രാപ്പോലീത്താ യുടെ കൈകളാൽ" എന്നു സുറിയാനിയിൽ എഴുതി.

1857-ൽ മലങ്കര സന്ദർശിച്ച യറുശലേമിലെ സുറിയാനി പാത്രിയർക്കീ സായ മാർ ഗ്രീഗോറിയോസ് അബ്ദേദ് നുഹറോ റാക്കാട് പള്ളി സന്ദർശി ച്ചതിന്റെ സ്മാരകമായി അദ്ദേഹം അവിടുത്തെ മദ്ബഹായിൽ സ്ഥാപിച്ച ശിലാരേഖയിൽ യുയാക്കീം മാർ കൂറിലോസിനെ "മലങ്കരയുള്ള മാർ ത്തോമാ ശ്ലീഹായുടെ സിംഹാസനത്തിൽ വാഴുന്ന" എന്നാണ് വിശേ ഷിപ്പിച്ചിരിക്കുന്നത്. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീ യൻ (മാർ ദീവന്നാസ്യോസ് അഞ്ചാമൻ) മലങ്കര മെത്രാപ്പോലീത്താ അധി കാരമേറ്റതിനെക്കുറിച്ച് സഭാചരിത്രകാരനായ ഇടവഴിക്കൽ ഇ. എം. ഫിലി പ്പോസ് രേഖപ്പെടുത്തിയിരിക്കുന്നത് "മാർ ദീവന്നാസ്യോസ് അഞ്ചാമൻ മാർത്തോമാശ്ലീഹായുടെ സിംഹാസനത്തിൻമേൽ വാഴ്ച ഉറപ്പിക്കുകയും ചെയ്തു" എന്നാണ്.

ഈ വിധം ലഭ്യമായ പുരാതനരേഖകളും മാർത്തോമൻ പൈതൃകവും മാർത്തോമാശ്ലീഹായുടെ ശ്ലൈഹികസിംഹാസനം എന്ന പ്രയോഗത്തിന് സാക്ഷ്യം നൽകുന്നു.



# 9

# 1912-ൽ മലങ്കരയിൽ നടന്നത് കാതോലിക്കേറ്റിന്റെ പുനഃസ്ഥാപനമോ?

## വിപിൻ കെ. വർഗ്ഗീസ്

മലങ്കര ഓർത്തഡോക്സ് സഭയുടെ തലവൻ 1912 മുതൽ കാതോലിക്കാ ആണ്. ഈ കാതോലിക്കേറ്റ് മലങ്കരയിൽ പുനഃസ്ഥാപിച്ചതാണ് എന്നൊരു വാദഗതി ഉണ്ട്. മലങ്കരയിലെ കാതോലിക്കേറ്റിന്റെ സ്ഥാപനവുമായി ബന്ധിപ്പിച്ച് മൂന്ന് ആശയഗതികൾ ഉന്നയിക്കാം. 1) കാതോലിക്കേറ്റിന്റെ പുനഃസ്ഥാപനം. 2) കാതോലിക്കേറ്റിന്റെ മാറ്റിസ്ഥാപനം. 3) കാതോലിക്കേറ്റിന്റെ സ്ഥാപനം. ഇവയിൽ ഏതാണ് മലങ്കരയിൽ നടന്നതെന്ന് പരിശോധിക്കുവാനാണ് ഈ ലേഖനത്തിൽ ശ്രമിക്കുന്നത്.

ആദ്യ വാദഗതി പുനഃസ്ഥാപനം എന്നതാണ്. പുനഃസ്ഥാപനം എന്ന പദത്തിന്റെ അർത്ഥം വീണ്ടും സ്ഥാപിക്കുക. അതായത് നിലവിൽ ഉണ്ടായിരുന്ന ഒന്ന് ഇടക്കാലത്ത് ഇല്ലാതിരിക്കുകയും പിന്നീട് വീണ്ടും സ്ഥാപിക്കുകയും ചെയ്യുക. ഒന്ന് അവിടെ തന്നെ വീണ്ടും സ്ഥാപിച്ചാൽ മാത്രമേ പുനഃസ്ഥാപനം എന്ന പദം ഉപയോഗിക്കുവാൻ സാധിക്കുകയുള്ളു. മലങ്കരയിൽ (കേരളത്തിൽ) 1912-ന് മുമ്പ് കാതോലിക്കാ എന്നൊരു സ്ഥാനി ഉണ്ടായിരുന്നില്ല. 1653 വരെ അർക്കദിയാക്കോനും, 1653 മുതൽ മലങ്കര മെത്രാനും പിന്നീട് മലങ്കര മെത്രാപ്പോലീത്തായും ഒക്കെ ആണ് മലങ്കരയിൽ ഉണ്ടായിരുന്നത്. ഇതിൽ നിന്നും മലങ്കരയിൽ കാതോലിക്കേറ്റ് പുനഃസ്ഥാപിച്ചതല്ല എന്ന് മനസിലാക്കാം.

മറ്റൊരു വാദഗതി മാറ്റിസ്ഥാപനം. മലങ്കരയിലെ കാതോലിക്കേറ്റ് പേർഷ്യയിലെ തിഗ്രീസിലെ കാതോലിക്കേറ്റിന്റെ പിന്തുടർച്ച ആണ് എന്നും ഈ കാതോലിക്കേറ്റാണ് മലങ്കരയിൽ സ്ഥാപിക്കപ്പെട്ടത് എന്നും ആണ്. ഈ വാദഗതി ചരിത്രപരമായ അബദ്ധം ആണ്. തിഗ്രീസിലെ കാതോലിക്കേറ്റ് എന്നതാണ് ആ അബദ്ധം.

പേർഷ്യൻ സഭയെക്കുറിച്ചും കാതോലിക്കേറ്റിനെക്കുറിച്ചും എല്ലാം കൂടുതൽ വ്യക്തമായി പ്രതിപാദിക്കാം. മാർത്തോമാ ശ്ലീഹായാൽ ഒന്നാം നൂറ്റാണ്ടിൽ എഡേസായിൽ ക്രിസ്തുസുവിശേഷം പ്രചരിക്കപ്പെട്ടു. എഡേസായിൽ നിന്ന് ക്രിസ്തുമതം പേർഷ്യയിൽ എത്തിയതായി ചരിത്രം പറ

യുമ്പോൾ തദ്ദായിയുടെ ശിഷ്യനായ 'മാറി'യാണ് ഇവിടെ സഭ സ്ഥാപിച്ചതെന്ന് പാരമ്പര്യം പറയുന്നു. ഏതായാലും എ.ഡി. 3-ാം നൂറ്റാണ്ടിന്റെ അവസാനത്തിൽ പേർഷ്യയുടെ തലസ്ഥാനമായ സെലൂഷ്യയിലെ ബിഷപ്പായി വാഴിക്കപ്പെട്ട 'പാപ്പ' ഒരു സ്വതന്ത്ര സഭാതലവന്റെ (കാതോലിക്കാ) അധികാരങ്ങൾ ഉപയോഗിക്കുവാൻ തുടങ്ങി. മാർ ഇസഹാക്ക് കാതോലിക്കായുടെ കാലത്ത് എ.ഡി. 410-ൽ കൂടിയ സുന്നഹദോസ് സഭാതലവന് കാതോലിക്കാ എന്ന സ്ഥാനനാമം സ്വീകരിച്ചു. അറബിക്കാനോൻ കാതോലിക്കായുടെ അധികാരങ്ങൾ ഇപ്രകാരം നിർവചിച്ചു. "കാതോലിക്കോസ് പരമാധികാരിയാണ്. തന്റെ കീഴിലുള്ളവരെല്ലാം അദ്ദേഹത്തെ അനുസരിക്കണം. പേർഷ്യയിലെ എല്ലാ മെത്രാപ്പോലീത്തന്മാരുടെയും മെത്രാന്മാരുടെയും മേൽ അദ്ദേഹത്തിന് അധികാരം ഉണ്ട്. അദ്ദേഹത്തെ വിധിപ്പാൻ ആർക്കും അവകാശമില്ല. അധികാരപൂർവ്വം ജനങ്ങളെ പഠിപ്പിക്കുന്ന ഇടയനാണ് അദ്ദേഹം. വിശ്വാസസംബന്ധമായി അന്ത്യതീരുമാനം എടുക്കേണ്ടത് അദ്ദേഹമാണ്. ആരാധനക്രമം സംബന്ധിച്ചും അപ്രകാരം തന്നെ. പെരുന്നാൾ ദിവസങ്ങൾ ഏർപ്പെടുത്തുവാനും നീക്കാനും അദ്ദേഹത്തിന് അധികാരമുണ്ട്. ആരാധനക്രമത്തിൽ കാതോലിക്കോസിനെ അനുസ്മരിക്കണം. കാതോലിക്കോസിന്റെ തീരുമാനങ്ങൾ അന്തിമമായിരിക്കും. സിനഡുകൾ വിളിച്ചുകൂട്ടുവാനും മെത്രാപ്പോലീത്താമാർ തെരഞ്ഞെടുക്കുന്ന മെത്രാന്മാരെ അംഗീകരിക്കുവാനും ഭദ്രാസനങ്ങൾ സ്ഥാപിക്കുവാനും അതിർത്തികൾ മാറ്റാനും നിർത്തലാക്കാനും മെത്രാപ്പോലീത്താമാർക്ക് സ്ഥലംമാറ്റം കൊടുക്കുവാനും അദ്ദേഹത്തിന് അധികാരമുണ്ട്. ആശ്രമങ്ങളുടെമേലും അദ്ദേഹത്തിന് അധികാരമുണ്ട്. വിശ്വാസ സംരക്ഷകനാണ് കാതോലിക്കോസ്."

എ.ഡി. 424-ൽ മാർ ദാദീശോ കാതോലിക്കായുടെ കാലത്ത് നടത്തപ്പെട്ട സുന്നഹദോസ് കാതോലിക്കായെക്കുറിച്ച് നിർവചിച്ചു: "പൗരസ്ത്യ സഭാസംഗതികൾ തീരുമാനിക്കേണ്ടത് കാതോലിക്കോസായിരിക്കും. അദ്ദേഹത്തെ വിധിക്കുവാൻ പാടില്ല. അദ്ദേഹത്തെ പ്രസ്തുത സ്ഥാനത്ത് നിയമിച്ച മശിഹാ അദ്ദേഹത്തെ വിധിച്ചുകൊള്ളട്ടെ. കാതോലിക്കായ്ക്കെതിരെ പാശ്ചാത്യ പിതാക്കന്മാരുടെ പക്കൽ അപ്പീൽ കൊടുക്കാൻ പാടില്ല. അതുപോലെ കാതോലിക്കായ്ക്കെതിരെ ദുഷ്പ്രചരണം നടത്താനോ സഭയിൽ പിളർപ്പുണ്ടാക്കാനോ ആരും തുനിയരുത്."

ഈ വിധ അധികാരങ്ങളോടെ സ്ഥാപിക്കപ്പെട്ട കാതോലിക്കേറ്റുമായി മലങ്കരസഭ 1599 വരെ ബന്ധം സ്ഥാപിച്ചിരുന്നു. പേർഷ്യൻ മെത്രാന്മാർ ആയിരുന്നു മലങ്കരസഭയിൽ ആത്മികകാര്യങ്ങൾ നിർവഹിച്ചത്. മലങ്കരസഭയുമായി ബന്ധം ഉണ്ടായിരുന്നതാണെങ്കിലും ഈ കാതോലിക്കേറ്റ് മലങ്കരസഭയിലേക്ക് മാറ്റിസ്ഥാപിക്കുവാൻ സാധിക്കുകയില്ല. കാരണം,

പേർഷ്യൻസഭ ഒരു സ്വതന്ത്ര സഭയാണ്. അത് ഇപ്പോഴും നിലനിൽക്കുന്നു. ആ സഭയ്ക്ക് ഇപ്പോഴും കാതോലിക്കാസ്ഥാനികൾ ഉണ്ട്. സഭയിൽ ഉണ്ടായ തർക്കങ്ങളെ തുടർന്ന് നിലവിൽ രണ്ട് കാതോലിക്കാ സ്ഥാനികൾ ഉണ്ട്. ഷിക്കാഗോ ആസ്ഥാനമായ ദിനഹാ നാലാമൻ ഹനാനിയ കാതോലിക്കായും ബാഗ്ദാദ് ആസ്ഥാനമായ മാർ ആദായി രണ്ടാമൻ ശ്ലീമോൻ ഗീവറുഗീസ് കാതോലിക്കായും ഇവരാണ് പേർഷ്യയിലെ കാതോലിക്കാസ്ഥാനികൾ. ഈ പിൻതുടർച്ചയിലല്ലാതെ വേറെ കാതോലിക്കാ സ്ഥാനികൾ ഒരു കാലത്തും പേർഷ്യയിൽ ഉണ്ടായിട്ടില്ല.

തിഗ്രീസ് എന്നത് പേർഷ്യയിലെ ഒരു സ്ഥലമാണ്. ഇവിടുത്തെ കാതോലിക്കേറ്റ് മലങ്കരയിലേക്ക് മാറ്റിസ്ഥാപിച്ചു എന്നാണ് ഒരു വാദഗതി. എന്നാൽ യഥാർത്ഥത്തിൽ തിഗ്രീസിൽ ഒരു കാതോലിക്കാ ഉണ്ടായിരുന്നില്ല. തിഗ്രീസിലെ സ്ഥാനിയുടെ സ്ഥാനനാമം മഫ്രിയാന എന്നതായിരുന്നു. ഈ സ്ഥാനിക്കും അദ്ദേഹത്തിന്റെ സഭാസമൂഹത്തിനും പേർഷ്യൻ സഭയുമായി യാതൊരു ബന്ധവുമില്ല. ഈ സഭാ സമൂഹവും സ്ഥാനിയും എങ്ങനെ ഉണ്ടായി എന്നു പരിശോധിക്കാം. പേർഷ്യൻ രാജാക്കന്മാരായിരുന്ന സാപ്പോർ രണ്ടാമൻ (309–79), കോസ്റൗ ഒന്നാമൻ (531–79), കോസ്റൗ രണ്ടാമൻ (590–627) എന്നിവർ റോമ്മാസാമ്രാജ്യവുമായി യുദ്ധം ചെയ്ത് റോമ്മാസാമ്രാജ്യത്തിന്റെ കിഴക്കൻ പ്രവിശ്യയായ അന്ത്യോഖ്യയിൽ നിന്നും നിരവധിയാളുകളെ തടവുകാരായി പിടിച്ചുകൊണ്ടു വന്നു. കോസ്റൗ ഒന്നാമൻ ഇവർക്കുവേണ്ടി പേർഷ്യയിൽ അന്ത്യോഖ്യാ എന്ന പേരിൽ ഒരു പട്ടണവും പണിതുകൊടുത്തു. എ.ഡി. 559–ൽ മാർ യാക്കോബ് ബുർദാന പേർഷ്യയിലെത്തി ഇവർക്കുവേണ്ടി 'ആഹുദമ്മെ' എന്ന വ്യക്തിയെ മെത്രാനായി വാഴിച്ചു കിഴക്കിന്റെ വലിയ മെത്രാപ്പോലീത്താ എന്ന സ്ഥാനവും നൽകി. 629–ൽ മോറൂസോ എന്ന വ്യക്തിയെ വലിയ മെത്രാപ്പോലീത്താ ആയി വാഴിച്ചു മഫ്രിയാന എന്ന പദവിയും നൽകി. മഫ്രിയാന എന്ന പദത്തിന്റെ അർത്ഥം 'ഫലം തരുന്നവൻ, ജനിപ്പിക്കുന്നവൻ' എന്നിങ്ങനെയൊക്കെയാണ്. സഭാചരിത്രകാരനായ മാർ ഗ്രീഗോറിയോസ് ബാർ എബ്രായ തന്റെ ചരിത്രത്തിൽ പേർഷ്യൻ കാതോലിക്കേറ്റിന്റെ ചരിത്രം പ്രതിപാദിച്ചു തുടങ്ങിയിട്ട് 559 മുതൽ ഉള്ള ഭാഗത്ത് ആഹൂദൻമ്മെയും അദ്ദേഹത്തിന്റെ പിൻതുടർച്ചക്കാരായി 629 മുതൽ വന്ന മഫ്രിയാനമാരെക്കുറിച്ചും ആണ് പറഞ്ഞിരിക്കുന്നത്. പേർഷ്യൻ കാതോലിക്കായുടെ പിൻഗാമിയായി തിഗ്രീസ് മഫ്രിയാനയെ അദ്ദേഹം ചിത്രീകരിച്ചിരിക്കുകയാണ്. ഇത് ശരിയല്ല എന്ന് മനസ്സിലാക്കുവാൻ ഈ ലേഖനത്തിന്റെ ആദ്യഭാഗം പ്രയോജനപ്പെടുമെന്ന് കരുതുന്നു. ബാർ എബ്രായയുടെ ചരിത്രത്തെ ആധാരമാക്കിയാണ് നമ്മുടെ സഭാചരിത്രം പഠിപ്പിച്ചത്. ഇത് തിഗ്രീസിൽ നിന്നുള്ള കാതോലിക്കേറ്റ് സ്ഥാനം ഇവിടെ സ്ഥാപിച്ചു എന്ന വാദഗതിക്ക് ആധാരമായി.

ഈ മഫ്രിയാനേറ്റിൽ നിന്നുമാണ് 1685-ൽ വി. യൽദോ മാർ ബസേലിയോസ്, 1751-ൽ മാർ ശക്രള്ളാ ബസേലിയോസ് എന്നീ മഫ്രിയാനാമാർ മലങ്കരസഭയിൽ എത്തുകയും ഇവിടെവെച്ച് തന്നെ കാലം ചെയ്ത് യഥാക്രമം കോതമംഗലം, കണ്ടനാട് എന്നീ പള്ളികളിൽ കബറടങ്ങുകയും ചെയ്തത്. ഈ മഫ്രിയാനേറ്റിലെ അവസാന മഫ്രിയാന 1850-ൽ സ്ഥാനമേറ്റ മാർ ബസേലിയോസ് ബഹനാം ആണ്. 1860-ൽ അദ്ദേഹം കാലം ചെയ്തു.

1863-ൽ പ. ഇഗ്നാത്തിയോസ് യാക്കോബ് ദ്വിതീയന്റെ അദ്ധ്യക്ഷതയിൽ കൂടിയ അന്ത്യോഖ്യൻ സഭാ സുന്നഹദോസ് മഫ്രിയാനാ സ്ഥാനം നിർത്തലാക്കി. അന്ത്യോഖ്യയിൽ നിന്നും അടിമകളായി പിടിച്ചുകൊണ്ടുവന്ന അന്ത്യോഖ്യാക്കാർക്ക്, പാത്രിയർക്കീസ് നൽകിയ മഫ്രിയാനാ സ്ഥാനം എങ്ങനെ മാർത്തോമ്മാ നസ്രാണികൾക്ക് ലഭിക്കും. നമ്മെ ആരും ഒരിടത്തുനിന്നും അടിമകളായി പിടിച്ചുകൊണ്ടുവന്നതും അല്ല, നാം അന്ത്യോഖ്യൻ വംശജരും അല്ല. ഇതിൽനിന്നും തിഗ്രീസിലെ മഫ്രിയാനാ സ്ഥാനമല്ല ഇവിടേക്ക് മാറ്റിസ്ഥാപിച്ചതെന്ന് മനസ്സിലാക്കാം.

ഇനി മൂന്നാമത്തെ വാദഗതിയായ പുതിയ കാതോലിക്കേറ്റിന്റെ സ്ഥാപനത്തെക്കുറിച്ച് പരിശോധിക്കാം. കാതോലിക്കായെ വാഴിച്ചപ്പോൾ അന്ത്യോഖ്യാ പാത്രിയർക്കീസ് നൽകിയ കൽപനയിൽ കാതോലിക്കായെക്കുറിച്ച് പറയുന്നത് ഇപ്രകാരമാണ്. “നിങ്ങളുടെ അപേക്ഷാനുസരണം നമ്മുടെ വാത്സല്യവാനായ ഈവാനിയോസിനെ ബസേലിയോസ് എന്ന നാമധേയത്തിൽ മഫ്രിയാനയായി കിഴക്കിന്റേയും അതായത് ഇൻഡ്യയിലും മറ്റുമുള്ള മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്റെ കാതോലിക്കായായി നാം പട്ടംകൊടുത്തിരിക്കുന്നു.” ഈ കൽപനയിലെ ചില പ്രധാന വസ്തുതകൾ ഇവയാണ്. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം, കാതോലിക്കാ, മഫ്രിയാന, മുമ്പു പരാമർശിച്ച പേർഷ്യൻ കാതോലിക്കായും മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്റെ കാതോലിക്കായാണ്. എന്നാൽ അദ്ദേഹം മഫ്രിയാന അല്ല. തിഗ്രീസ് മഫ്രിയാന അന്ത്യോഖ്യൻ സഭയിലെ ഒരു മേലദ്ധ്യക്ഷനാണ്. അദ്ദേഹം കാതോലിക്കാ അല്ല. അദ്ദേഹത്തിന് മാർത്തോമ്മാശ്ലീഹായുടെ സിംഹാസനവുമായി യാതൊരു ബന്ധവും ഇല്ല. അപ്പോൾ മലങ്കരയിലെ കാതോലിക്കാ, മഫ്രിയാന ഇവ രണ്ടും അല്ല. മലങ്കരയിലെ മഫ്രിയാനയും തിഗ്രീസിലെ മഫ്രിയാനയും തമ്മിൽ മറ്റു ചില വ്യത്യാസങ്ങൾ കൂടിയുണ്ട്. തിഗ്രീസിലെ മഫ്രിയാനയ്ക്ക് വി. മൂറോൻ കൂദാശ ചെയ്യുവാൻ അധികാരമില്ല. അതിന് തെളിവാണ് ശക്രള്ളാ മാർ ബസേലിയോസ് മഫ്രിയാന മലങ്കരയിൽ എത്തിയപ്പോൾ വി. മൂറോൻ കൂടെ കൊണ്ടുവന്നത്. അന്ത്യോഖ്യൻ സഭയിൽ പരമാദ്ധ്യക്ഷനായ പാത്രിയർക്കീസിനു മാത്രമേ

വി. മൂറോൻ കൂദാശ ചെയ്യുവാൻ അധികാരമുള്ളു. എന്നാൽ മലങ്കരയിൽ വാഴിക്കപ്പെട്ട മഫ്രിയാനായ്ക്ക് ലഭിച്ച അധികാരങ്ങളെപ്പറ്റി കൽപന ഇപ്രകാരം പറയുന്നു:

"നമ്മുടെ കർത്താവ് യേശുമശിഹായാൽ പരിശുദ്ധ ശ്ലീഹന്മാർക്ക് ദാനം ചെയ്യപ്പെട്ടതുപോലെ ദീവന്നാസ്യോസ് അദ്ധ്യക്ഷനായിരിക്കുന്ന മലങ്കര അസോസ്യേഷൻ അംഗങ്ങളുടെ ആലോചനയോടുകൂടി പരിശുദ്ധ സഭയുടെ ക്രമപാലനത്തിനാവശ്യമായ എല്ലാ ആത്മിക അംശങ്ങളും പൊതുവായി ശുശ്രൂഷിപ്പാൻ അദ്ദേഹത്തിന് പരിശുദ്ധ റൂഹായാൽ അധികാരം നൽകപ്പെട്ടു. അതായത് മെത്രാപ്പോലീത്താമാരേയും എപ്പിസ്ക്കോപ്പാമാരേയും പട്ടംകെട്ടുവാനും പരിശുദ്ധ മൂറോൻ കൂദാശ ചെയ്യുവാനും ആത്മീയങ്ങളായ ശേഷമുള്ള എല്ലാ അംശങ്ങളേയും ശുശ്രൂഷിക്കുവാനും."

മലങ്കരയിൽ സ്ഥാപിതമായിരിക്കുന്ന കാതോലിക്കാ – മഫ്രിയാനായ്ക്ക് പേർഷ്യൻ കാതോലിക്കായുമായുള്ള സാമ്യം ഇരുവരും മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്റെ കാതോലിക്കാമാർ ആണ് എന്നതാണ്. മലങ്കരയിലെ മഫ്രിയാനയും തിഗ്രീസ് മഫ്രിയാനയും തമ്മിൽ മഫ്രിയാനാ, ബസേലിയോസ് എന്നീ സ്ഥാനനാമങ്ങൾ മുഖേനയുള്ള ഒരു സാമ്യം മാത്രമേ ഉള്ളൂ. ഇവയെല്ലാം മലങ്കരയിലെ കാതോലിക്കേറ്റ് തികച്ചും ഒരു പുതുതാണെന്നും ഇത് മറ്റേതെങ്കിലും സഭാതലവന്മാരുടെ പിൻതുടർച്ച അല്ലെന്നും തെളിയിക്കുന്നു. പിന്നെയോ അർക്കദിയാക്കോൻ – മാർത്തോമ്മാ മെത്രാൻ, മലങ്കര മെത്രാപ്പോലീത്താ സ്ഥാനങ്ങളുടെ വളർച്ചയിലെ അടുത്ത കണ്ണി മാത്രമാണ്. രണ്ട് സഹസ്രാബ്ദത്തിലെത്തി നിൽക്കുന്ന മാർത്തോമ്മാ നസ്രാണികളുടെ സ്വാതന്ത്ര്യത്തിന്റെയും ദേശീയതയുടേയും പ്രതീകമാണ് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ കാതോലിക്കേറ്റ്.



# 10

# മലങ്കരയിലെ പൗരസ്ത്യ കാതോലിക്കാമാർ

## (സ്ഥാനാരോഹണം, നിര്യാണം എന്ന ക്രമത്തിൽ)

ബസേലിയോസ് പൗലോസ് പ്രഥമൻ 15.09.1912 – 02.05.1913

ബസേലിയോസ് ഗീവർഗീസ് പ്രഥമൻ 30.04.1925 – 17.12.1928

ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ 15.02.1929 – 03.01.1964

ബസേലിയോസ് ഔഗേൻ പ്രഥമൻ 22.05.1964 – 08.12.1975

ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ 27.10.1975 – 08.11.1996

ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ 29.04.1991 – 26.01.2006

ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ 31.10.2005 –

ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ 01–11–2010 –



### അഖിലഭാരത സഭ എന്റെ സ്വപ്നം: പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ

"ഇന്ത്യയിലെ വിവിധ സഭകളുടെ ഐക്യത്തിനുവേണ്ടി പ്രവർത്തിക്കുവാൻ കാതോലിക്കേറ്റ് പുനഃസ്ഥാപന സപ്തതി ആഘോഷം ഇടയാക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു. അതിനായി പ്രവർത്തിക്കാൻ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ സന്നദ്ധമാണ്. അക്കാര്യത്തിൽ മലങ്കര എപ്പിസ്ക്കോപ്പൽ സുന്നഹദോസിനു വിധേയമായി വേണ്ടത് ചെയ്യുവാൻ കഴിയുമെന്ന് ഞാൻ പ്രത്യാശിക്കുന്നു."

*(മലയാള മനോരമ, 1982 സെപ്റ്റംബർ 3 വെള്ളി. പൗരസ്ത്യ കാതോലിക്കേറ്റ് പുനഃസ്ഥാപന സപ്തതി സപ്ലിമെന്റ്)*



**പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ**
**'പൗരസ്ത്യ കാതോലിക്കായുടെ ഔദ്യോഗികവേഷ'ത്തിൽ.**

# ഭാഗം മൂന്ന്

# ചരിത്രരേഖകൾ



"നമ്മുടെ സഭയുടെ നിലനിൽപിനും ക്ഷേമത്തിനും മേൽഗതിക്കും ഒഴിച്ചുകൂടാത്ത അത്യാവശ്യമെന്നു നിങ്ങളിൽ പലരും നമ്മോടു കൂടി പരമാർത്ഥമായി വിശ്വസിക്കുന്നതും ഇതേവരേയായി പല പ്രയാസങ്ങൾ സഹിച്ചു നാമെല്ലാവരും സംരക്ഷിച്ചുകൊണ്ടിരിക്കുന്നതുമായ കാതോലിക്കാ സ്ഥാപനത്തെ പുലർത്തിക്കൊണ്ടുപോകാനുള്ള ചുമതലയും നാം നിങ്ങളിൽ ഓരോരുത്തരിലും സമർപ്പിച്ചുകൊള്ളുന്നു."

**- പ. ഗീവർഗീസ് മാർ ദീവന്നാസ്യോസ് വട്ടശ്ശേരിൽ**

*(1109 കുംഭം 11 -നു കോട്ടയത്തു പഴയസെമ്മനാരിയിൽ നിന്നും അയച്ച അന്ത്യ കല്പനയിൽ നിന്നും)*

# 1

# മലങ്കരമഹാജനസഭ

## 1901 മേടം 12 ബുധൻ

മലങ്കര ഇടവകക്കു ഒരു മഫ്രിയാനയെ നിയമിക്കണമെന്നു കഴിഞ്ഞ സമ്മേളനത്തിൽ ആലോചിച്ച കാര്യം അസോസ്യേഷനിൽ ബോധിപ്പിക്കണമെന്ന് അന്നു തീരുമാനിച്ചു എങ്കിലും അതിൽപ്പിന്നെ അസോസ്യേഷൻ യോഗം ഉണ്ടാകാഞ്ഞതിനാൽ അതിനിടയായില്ല. എങ്കിലും അടുത്ത ദിവസം ഉണ്ടാകുന്ന അസോസ്യേഷനിൽ ഈ സംഗതി ബോധിപ്പിക്കണമെന്നു ഈ പ്രാവശ്യവും തീരുമാനിച്ചു. അസോസ്യേഷനിൽ ഈ അപേക്ഷ അടുത്ത ദിവസം ചെയ്തു എങ്കിലും പാത്രിയർക്കീസുബാവാ തിരുമനസ്സുകൊണ്ടു മലയാളത്തേക്കു താമസിയാതെ എഴുന്നെള്ളുവാൻ ഇടയുണ്ടെന്നു വിചാരിക്കുന്നതിനാൽ ഈ കാര്യം ഇപ്പോൾ ആലോചിച്ചിട്ടു ആവശ്യമില്ലെന്നാണ് അസോസ്യേഷനിൽ തീർച്ചപ്പെടുത്തിയതു.

(ഇടവകപത്രിക, 1901 മേടം)



# 2

# ഒരു കത്ത്

## കോനാട്ട് മാത്തൻ മൽപാൻ

"പൂർവ്വിക സുറിയാനി ജാതി മുഴുവന്റെ മേൽ അധികൃതനായിരിക്കുന്ന രണ്ടാമത്തെ അബ്ദേദ്മിശിഹാ എന്നു തിരുനാമമുള്ള അന്ത്യോഖ്യായുടെ ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്റെ പിതാവായ ഭാഗ്യവാനായ മോറാൻ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസ് തിരുമനസ്സിലേക്ക്, തിരുമനസ്സിലെ മഹാപുരോഹിത സ്ഥാനമാഹാത്മ്യത്തെ ശ്രേഷ്ഠമാക്കി ചെയ്യുന്നവനായ കർത്താവിന്റെ നാമത്തിൽ എഴുതിക്കൊള്ളുന്നത്. തിരുമനസ്സിലെ പ്രാർത്ഥന ഞങ്ങളോടുകൂടെ ഉണ്ടായിരിക്കട്ടെ. ആമ്മീൻ.

തിരുമനസ്സുകൊണ്ട് ശരിയായ പാത്രിയർക്കീസാകുന്നു. തിരുമേനി ഞങ്ങളെക്കുറിച്ച് ഉദാസീനനായിരിക്കുന്നു എങ്കിൽ ഞങ്ങൾ എവിടേക്കു പോകേണ്ടു. ഞങ്ങൾ പാപ്പാ മതക്കാരെയോ ഞങ്ങളെ കൈക്കൊള്ളാൻ പ്രതീക്ഷിച്ചിരിക്കുന്നവരും ഞങ്ങളെ ക്ഷണിക്കുന്നവരുമായ മറ്റുള്ളവരെയോ അനുഗമിക്കട്ടേ?

... തിരുമനസ്സുകൊണ്ട് പിതാവും ഞങ്ങൾ മക്കളുമാകുന്നു എങ്കിൽ ദിവ്യമായ തീക്ഷ്ണതയോടുകൂടി ഞങ്ങൾക്കുവേണ്ടി തിരുമനസ്സുകൊണ്ട് എഴുന്നേൽക്കുകയും അബ്ദള്ളാ പാത്രിയർക്കീസിന്റെ ഞങ്ങളുടെ അടുക്കലേക്കുള്ള വരവിനെ തടയുകയും അദ്ദേഹത്തെക്കുറിച്ച് നിങ്ങളുടെ രാജാവിന്റെ മുമ്പിൽ ആവലാതി ബോധിപ്പിച്ചു വ്യവഹരിച്ച് അന്ത്യോഖ്യാ സിംഹാസനത്തിൽ നിന്നു അദ്ദേഹത്തെ നിഷ്കാസനം ചെയ്യിക്കയും തിരുമനസ്സുകൊണ്ട് അതിൽ ഇരിക്കുകയും ചെയ്യേണ്ടതാണ്. ...

ഇപ്പോൾ തിരുമനസ്സുകൊണ്ട് എഴുന്നേറ്റ് ശക്തിപ്പെട്ടു പൗരുഷത്തോടുകൂടി നിങ്ങളുടെ അടുക്കലുള്ള ഇംഗ്ലീഷ് സ്ഥാനപതി മുഖാന്തിരം ലണ്ടനിൽ എഡ്വർഡ് രാജാവിന്റെ അടുക്കലും, ഇന്ത്യാക്കാർക്കു വേണ്ടി ലണ്ടനിലുള്ള അദ്ദേഹത്തിന്റെ സെക്രട്ടറിയുടെ അടുക്കലും എഴുത്തയച്ചു ശരിയാംവണ്ണമല്ലാത്ത പാത്രിയർക്കീസായിരിക്കുന്നവൻ ഞങ്ങളുടെ അടുക്കൽ വരുന്നതിനെ തടയുന്നതിനുവേണ്ടി ബോധിപ്പിക്കണം. ... മലയാളത്തുകാരായ ഞങ്ങൾ തിരുമേനിയോടു ചേർന്നു നടന്നുകൊള്ളാം. പ്രത്യേകിച്ചും മലങ്കരയിലെ വടക്കർ ബലഹീനനായ എന്നോടുകൂടെ ഒന്നായി നിൽക്കുന്നതാണ്. ആയതുകൊണ്ടു വടക്കർ തിരുമേനിയെ വിട്ടകന്നു പോകുന്നതല്ല. ...

വീണ്ടും തിരുമനസ്സിലെ അടുക്കൽ ഞാൻ അറിയിക്കുന്നതെന്തെന്നാൽ, എന്റെ ഉത്തമമായ ആലോചനപ്രകാരം ചെയ്യുകയും ദൈവത്തിൽനിന്ന് തിരുമനസ്സുകൊണ്ടു കൃപ പ്രാപിക്കയും ചെയ്യുന്നു എന്നു വരികിൽ തിരുമേനി ഞങ്ങളുടെ അടുക്കൽ വരികയും ഞങ്ങളുടെ സകല നടപടികളെയും ശരിപ്പെടുത്തുകയും ചെയ്യണം. തിരുമേനിക്കു മനസ്സില്ലാതിരിക്കയോ വാർദ്ധക്യം നിമിത്തം ഞങ്ങളുടെ അടുക്കൽ

വരുന്നതിൽ കഴിവില്ലാതിരിക്കയോ ചെയ്യുന്നപക്ഷം ഇന്നാരെ വേണമെന്നു ഞങ്ങൾ പിന്നാലെ ബോധ്യപ്പെടുത്തുന്നപ്രകാരം ഞങ്ങളിൽ നിന്നുതന്നെ ഒരാളെ ഞങ്ങൾക്കു മപ്രിയാന (കാതോലിക്കാ) ആയി തരണം. ഞങ്ങൾക്കു മപ്രിയാനായില്ലെന്നു വരികിൽ ഞങ്ങൾ എങ്ങനെയാണു മെത്രാപ്പോലീത്തന്മാരേയും എപ്പിസ്ക്കോപ്പന്മാരെയും വാഴിക്കേണ്ടത്? ദൂരദേശത്തേക്കു പോകുന്നതിന് മലയാളത്തുകാർ ഭയമുള്ളവരാണ്. അതു നിമിത്തം ഞങ്ങളിൽ ഒരുത്തനും മെത്രാനാകുന്നതിന് നിങ്ങളുടെ അടുക്കലേക്കു വരുന്നതിന് മനസ്സില്ലാതെ വരുന്നപക്ഷം ഞങ്ങളുടെ സഭയ്ക്കു വൈധവ്യം ഭവിക്കുന്നതാണ്.

തിരുമേനി അറിഞ്ഞിരിക്കുന്നപ്രകാരം മുൻകാലത്ത് തിഗ്രീസു സിംഹാസനത്തിൽ വാണിരുന്ന കിഴക്കിന്റെ മപ്രിയാനായാണ് മലങ്കരയെ ഭരിച്ചുവന്നത്. ഇപ്പോൾ തിഗ്രീസിലെ മപ്രിയാനാ ഇല്ലാതിരിക്കുന്നു എങ്കിലും ഞങ്ങളുടെ പിതാവായ മാർ ബസ്സേലിയോസ് എന്ന് തുബ്ദേനിൽ അദ്ദേഹത്തിന്റെ പേരിനെ നാം ഓർക്കുന്നു. മപ്രിയാനാ ഇല്ലെങ്കിൽ എന്തിനായിട്ടാണ് അദ്ദേഹത്തിന്റെ പേരിനെ നാം ഓർക്കുന്നത്? അദ്ദേഹത്തിന്റെ പേരിനെ ഓർക്കുന്നു എങ്കിൽ മപ്രിയാനാ യഥാർത്ഥത്തിൽ ഉണ്ടായിരിക്കേണ്ടത് ആവശ്യമാണ്. അന്ത്യോക്യയിലിരുന്ന പാത്രിയർക്കാ സിംഹാസനം മർദ്ദീനിലേക്കു നീക്കപ്പെട്ടുവെങ്കിൽ തിഗ്രീസിലെ സിംഹാസനം ഇന്ത്യയിലേക്കു നീക്കുന്നത് ശരിയല്ലെന്നു വരുന്നതെങ്ങനെ? ആയതുകൊണ്ട് തിഗ്രീസിലെ സിംഹാസനം ഇന്ത്യയിൽ സ്ഥാപിച്ച് ഞങ്ങളിൽനിന്ന് ഒരാളിനെ ഞങ്ങൾക്കു മപ്രിയാനായായി വാഴിച്ചു തരണമെന്നും കിഴക്കിന്റെ മാർ ബസ്സേലിയോസ് മപ്രിയാനാ എന്നു നാമകരണം ചെയ്യണമെന്നും ഞങ്ങൾ അപേക്ഷിക്കുന്നു. എന്റെ വചനങ്ങൾ തിരുമനസ്സിലേക്ക് ഇഷ്ടമായാലും അല്ലെങ്കിലും ഞങ്ങൾക്ക് അനുഗ്രഹ കൽപന അയച്ചുതരണമെന്നും കൃപാസമ്പൂർണ്ണമായിരിക്കുന്ന വലത്തു കൈനീട്ടി ഞങ്ങളെയെല്ലാവരെയും അനുഗ്രഹിക്കണമെന്നും തിരുമനസ്സിലെ കുർബാനകളിലും നമസ്കാരങ്ങളിലും ഞങ്ങളെ ഓർക്കണമെന്നും എന്നേക്കുമുള്ള ക്ഷയരഹിതമായ ജീവൻ പ്രാപിക്കുന്നതിന് യോഗ്യന്മാരായി തീരുന്നതിന് ഞങ്ങൾക്കുവേണ്ടിയും പാപപരിഹാര പ്രാർത്ഥന കഴിക്കണമെന്നും അപേക്ഷിച്ചുകൊള്ളുന്നു."

(1908 ധനു മാസം 30-ാം തീയതി അബ്ദേദ് മിശിഹാ പാത്രിയർക്കീസ് ബാവായ്ക്ക് അയച്ച കത്തിന്റെ പ്രസക്ത ഭാഗങ്ങൾ)



# 3

# പൌരസ്ത്യ കാതോലിക്കാ സ്ഥാനം

## (പ്രത്യേക റിപ്പോർട്ടർ)

നിരണം: മലങ്കര സുറിയാനി സമുദായാംഗങ്ങൾ വളരെക്കാലമായി ആഗ്രഹിച്ചുകൊണ്ടിരുന്നതും ഇതര സമുദായങ്ങളുടെ സവിശേഷമായ ശ്രദ്ധയെ ആകർഷിച്ചുകൊണ്ടിരുന്നതുമായ 'പൗരസ്ത്യ കാതോലിക്കാ സ്ഥാനദാനം', മാർതോമ്മാശ്ലീഹായാൽ സ്ഥാപിതവും ചരിത്രപ്രസിദ്ധവുമായ നിരണത്തു പള്ളിയിൽ വച്ച് ഇന്നലെ വളരെ ആഘോഷപൂർവ്വം നടത്തപ്പെട്ടിരിക്കുന്നു. ഇതിലേക്കായി അന്ത്യോഖ്യായുടെ മോറാൻ മാർ ഇഗ്നാത്യോസ് അബ്ദേദ് മിശിഹാ സീനിയർ പാത്രിയർക്കീസ് ബാവാ അവർകൾ, മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകൾ, മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അവർകൾ, മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായവർകൾ മുതലായവർ നിരണത്തു പള്ളിക്കാരുടെയും വേറെ പല പള്ളിക്കാരുടെയും മറ്റും കേമമായ എതിരേല്പോടുകൂടി ഇക്കഴിഞ്ഞ വെള്ളിയാഴ്ച നിരണത്തു പള്ളിയിലേക്കു വരികയുണ്ടായി. പരുമല സിമ്മനാരിയിൽനിന്നു പ്രത്യേക ബോട്ടുമാർഗ്ഗം പന്നായിക്കടവിൽ എത്തി അവിടെനിന്ന് ബാവാ അവർകൾ മേനാവിലും മെത്രാപ്പോലീത്തന്മാർ എല്ലാവരും മഞ്ചലിലുമായിരുന്നു യാത്ര ചെയ്തത്. കുട, കൊടി, പൊൻ വെള്ളി കുരിശുകൾ മുതലായ അലങ്കാരങ്ങളാലും പാണ്ടിവാദ്യം, തമ്പേർ മുതലായ വാദ്യഘോഷങ്ങളാലും മറ്റും ഈ യാത്ര എത്രയും മനോഹരമായ നിലയിൽ വളരെ ആഘോഷത്തോടുകൂടിയായിരുന്നു.

മലങ്കരസഭയിൽ ഇതുവരെ ലഭിച്ചിട്ടില്ലാത്ത 'കാതോലിക്കാ' സ്ഥാനാഭിഷേകത്തിൽ സംബന്ധിച്ച് 'അനുഗ്രഹം' പ്രാപിക്കുന്നതിനായി തെക്കുനിന്നും വടക്കുനിന്നും എന്നുവേണ്ടാ നാനാദിക്കുകളിൽ നിന്നും അനവധിയാളുകൾ ശനിയാഴ്ച രാവിലെതന്നെ വരവു തുടങ്ങി. വൈകിട്ടു നമസ്ക്കാരസമയമായപ്പോഴേക്ക് പല സ്ഥലങ്ങളിൽ നിന്നുമുള്ള ആളുകൾ എത്തിക്കഴിഞ്ഞു. എല്ലാവരുംകൂടി ബാവാ അവർകളെ താമസസ്ഥലത്തുനിന്ന് എതിരേറ്റു പള്ളിയകത്തേക്ക് കൊണ്ടുവരികയും നമസ്ക്കാരത്തിനുശേഷം റമ്പാന്മാർ, കത്തനാരന്മാർ, ശെമ്മാശന്മാർ മുതലായവരെല്ലാം ഈരണ്ടണിയായി കത്തിച്ച മെഴുകുതിരികളോടുകൂടി നിന്നു സുറിയാനി ഗാനങ്ങൾ ചൊല്ലി അദ്ദേഹത്തെ എതിരേറ്റു മുറിക്കകത്തേക്കു കൊണ്ടുപോകുകയും അവിടെവച്ച് ബാവാ അവർകൾ എല്ലാവരെയും ആശീർവദിക്കുകയും ചെയ്തു. ഇതിന്റെശേഷം ജനങ്ങളൊട്ടുമുക്കാലും പിരിഞ്ഞു. തദനന്തരം ഭക്ഷണം കഴിഞ്ഞു കാതോലിക്കാസ്ഥാനത്തിനു തിരഞ്ഞെടുക്കപ്പെട്ട മാർ ഈവാനിയോസ് മെത്രാപ്പോലീത്തായവർകളെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായവർകൾ, മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്തായവർകൾ, ഔഗേൻ റമ്പാനവർകൾ (പിന്നീടു ഔഗേൻ കാതോലിക്കാബാവാ) ശീമ റമ്പാന്മാർ മുതലായവർ കൂട്ടിക്കൊണ്ട്

ബാവാ അവർകളുടെ മുറിയിലേക്കു പോകുകയും ബാവായെ കണ്ട് അനുവാദവും അനുഗ്രഹവും വാങ്ങിച്ച് തിരിച്ചുപോരികയും ചെയ്തു.

ഞായറാഴ്ച എട്ടു മണി കഴിഞ്ഞാൽപ്പിന്നെ പള്ളിയകത്തേക്ക് ആളുകളെ കയറ്റിവിടുന്നതല്ലെന്നു നിരണം യുവജനങ്ങൾ മുൻകൂട്ടി പരസ്യം ചെയ്തിരുന്നതനുസരിച്ചോ എന്തോ രാവിലെ അഞ്ചു മണിക്കു മുമ്പെതന്നെ വിശേഷ മാതൃകയിൽ നൂതനമായി പണി കഴിപ്പിച്ചിട്ടുള്ളതും ഏറ്റവും വിശാലവുമായ നിരണത്തു പള്ളിയകം മുഴുവനും ജനങ്ങളെക്കൊണ്ടു നിറഞ്ഞു കഴിഞ്ഞിരുന്നു. ഏകദേശം അഞ്ചര മണിയോടുകൂടി നമസ്ക്കാരത്തിനു പ്രവേശിച്ചു. നമസ്ക്കാരം അവസാനിക്കാറായപ്പോഴേക്ക് പള്ളിയകവും പുറവും എല്ലാം ജനങ്ങളെക്കൊണ്ടു നിബിഡികൃതമായി എങ്കിലും ഇവരെയെല്ലാം ശരിയായി നിറുത്തുന്നതിലും കാരണമുണ്ടാകുമ്പോൾ ആളുകൾക്ക് ഇറങ്ങിപ്പോകുന്നതിന് നടുവിൽക്കൂടി ഒരു വഴിയുണ്ടാക്കിക്കൊടുക്കുന്നതിലും ഏതാനും ചിലരുടെ നായകത്വത്തിൻ കീഴിൽ ഇവിടെ പ്രത്യേകം നിയമിക്കപ്പെട്ടിരുന്ന വാളന്റന്മാർ ചെയ്ത ശ്രമം ഏറ്റവും അഭിനന്ദനീയമായിരുന്നു. ഏകദേശം എട്ടു മണിയോടുകൂടി ബാവാ അവർകൾ കുർബാന അനുഷ്ഠിച്ചു. ശുശ്രൂഷാവേളയിൽ ബാവാ അവർകൾ മെത്രാപ്പോലീത്താ അവർകളുടെ തലമേൽ കൈവച്ച് പ്രത്യേക പ്രാർത്ഥനകൾ നടത്തുകയും അംശവടി മുതലായവ ധരിപ്പിക്കുകയും ചെയ്ത് ഒരു കസേരയിൽ ഇരുത്തി പൊക്കിക്കൊണ്ട് ബാവായും മെത്രാന്മാരും ശേഷം വൈദികജനങ്ങളും കൂടി 'ഒക്സിയോസ്' വിളിക്കുകയും ഇതു കൂടാതെ 'മദുബഹാ' മദ്ധ്യേയും തെക്കും വടക്കും കൊണ്ടുപോയി മൂന്നു പ്രാവശ്യം വീതം കസേരയിൽ പൊക്കി 'ഒക്സിയോസ്' വിളിക്കുകയും നാലാമത്തെ പ്രാവശ്യം 'മദുബഹാ'യുടെ പടിഞ്ഞാറെ വാതുക്കൽ കൊണ്ടുവന്ന് കസേരയിൽ പൊക്കിയുയർത്തിപ്പിടിക്കുകയും അവിടെവച്ച് മലങ്കര മാർത്തോമ്മാ സിംഹാസനത്തിലേക്ക് പൗരസ്ത്യ കാതോലിക്കായായി അപ്പോൾ വാഴിക്കപ്പെട്ട മോറാൻ മാർ ബസ്സേലിയോസ് ബാവാ അവർകൾ 'ഏവൻഗേലിയോൻ' വായിക്കുകയും ചെയ്തു.

ഈ പ്രത്യേക "ശുശ്രൂഷ"യുടെ അവസാനത്തിൽ ബാവാ അവർകൾ സുറിയാനിയിൽ ഒരു പ്രസംഗം ചെയ്തു. ആ പ്രസംഗത്തിന്റെ ചുരുക്കം ഇതോടെ ചേർക്കുന്നു.

പ്രസംഗവും കഴിഞ്ഞ് കുർബാനയുടെ ബാക്കി "ശുശ്രൂഷ"കളും തീർക്കുകയും അവസാനത്തിൽ വൈദികന്മാർ എല്ലാവരുംകൂടി 'കാതോലിക്കാബാവാ' അവർകളെ കസേരയിൽ ഇരുത്തി എടുത്തുകൊണ്ടു കുരിശു, കുട മുതലായ പല അലങ്കാരങ്ങളോടും ആഡംബരങ്ങളോടും വൈദികന്മാരെല്ലാം കത്തിച്ച മെഴുകുതിരികളെ പിടിച്ചുകൊണ്ടും സന്തോഷസൂചകമായ കുരുത്തോല ധരിച്ച അനേകായിരമാളുകളുടെ അകമ്പടിയോടും ആഹ്ലാദസൂചകമായ ആർപ്പുവിളിയോടും ഇടയ്ക്കിടയ്ക്കുണ്ടായ ചീയേഴ്സ്സ്സു വിളികളോടുംകൂടി പള്ളിക്കു പ്രദക്ഷിണം കഴിക്കുകയുണ്ടായി.

ഇതുകഴിഞ്ഞശേഷം എല്ലാവരുംകൂടി പാത്രിയർക്കീസുബാവാ അവർകളെയും കാതോലിക്കാബാവാ അവർകളെയും അവരവരുടെ മുറികളിൽ അകമ്പടിയോടുകൂടി കൊണ്ടുചെന്നാക്കുകയും അവരുടെ ആശീർവാദങ്ങൾ സ്വീകരിച്ചുകൊണ്ടു വിശ്രമത്തിനായി പിരിയുകയും ചെയ്തു. ഏകദേശം മൂന്നു മണിയോടുകൂടി വീണ്ടും

പള്ളിയിൽ മണിയടിക്കുകയും എല്ലാവരും പള്ളിയകത്തു കൂടുകയും ദിവ്യശ്രീ. പൂവത്തൂർ യാക്കോബു കത്തനാർ അവർകൾ, മാർതോമ്മാ ശ്ലീഹായാൽ സ്ഥാപിതവും ചരിത്രപ്രസിദ്ധവുമായ നിരണത്തു പള്ളിയിൽവെച്ച് അന്നു നടന്നിരിക്കുന്ന ഏറ്റവും മഹത്വവും ഉന്നതവുമായ സ്ഥാനമാഹാത്മ്യലബ്ധിയെപ്പറ്റി നാം എല്ലാവരും ദൈവത്തെ പ്രത്യേകം സ്തുതിക്കേണ്ടതാണെന്നും ഇതു മറ്റൊരു പള്ളിയിലും വെച്ചു നടക്കാതെ നിരണത്തുവെച്ചു നടന്നതിൽ ഏതോ ദൈവികമായ മഹത്വവും രഹസ്യവുമുണ്ടെന്നും മറ്റും വിവരിച്ച് ഒരു പ്രസംഗം ചെയ്യുകയും ഇതിനെ തുടർന്ന് ദീവന്നാസ്യോസ് സിമ്മനാരി പ്രിൻസിപ്പാൽ റവ. ഫാദർ പി. ടി. ഗീവറുഗീസ് എം. എ. (റോമാസഭയിൽ ചേർന്ന മാർ ഈവാനിയോസ് – ഗ്രന്ഥകാരൻ) അവർകൾ കാതോലിക്കാസ്ഥാനത്തെയും അതിന്റെ ചരിത്രപ്രസിദ്ധമായ ഖ്യാതിയേയും സ്ഥാനവലിപ്പത്തെയും മറ്റും പറ്റി ചരിത്രസാക്ഷ്യങ്ങളോടുകൂടി വേറൊരു പ്രസംഗം ചെയ്യുകയും ചെയ്ത് ഏകദേശം നാലു മണിയോടുകൂടി എല്ലാവരും പിരിഞ്ഞു.

ഇങ്ങനെ മലങ്കരസഭയിലെന്നു തന്നെയല്ല, ഇന്ത്യയിൽ മറ്റെങ്ങും തന്നെ ഇതുവരെ നടന്നിട്ടില്ലാത്തതും സുറിയാനിസഭാ ചരിത്രത്തിൽ തങ്കശിലാരേഖപോലെ ഒരിക്കലും മായാതെ എപ്പോഴും തിളങ്ങിക്കൊണ്ടിരിക്കുന്നതുമായ കാതോലിക്കാസ്ഥാനാഭിഷേക കർമ്മം സർവ വിജയകരമായും മംഗളകരമായും പരിണമിച്ചു എന്നു സസന്തോഷം പറയേണ്ടിയിരിക്കുന്നു.

(മലയാള മനോരമ, 1912 സെപ്റ്റംബർ 18)

### പാത്രിയർക്കീസ് ബാവായുടെ പ്രസംഗം

## സഭാസ്വാതന്ത്ര്യത്തിന്റെ അടിസ്ഥാനക്കല്ല്

"നമ്മുടെ അനുഗ്രഹിക്കപ്പെട്ട മക്കളെ, ഇന്ന് ഇവിടെ നടന്നിട്ടുള്ളതായ കർമ്മം എത്രയും മഹത്തരമായ ഒരു ദിവ്യശുശ്രൂഷയാകുന്നു. നിങ്ങളുടെ പിതാക്കന്മാർ കാണുന്നതിന് ആഗ്രഹിച്ചിരുന്നിട്ടു കാണാതിരുന്നതായ ഒരു സംഭവമാണ് ഇന്നു നടന്നിട്ടുള്ളത്.

മലങ്കരയുള്ള നമ്മുടെ സഭ നമ്മുടെ കർത്താവേശുമിശിഹായുടെ പന്ത്രണ്ട് അപ്പോസ്തോലന്മാരിൽ ഒരാളായ വിശുദ്ധ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിക്കപ്പെട്ടതാണ്. ഇവിടെ എല്ലാക്കാലത്തും അപ്പോസ്തോലിക കൈവെപ്പ് എന്നേക്കും നിലനിൽക്കത്തക്കവിധത്തിൽ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം ഇവിടെ സ്ഥാപിക്കുന്നതിനു ദൈവം സംഗതിയാക്കിയിരിക്കുന്നു.

മെത്രാൻസ്ഥാനം സ്വീകരിക്കുന്നതിനായി തുർക്കി രാജ്യം വരെ ഇവിടെ നിന്ന് ഇനിമേലിൽ ആളുകൾ പോകേണ്ട ആവശ്യമില്ല. ഇപ്പോൾ അഭിഷേകം ചെയ്യപ്പെട്ടിരിക്കുന്ന കാതോലിക്കാ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്മേൽ കിഴക്കിന്റെ കാതോലിക്കായായി പൂർവകാലത്തു സെലൂക്യയിൽ ഭരിച്ചുവന്ന കാതോ

ലിക്കായുടെ അനന്തരഗാമിയായി മോറാൻ മാർ ബസേലിയോസ് എന്ന പേരോടു കൂടി വാഴിക്കപ്പെട്ടിരിക്കുന്നു. ഇദ്ദേഹം ദീർഘായുസ്സോടിരിക്കട്ടെ. ഇദ്ദേഹത്തെക്കുറിച്ചു നിങ്ങൾക്കും നിങ്ങളോടിദ്ദേഹത്തിനും ഹൃദയപൂർവമായ സ്നേഹവും ഇദ്ദേഹത്തിന്റെ ഭരണം മൂലം മലങ്കരസഭയ്ക്കു പൂർവാധികം ശ്രേയസ്സും ഉണ്ടാകുമാറാകട്ടെ.

കാതോലിക്കായ്ക്ക് വേണ്ടുംവണ്ണമുള്ള സർവ ബഹുമാനങ്ങളും ഇദ്ദേഹത്തോടു നിങ്ങൾ കാണിക്കണം. ഇദ്ദേഹത്തെ അനുസരിക്കുകയും ഭക്തിപുരസ്സരം നിങ്ങൾ സ്മരിക്കുകയും ഇദ്ദേഹത്തിൽനിന്ന് അപ്പോസ്തോലിക അനുഗ്രഹങ്ങൾ പ്രാപിക്കുകയും വേണം. ഇദ്ദേഹത്തിന്റെ കാലശേഷം ഇവിടെയുള്ള മെത്രാപ്പോലീത്തന്മാർക്കു തന്നെ യോജിച്ച് ഒരു കാതോലിക്കായെ അഭിഷേകം ചെയ്യുന്നതിന് അധികാരമുള്ളതാണ്. മലങ്കരസഭ എന്നേക്കും സ്വതന്ത്രമായി നിലനിൽക്കുന്നതിന് ഇപ്പോൾ ഇവിടെ സ്ഥാപിക്കപ്പെട്ടിരിക്കുന്ന കാതോലിക്കാ സിംഹാസനം സഹായിക്കട്ടെ.

ഇതു നിങ്ങളുടെ സഭയുടെ സ്വാതന്ത്ര്യത്തിന്റെ അടിസ്ഥാനക്കല്ലാകുന്നു. ഇങ്ങനെ നിങ്ങൾക്കു കാതോലിക്കാ സിംഹാസനം സ്ഥാപിച്ചു തരുന്നതിനു നമ്മെ പ്രേരിപ്പിച്ചതായ കാരണം എന്തെന്നു പറയാം. തുർക്കി രാജ്യത്തുനിന്ന് ഇത്രടംവരെ വന്നെത്തുന്നത് എത്രമാത്രം പ്രയാസവും ആപൽക്കരവും ആണെന്നുള്ളതാണ്. ഇത്രമാത്രം കഷ്ടപ്പാടുകൾ എല്ലാക്കാലത്തും മലങ്കരസഭാംഗങ്ങൾ അനുഭവിക്കണമെന്നു ശഠിക്കുന്നത് അക്രമവും അക്രൈസ്തവുമാകുന്നു.

പാത്രിയർക്കീസിന്റെ അധികാരങ്ങളെല്ലാം കാതോലിക്കായിക്കുമുണ്ട്. മെത്രാപ്പോലീത്തന്മാരെ വാഴിക്കുക മുതലായ സർവവും കാതോലിക്കാമാരെക്കൊണ്ടു നിങ്ങൾക്കു സാധിപ്പിക്കാവുന്നതാണ്. കാതോലിക്കായെ നിങ്ങൾ എല്ലാവിധത്തിലും ബഹുമാനിക്കുകയും ആദരിക്കുകയും വേണം."

(മലയാള മനോരമ, 1912 സെപ്റ്റംബർ 18)

# പൗരസ്ത്യ കാതോലിക്കാ ബാവാ അവർകൾ

മലങ്കര സുറിയാനി സമുദായത്തിൽ അഭൂതപൂർവ്വമായിട്ടുണ്ടായ "കാതോലിക്കാസ്ഥാനാഭിഷേക"ത്തെപ്പറ്റി ഞങ്ങളുടെ പ്രത്യേക റിപ്പോർട്ടർ അയച്ചുതന്ന വിവരണം ഇതിൽ മറ്റൊരിടത്തു ചേർത്തിട്ടുണ്ട്. മലങ്കരനിന്നു ഇനിമേലാൽ മെത്രാസ്ഥാനം കൈക്കൊള്ളുന്നതിനു തുർക്കി രാജ്യത്തേക്ക് ആളുകൾ പോകേണ്ട ആവശ്യമില്ല. ഒരു കാതോലിക്കായുടെ കാലശേഷം ഇവിടെയുള്ള മെത്രാപ്പോലീത്തന്മാർക്കു വേറെ ഒരു കാതോലിക്കായെ അഭിഷേകം ചെയ്യാവുന്നതുമാണ്. മലങ്കര കാതോലിക്കാ സിംഹാസനം സ്ഥാപിച്ചിരിക്കുന്നു എന്നുള്ളത് എത്രമാത്രം ചരിത്രപ്രധാനമായ ഒരു സംഗതിയാണെന്നും ഇതുമൂലം സുറിയാനിസഭയുടെ ഭാവി ചരിത്രം എത്രകണ്ടു ഭേദപ്പെടാനിടയുണ്ടെന്നും മറ്റും ഉള്ളതു വിഷയങ്ങളെക്കുറിച്ചു സവിസ്തരം പിന്നാലെ പ്രസ്താവിച്ചുകൊള്ളാം.

സുറിയാനിക്രിസ്ത്യാനികളുടെ പ്രധാന പുരോഹിത ശ്രേഷ്ഠനായ അന്ത്യോഖ്യയിലെ "പാത്രിയർക്കീസ്" ബാവാ അവർകൾക്കുള്ള സർവ അധികാരവലിപ്പങ്ങളോടുകൂടി ഒരു "കാതോലിക്കാ"ബാവാ അവർകളെ ലഭിപ്പാൻ ഭാഗ്യമുണ്ടായിട്ടുള്ള മലങ്കരസഭയെ ഞങ്ങൾ പ്രത്യേകം അനുമോദിച്ചുകൊള്ളുന്നു. മലങ്കര മാർത്തോമ്മാ സിംഹാസനത്തിലേക്കു പൗരസ്ത്യ കാതോലിക്കായായി മോറാൻ മാർ ബസേലിയോസ് എന്ന നാമത്തിൽ അഭിഷേകം ചെയ്യപ്പെട്ട സമുദായപൂജ്യനായ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അവർകളേക്കാൾ ഇതിനർഹനായിട്ടു വേറെയാരും ഇന്നു മലങ്കര സഭയിലില്ലെന്നുള്ളതു തീർച്ചയാണ്. പുതുതായി വാഴിക്കപ്പെട്ട ഈ കാതോലിക്കാബാവാ അവർകൾ അരോഗദൃഢഗാത്രനായി അനേകകാലം ജീവിച്ചിരുന്നു മലങ്കരസഭയ്ക്കും സമുദായത്തിനും ഉത്തരോത്തരം അഭിവൃദ്ധിയുണ്ടായി വരുവാൻ ദൈവം സംഗതി വരുത്തട്ടെ.

(മലയാള മനോരമ മുഖപ്രസംഗത്തിൽ നിന്ന്. 1912 സെപ്റ്റംബർ 18)

# മലങ്കര സുറിയാനിസഭ

ഒരു പാത്രിയർക്കീസിനെപ്പോലെ തന്നെ അധികാരവും അവകാശങ്ങളുമുള്ള ഒരു കാതോലിക്കായെ ഇദംപ്രഥമമായി ലഭിക്കുന്നതുകൊണ്ടു മലങ്കര സുറിയാനി സഭയ്ക്കുണ്ടാകുന്ന അനുഗ്രഹങ്ങൾ അപരിമിതങ്ങളായിരിക്കുമെന്നുതന്നെ വിചാരിക്കേണ്ടിയിരിക്കുന്നു. മേലാലും കാതോലിക്കാസ്ഥാനികൾ തുടരെത്തുടരെ ഉണ്ടായിക്കൊണ്ടിരിക്കുകയും ആവശ്യപ്പെടുമ്പോളെല്ലാം മലങ്കരസഭയിലേക്കു മെത്രാന്മാരെ വാഴിക്കുകയും മറ്റും ചെയ്യുന്നതു സമുദായാഭിമാനികൾക്കെല്ലാം അത്യന്തം ചാരിതാർത്ഥ്യജനകവും സന്തോഷാവഹവും അതു മലങ്കരസഭാ ചരിത്രത്തിൽ ഒരു നവീന ഭാഗവുമായിരിക്കുമെന്നുള്ളതിനു സംശയമില്ല. പൂർവദേശ്യ കാതോലിക്കായുടെ ന്യായപ്രകാരമുള്ള പിൻഗാമിയായ ആധുനിക കാതോലിക്കായുടെ ആവിർഭാവം മലങ്കരസഭയ്ക്ക് അസംഖ്യങ്ങളായ അനുഗ്രഹങ്ങൾക്കു കാരണമായി ഭവിക്കട്ടെ.

(മലയാള മനോരമ മുഖപ്രസംഗത്തിൽ നിന്ന്. 1912 ആഗസ്റ്റ് 31 ശനിയാഴ്ച)





**ഒന്നാം കാതോലിക്കാ,**
**തന്റെ കാതോലിക്കാ സ്ഥാനാരോഹണത്തെപ്പറ്റി സ്വന്തം കൈപ്പടയിൽ സുറിയാനിയിൽ എഴുതിയിട്ടുള്ള ഭാഗം.**

(*കാതോലിക്കേറ്റിന്റെ കാലിക പ്രാധാന്യം*, കോട്ടയ്ക്കൽ പബ്ലിഷേഴ്സ്, മാങ്ങാനം, പേജ് 43)

# 4

# മലങ്കരയിലെ കാതോലിക്കേറ്റ് സ്ഥാപനവും അനുബന്ധ സംഭവങ്ങളും

## ഇടവഴിക്കൽ ഗീവർഗീസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ

(ഇടവഴിക്കൽ ഗീവർഗീസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ (+ 1927 ജൂൺ 11) ഡയറിയിൽ നിന്നു കുടുംബാംഗമായ ശ്രീ. ഇ. എ. ഫിലിപ്പ് കുറിച്ചു തന്ന വിവരങ്ങൾ. ഇംഗ്ലീഷ് തീയതി സൂചിപ്പിച്ചിട്ടില്ലാത്ത സംഭവങ്ങളുടെ തീയതി സമ്പാദകൻ ഇറ്റാലിക്സിൽ നൽകിയിട്ടുണ്ട്).

(1) മാർ ഇഗ്നാത്യോസ അബ്ദംശീഹ് പാത്രിയർക്കീസു കറാച്ചിയിൽ നിന്നു ബൊമ്പായിൽ എത്തുകയും അവിടെ വച്ചു എം. എ. ക്കാരൻ ഗീവറുഗീസ കത്തനാർ മുതൽപെർ ചെന്നു കാണുകയും ഒരുമിച്ചു ബൊമ്പായിൽ നിന്നു 1912 ജൂൺ 8-നു പുറപ്പെട്ടു പട്ടാമ്പി വഴി കുന്നംകുളങ്ങരെ എത്തുകയും. അവിടെ കുറച്ചു ദിവസം താമസിച്ചശെഷം കൊച്ചിയിൽ എത്തുകയും ചെയ്തിരിക്കുന്നു. കൊച്ചിയിൽനിന്നു തെക്കൻ പറവൂർ, മുളന്തുരുത്തി ഈ പള്ളികളിലെക്കു പൊയിരിക്കുന്നു.

(2) മാർ ദീവന്നാസ്യൊാസ മെത്രാപ്പൊലീത്തായുടെ കല്പനപ്രകാരം അസൊസിയെഷ്യൻ മാനേജിംങ്ങ കമ്മട്ടിയിൽ അദ്ദെഹത്തിന്റെ ഭാഗത്തുള്ളവർ 1088 ചിങ്ങം 12-ാംനു *(1912 ഓഗസ്റ്റ് 27)* ചൊവ്വാഴ്ച പരുമലെ സിമ്മനാരിയിൽ ഒരു യൊഗം കൂടിയിരുന്നു. അവിടെ എന്തെല്ലാം നിശ്ചയിച്ചു എന്നു പരസ്യമായി അറിയിച്ചിട്ടില്ലെങ്കിലും മുറിമറ്റത്തു മാർ പൌലൂസ ഈവാനിയൊസ മെത്രാപ്പൊലീത്തായെ കിഴക്കിന്റെ കാതൊലിക്കാ (മപ്രിയാനാ) ആയിട്ടു വാഴിക്കണമെന്നും പുന്നൂസു റെമ്പാൻ വാകത്താനത്തു കാരിചിറ റെമ്പാൻ മുതലായി നാലഞ്ചുപെരെ മെത്രാന്മാരായി വാഴിക്കണമെന്നും നിശ്ചയിക്കയും അബ്ദംശീഹ പാത്രിയർക്കീസുബാവാ അതിനു സമ്മതിക്കയും ചെയ്തു.

(3) 1912-ാമാണ്ട സെപ്ടംബർ മാസം 8-ാംനുക്കു 1088 ചിങ്ങം 24-ാംനു ഞായറാഴ്ച പരുമല സിമ്മനാരി പള്ളിയിൽ വെച്ചു കല്ലാച്ചെരിൽ പുന്നൂസ റെമ്പാനെ ഗ്രീഗൊറിയൊസ എന്ന പെരിൽ മെത്രാപ്പൊലീത്തായായി മാർ ഇഗ്നാത്യൊസ അബ്ദംശീഹ പാത്രിയർക്കീസ വാഴിച്ചിരിക്കുന്നു. അപ്പൊൾ മുറിമറ്റത്തു മാർ ഈവാനിയൊസ മെത്രാപ്പൊലീത്തായും വട്ടശ്ശെരി മാർ ദീവന്നാസ്യൊസ മെത്രാപ്പൊലീത്തായും കൂടെ ഉണ്ടായിരുന്നു. ഈ ഗ്രിഗൊറിയൊസ കുറിച്ചിപള്ളി ഇടവകയിൽ ഉൾപ്പെട്ട കല്ലാച്ചെരിൽ ഉലഹന്നാന്റെ മകൻ ആകുന്നു.

(4) മെൽ ... പറയുന്ന പ്രകാരം മുറിമറ്റത്തു മാർ പൌലൂസ ഈവാനിയൊസ മെത്രാപ്പൊലിത്തായെ മാർ ബസെലിയൊസ എന്ന പെരിൽ കിഴക്കിന്റെ കാതൊലിക്കാ എന്ന സ്ഥാനത്തിൽ മാർ അബ്ദംശീഹാ പാത്രിയർക്കീസ 1088-ാമാണ്ടു ചിങ്ങം 31-ാംനുക്കു 1912 സെപ്‌ടംബർ 15-ാംനുക്കു ഈലൂൽ 2-ാംനു ഞായറാഴ്ച നിരണത്തു പള്ളിയിൽവെച്ചു വാഴിച്ചിരിക്കുന്നു. അപ്പൊൾ പാത്രിയർക്കീസിനൊടുകൂടി മാർ ദീവന്നാസ്യൊസ മെത്രാപ്പൊലീത്തായും പുതിയ മെത്രാൻ മാർ ഗ്രീഗൊറിയൊസും ഉണ്ടായിരുന്നു.

(5) വാകത്താനത്തു കാരുചിറ ഗീവറുഗീസ റെമ്പാനെയും കണ്ടനാട്ടു കരൊട്ടു വീട്ടിൽ യൂയാക്കിം റെമ്പാനെയും 1913 മകരം (സുറിയാനി കണക്കിൽ 27-നു) ക്കു 1088 മകരം 28-നു *(1913 ഫെബ്രുവരി 9)* ഞായറാഴ്ച ചെങ്ങന്നൂർ പള്ളിയിൽ വെച്ചു മാർ അബ്ദംശീഹ പാത്രിയർക്കീസു ബാവാ മെത്രാന്മാരായി വാഴിച്ചിരിക്കുന്നു. പാത്രിയർക്കീസിനൊടുകൂടെ മുറിമറ്റത്തു ബസെലിയൊസ കാതൊലിക്കായും മെത്രാന്മാരായ ദീവന്നാസ്യൊസും ഗ്രീഗൊറിയൊസും ഉണ്ടായിരുന്നു. ഇവരിൽ ഗീവറുഗീസ റെമ്പാനു പീലക്സീനൊസു എന്നും യൂയാക്കീം റെമ്പാനു ഈവാനിയൊസ എന്നും സ്ഥാനപ്പെർ നൽകിയിരിക്കുന്നു.

(6) മാർ ഇഗ്നാത്യൊസ അബ്ദംശീഹ് പാത്രിയർക്കീസു ... ബാവാ 1913 മാർച്ച 3-ാംനുക്കു 1088 കുംഭം 20-ാംനു തിംകളാഴ്ച രാത്രി പരുമല നിന്നു എറണാകുളത്തെക്കും ഉടനെ തന്നെ അവിടെ നിന്നു തീവണ്ടി മാർഗ്ഗം ബൊമ്പായിക്കും പൊയി. ആ വഴി സ്വദെശത്തെക്കു മടങ്ങുകയാണു. ഊർശ്ലെം വഴിക്കാണു പൊകുന്നതു.

(7) മെൽ ... വിവരിച്ചിരിക്കുന്ന മുറിമറ്റത്തു മാർ ബസെലിയൊസ കാതൊലിക്കാ വയസ്സുകാലത്തെ രൊഗത്താൽ കൊട്ടയത്തു സിമ്മനാരിയിൽ താമസിക്കുമ്പൊൾ ദീവന്നാസ്യൊസ മുതലായ മെത്രാന്മാർകൂടി കന്തീലായുടെ ക്രമം കഴിച്ച ശെഷം കാസൊലിക്കായെ പാമ്പാക്കുടെ ചെറിയപള്ളിയിലെക്കു പാലപ്പള്ളി പൌലൂസ കത്തനാർ മുതൽപെർ വന്നു കൊണ്ടുപൊകയും അവിടെവച്ചു 1913 നീസൊൻമാസം 18-നുക്കു മെയ്മാസം 2-ാംനു 1088 മെടം 20-ാംനു വെള്ളിയാഴ്ച കാലംചെയ്കയും ആ പള്ളിയിൽ തന്നെ അടക്കപ്പെടുകയും ചെയ്തു. പുത്തനായി വാഴിക്കപ്പെട്ട ഈവാനിയൊസ യുയാക്കീം മെത്രാൻ കബറടക്കത്തിനു ഹാജരുണ്ടായിരുന്നു - ദീവന്നാസ്യൊസു മെത്രാനും പൊയിരുന്നു.

(8) ബസെലിയൊസ കാതൊലിക്കായുടെ ... അടിയെന്തരം പാമ്പാക്കുടെ ചെറിയപള്ളിയിൽ വെച്ചു 1088 ഇടവം 18-നു *(1913 മേയ് 31)* ശനിയാഴ്ച കഴിച്ചിരിക്കുന്നു.

*(മാർ ഇഗ്നാത്തിയോസ് അബ്ദള്ളാ പാത്രിയർക്കീസിൽ നിന്ന് 1910 ഓഗസ്റ്റ് 28-ന് മേൽപ്പട്ട സ്ഥാനമേറ്റ ക്നാനായ മെത്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായായ മാർ സേവേറിയോസ് 1912 - 13 കാലഘട്ടത്തിൽ മാർ ഇഗ്നാത്തിയോസ് അബ്ദേദ് മ്ശീഹാ പാത്രിയർക്കീസിന്റെ ആഗമനവും കാതോലിക്കാ സ്ഥാനാരോഹണവും സംബന്ധിച്ചു രേഖപ്പെടുത്തിയിരിക്കുന്ന വിവരങ്ങൾ പ്രത്യേകം ശ്രദ്ധേയമാണ്).*

സമ്പാദകൻ:- **വർഗീസ് ജോൺ തോട്ടപ്പുഴ**

# 5

# പ. അബ്ദേദ് മ്ശീഹാ ബാവായുടെ ആഗമനവും ഒന്നാം കാതോലിക്കാ ബാവായുടെ വാഴ്ചയും

## വാകത്താനം കാരുചിറ ഗീവർഗീസ് റമ്പാൻ

*(1087 ഇടവം)* 7–ന് അബ്ദെദു മ്ശീഹാ പാത്രിയർക്കീസു ബാവാ ബാഗ്ദാദിൽ നിന്നു മലയാളത്തേക്ക് യാത്ര തിരിച്ചിരിക്കുന്നതായി മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്ക് കമ്പി വന്ന വിവരം മെത്രാപ്പോലീത്താ കഥാനായകനെ അറിയിച്ചു. ...

16–ന് കഥാനായകൻ വാകത്താനത്തു നിന്നും സിമ്മന്നാരിയിലേക്ക് പോയി. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവിടെ ഉണ്ടായിരുന്നു. 18–ന് പാത്രിയർക്കീസു ബാവാ കപ്പൽ വഴി ഇംഗ്ലണ്ടിലെത്തിയിരിക്കുന്നതായി മെത്രാച്ചനു കമ്പി വന്നു.

19–ന് ബാവായെ എതിരേൽക്കുന്നതിനായി എം. എ. ഗീവറുഗീസു കത്തനാരും എൻ. ഐ. പോത്തനും ബോംബെയിലേക്ക് പോയി. ബാവാ തിങ്കളാഴ്ച ബോംബെയിൽ എത്തുമെന്ന് കമ്പിയും വന്നു. 24–ന് ബാവാ ബോംബെയിൽ എത്തി എന്ന് കമ്പി വന്നു. അന്ന് ബാവാ കുന്നംകുളങ്ങരെ എത്തുമ്പോൾ എതിരേൽക്കുന്നതിനായിട്ട് കഥാനായകനും മാക്കാംകുന്നുകാരൻ മാത്തുവും വാലിയക്കാരൻ പോത്തയും കൂടി വടക്കോട്ട് സിമ്മന്നാരിയിൽ നിന്ന് പുറപ്പെട്ടു. പിറ്റേദിവസം മുളന്തുരുത്തിയിൽ എത്തി. ബാവാ വരുമ്പോൾ ആ പള്ളിയിൽ കൊണ്ടുപോവാൻ ഏനമുണ്ടോ എന്നറിവാനായി ചാലി കൊച്ചുകോരയുടെ അടുക്കൽ പോയി ചോദിച്ചതിൽ പൊതുവിൽ ആലോചിച്ച് മറുപടി അയക്കാമെന്ന് പറഞ്ഞു.

സന്ധ്യയോടുകൂടെ അവിടെനിന്നും പുറപ്പെട്ട് പിറ്റേദിവസം എറണാകുളത്ത് എത്തി കൊച്ചീ പോലീസു സൂപ്രണ്ട് എം. എ. ചാക്കോയെ അന്വേഷിച്ചതിൽ അവിടെ ഇല്ലെന്നറികയാൽ തീവണ്ടിയിൽ തൃശൂർക്ക് പുറപ്പെട്ട് രാത്രി 8 1/2 മണിക്ക് തൃശൂർ ടിയാന്റെ ബംഗ്ലാവിൽ എത്തി താമസിക്കയും പിറ്റേദിവസം ഞായറാഴ്ച ത്രിശൂർ പള്ളിയിൽ പോയി കുർബാന കാണുകയും ചെയ്തു. കുന്നംകുളങ്ങരെ നിന്നും ഒരു പട്ടക്കാരനും ഒരു ശെമ്മാശനും വന്നത്രെ കർമ്മം നടത്തിയതു. 28–ന് ത്രിശൂർ നിന്നും സൂപ്രണ്ടൊരുമിച്ച് കുന്നംകുളങ്ങരെക്കു വണ്ടി വഴിയായി പുറപ്പെട്ട് സന്ധ്യയ്ക്കു അവിടെ എത്തുകയും ബാവായെ കുന്നംകുളം പള്ളിയിൽ കൊണ്ടുവരണമെന്ന് സൂപ്രണ്ട് പാത്തപ്പനോട് പറകയും ആ വക ചിലവുകൾ ചെയ്യാമെന്ന് സമ്മതിക്കയും ചെയ്തു. അന്നു കഥാനായകനും മറ്റും കുന്നംകുളം പള്ളിയിൽ താമസിക്കയും ചെയ്തു.

31-ന് ബാവാ പട്ടാമ്പിയിൽ എത്തുകയും അവിടെ നിന്നും വണ്ടി പിടിച്ച് കുന്നംകുളം പട്ടണത്തോടടുത്തപ്പോൾ മേനാവു കൊണ്ടുവന്ന് അതിൽ കയറ്റി കുന്നംകുളം പള്ളിയിലേയ്ക്ക് കൊണ്ടുപോരികയും ചെയ്തു. ബാവാ ആദ്യം പുത്തൻപള്ളിയിൽ കയറി ലുത്തിനിയായും ഒരു ചെറിയ പ്രസംഗവും കഴിച്ച് അനുഗ്രഹിക്കയും പിന്നെ അവിടെ നിന്നും പുറപ്പെട്ട് രാത്രി 7 മണിക്ക് കുന്നംകുളം പള്ളിയിൽ എത്തി താമസിക്കയും ചെയ്തു. ബാവായും 3 റമ്പാൻമാരും ഉണ്ടായിരുന്നു. ത്രിശൂർ വഴി എതിരേല്പു കേമമാക്കാൻ നിശ്ചയിച്ചിരുന്ന പ്രകാരം നടത്താൻ ഏനമാകാത്തെതിനാൽ പലർക്കും ഇഛാഭംഗത്തിനിടയായി.

മിഥുനം 1-ന് കഥാനായകൻ കുന്നംകുളങ്ങര നിന്നും തിരിച്ചു പോരുമ്പോൾ ബാവാ സ്ലീബാ എടുത്ത് അനുഗ്രഹിക്കയും മറ്റും ചെയ്തു. അന്ന് ത്രിശൂർ എത്തി താമസിക്കയും പിറ്റെ ദിവസം പുറപ്പെട്ട് 3-ന് ഞായറാഴ്ച കോട്ടയത്തു സിമ്മന്നാരിയിൽ എത്തുകയും വിവരങ്ങൾ മെത്രാച്ചനോടറിയിക്കയും ചെയ്തു. 6-ന് കഥാനായകൻ സിമ്മന്നാരിയിൽ നിന്നും വാകത്താനത്തേക്ക് പോരികയും 9-ന് വള്ളിക്കാട്ട് പള്ളിയിൽ പോയി കുർബാന ചൊല്ലുകയും ചെയ്തു. ...

*(കർക്കടകം)* 26-ന് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ കല്പന അനുസരിച്ച് കഥാനായകൻ കോട്ടയത്തേക്ക് പോയി. പിറ്റെദിവസം തിരിച്ചു പോരികയും ചെയ്തു. മെത്രാൻസ്ഥാനം ഏൽക്കണമെന്നും തടസ്സം പറയരുത് എന്നും നിർബന്ധമായി കല്പിച്ചു. ...

*(1088 ചിങ്ങം)* ... 14-ന് *(1912 ഓഗസ്റ്റ് 27)* പരുമല സിമ്മന്നാരിയിൽ മാനേജിംഗ് കമ്മട്ടി കൂടി രണ്ടു മൂന്ന് പേർക്ക് മെത്രാസ്ഥാനവും കണ്ടനാട്ട് ഇടവകയുടെ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായ്ക്കു കാതോലിക്കാ സ്ഥാനവും കൊടുക്കണമെന്ന് നിശ്ചയിച്ചു.

26-ന് കഥാനായകൻ വാകത്താനത്തു പള്ളിയിൽ കുർബാന ചൊല്ലി. അന്നേദിവസം *(1912 സെപ്റ്റംബർ 8)* പരുമല വെച്ചു അബ്ദെദ് മ്ശിഹാ പാത്രിയർക്കീസു ബാവാ മാർ ദീവന്നാസ്യോസ്, മാർ ഈവാനിയോസ് ഈ മെത്രാച്ചൻമാരുടെ സഹകരണത്തോടെ കല്ലാച്ചേരിൽ പുന്നൂസു റമ്പാച്ചനെ ഗ്രീഗോറിയോസ് എന്ന സ്ഥാനപ്പേരിൽ മെത്രാനായി പട്ടാഭിഷേകം ചെയ്തു.

കന്നിമാസം രണ്ടിന് *(1912 സെപ്റ്റംബർ 15)* നിരണത്തു പള്ളിയിൽ വെച്ച കണ്ടനാടു ഇടവകയുടെ മാർ ഈവാനിയൊാസ മെത്രാപ്പൊലിത്തായെ ടി ബാവായും മാർ ദീവന്നാസ്യൊാസ, ഗ്രീഗൊറിയൊാസ എന്നീ മെത്രാച്ചന്മാരും കൂടി കിഴക്കിന്റെ കാതൊലിക്കായായി സ്ഥാനാഭിഷെകം ചെയ്തു.

*(കന്നി)* 1-9 ഈ തീയതികളിൽ കഥാനായകൻ വാകത്താനത്തു പള്ളിയിൽ കുർബാന ചൊല്ലി. ...

... 26-ന് കോട്ടയം പേഷ്കാർ അയ്യപ്പൻപിള്ളയും ചങ്ങനാശ്ശേരി മജിസ്ട്രേട്ട് നീലാണ്ടപ്പിള്ളയും ഏതാനും പോലീസുകാരും കൂടി വാകത്താനത്തു പള്ളിയിൽ പാത്രിയർക്കീസു ബാവാ വരുന്നതിനാൽ വിരോധ കക്ഷികളുണ്ടോ എന്നറിവാനായി വന്നിരുന്നു. .... തുലാ മാസം 2-ന് പാത്രിയർക്കീസു ബാവാ കല്ലൂപ്പാറ പള്ളിയിൽ നിന്നും കുറിച്ചി പള്ളിയിൽ വരത്തക്കവണ്ണം നിശ്ചയിച്ചിരുന്നാറെ പേഷ്ക്കാരുടെ തടസ്സം നിമിത്തം വരുന്നതിന് ഇടയായില്ല......

*(ധനു)* 16-ന് വാകത്താനത്തു പള്ളിയിലും കഥാനായകൻ കുർബാന ചൊല്ലി. അന്നേദിവസം കാതോലിക്കാ ബാവായുടെ സുഖക്കേടു വിവരം അറിഞ്ഞ് കഥാനായകൻ കോട്ടയത്തിന് സിമ്മനാരിയിലേക്ക് പോയി അദ്ദേഹത്തെ കാണുകയും പിറ്റേദിവസം തിരിച്ചുപോരികയും ചെയ്തു. ...

*(മകരം)* ... 20-ന് ... മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ കല്പന വന്നിരുന്നതിനാൽ കഥാനായകൻ അന്നേദിവസം സന്ധ്യയോടു കൂടെ പരുമലക്ക് പോകയും പിറ്റേദിവസം അവിടെ എത്തുകയും ചെയ്തു. അവിടെ അപ്പോൾ അബ്ദേദു മിശിഹാ പാത്രിയർക്കീസു ബാവായും ശീമ റമ്പാച്ചൻമാർ 3 പേരും കല്ലാച്ചേരിൽ മെത്രാച്ചനും കരവട്ടുവീട്ടിൽ യൂയാക്കിം റമ്പാനും മറ്റുമുണ്ടായിരുന്നു. ദീവന്നാസ്യോസ് മെത്രാപ്പോലീത്താ കോട്ടയത്തേക്ക് പോയിരുന്നതിനാൽ തമ്മിൽ കാണ്മാൻ ഇടയാകാതെ കഥാനായകൻ അവിടെത്തന്നെ താമസിച്ചു.

26-ന് പാത്രിയർക്കീസു ബാവായും മറ്റും ചെങ്ങന്നൂർ പള്ളിയിലേക്ക് നീങ്ങത്തക്കവണ്ണം ഒരുങ്ങിയിരിക്കയാൽ കഥാനായകൻ കാലത്തെ തന്നെ തനതു വള്ളം പിടിച്ച് ചെങ്ങന്നൂർക്ക് പോകയും ഉച്ചകഴിഞ്ഞ് അവിടെ എത്തുകയും ചെയ്തു. അപ്പോൾ അവിടെ കോട്ടയത്തു നിന്നും കാതോലിക്കാ ബാവായും മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്തായും കാലത്തെതന്നെ എത്തീട്ടുണ്ടായിരുന്നു. മെത്രാച്ചനുമായി തമ്മിൽ കണ്ടപ്പോൾ സ്ഥാനം ഏൽക്കുന്നതിനെക്കുറിച്ച് പറകയും വല്ല നിവൃത്തിയുമുണ്ടെങ്കിൽ ഇതിൽ നിന്നും കഥാനായകനെ ഒഴിച്ചുവിടണമെന്ന് അറിയിക്കയും സമ്മതിക്കാഞ്ഞതിനാൽ ദൈവേഷ്ടം പോലെ വരട്ടെ എന്നു വച്ച് സമ്മതിക്കയും ചെയ്തു. 4 മണിയോടു കൂടെ ബാവായും പരിവാരങ്ങളും വലിയ എതിരേൽപ്പോടെ അവിടെ വന്നുചേരുകയും ചെയ്തു. വന്നയുടനെ ബാവാ ചെങ്ങന്നൂർ പള്ളിയുടെ വടക്കുവശത്ത് നന്നായി അടുത്തിരിക്കുന്ന പള്ളിയിൽ കയറി പ്രാർത്ഥന കഴിക്കയും പിന്നീട് പഴയ വലിയ പള്ളിയിലും എത്തി ലുത്തിനിയായും ഒരു ചെറിയ പ്രസംഗവും കഴിച്ച് അവിടെ താമസിക്കയും രാത്രി 9 മണി കഴിഞ്ഞ് സ്ഥാനം ഏൽക്കുവാൻ നിശ്ചയിച്ചിരുന്നവരെ കൊണ്ട് ശൽമൂസായിൽ ഒപ്പു വയ്പിക്കയും കൈമുത്തിക്കയും ചെയ്തു. സ്ഥാനം ഏൽക്കേണ്ടവർ രാത്രി നമസ്കാരം കൊണ്ടും മസുമൂറാ വായന കൊണ്ടും സമയം കഴിച്ചു.

27-ന് *(1913 ഫെബ്രുവരി 9)* കാലത്തെ എല്ലാവരും പള്ളിയകത്തിറങ്ങി നമസ്കാരം കഴിക്കയും ബാവാ കുർബാനക്കാരംഭിക്കയും ചെയ്തു. വിശ്വാസപ്രമാണം കഴിഞ്ഞ് സ്ഥാനം ഏൾക്കുന്ന യൂയാക്കിം റമ്പാനെയും കഥാനായകനെയും ബാവായുടെ കൈ മുത്തിച്ചു കൊണ്ട് പള്ളിയുടെ വടക്കു വശത്ത് ബാവാ ഇരിക്കുന്നതിനായി കെട്ടിഒരുക്കിയിരുന്ന മുറിയിലേക്ക് കൊണ്ടുപോയി രണ്ട് കസേരയിൽ തലയും മുഖവും ശോശാപ്പാ ഇട്ട് മൂടി ഇരുത്തുകയും ശേഷം പേർ പള്ളിയകത്തേക്ക് പോയി കുർബാനയിൽ സംബന്ധിക്കയും ബസുമുൽക്കാ സമയത്ത് മെത്രാച്ചൻമാരും റമ്പാച്ചൻമാരും പട്ടക്കാരും ശെമ്മാശൻമാരും വടക്കേ മുറിയിലേക്ക് വന്ന് സ്ഥാനാർത്ഥികളെ മദ്ബഹായിലേക്കും മറ്റും കൊണ്ടുപോകയും കാതോലിക്കാ ബാവായും മെത്രാച്ചൻമാരും റമ്പാച്ചൻമാരും കൂടി പട്ടംകൊടയുടെ ക്രമം കഴിച്ചു തുടങ്ങുകയും ചെയ്തു. സ്ഥാനാർത്ഥികൾ രണ്ടു പേരും പള്ളിനടയിൽ വച്ച് സുറിയാനി ഭാഷയിൽ ശൽമൂസ വായിച്ച് സ്ഥാനാഭിഷേക സമയത്ത് യൂയാക്കിം റമ്പാന് ഈവാ

നിയോസെന്നും കഥാനായകന് പീലക്സിനോസ് എന്നും നാമകരണം ചെയ്തു. അതു കഴിഞ്ഞ് എല്ലാവരും ഉക്സിയോസ മൂന്നു പ്രാവശ്യം ചൊല്ലി. അപ്പോൾ സ്ഥാനാർത്ഥികളെ കസേരയിൽ ഇരുത്തി മേൽപ്പോട്ട് ഉയർത്തിയിരുന്നു.

ഇവകളും കുർബാനയും കഴിഞ്ഞ് ബാവായും ശേഷം പേരും മുറിയിലേക്ക് പോകയും പുതിയ മെത്രാച്ചൻമാർ എല്ലാവരേയും കൈമുത്തിക്കയും ചെയ്തശേഷം പുതിയ മെത്രാച്ചൻമാരെ ചുവപ്പ് ളോഹയും മറ്റും ധരിപ്പിച്ച് ബാവായുടെ അടുക്ക ലേക്കു കൊണ്ടുപോയി. "അൽ ഹൗതറഒായും" മറ്റും ചൊല്ലിയ ശേഷം ബാവാ അനുഗ്രഹിക്കയും കൈമുത്തിക്കയും ചെയ്തശേഷം എല്ലാവരും പിരിയുകയും ചെയ്തു. അന്ന് പുതിയ മെത്രാൻമാരുടെ വകയായി ഒരു സദ്യയും കൂടിയിരുന്ന പട്ടക്കാർക്കും മറ്റും കൊടുത്തു. പിന്നീട് ബാവായുടെയും പുതിയ മെത്രാന്മാരു ടെയും മറ്റും ഒരു ഫോട്ടോ എടുക്കുകയും ചെയ്തു. അന്നു രാത്രി തന്നെ കഥാനാ യകൻ ചെങ്ങന്നൂർ നിന്നും വാകത്താനത്തേക്ക് യാത്ര തിരിക്കയും ചെയ്തു. വാക ത്താനത്തു നിന്നും പലരും ചെങ്ങന്നൂര് എത്തിയിട്ടുണ്ടായിരുന്നു.

28-ന് തിങ്കളാഴ്ച 4 മണിക്ക് കഥാനായകൻ പിലാപ്പിള്ളിൽ കടവിൽ എത്തിയ പ്പോൾ വാകത്താനത്തു നിന്നും ചിലർ കളിവള്ളങ്ങളിൽ വന്ന് എതിരേറ്റ് ആഘോ ഷമായി കൊണ്ടുവരികയും സന്ധ്യയ്ക്കു മുമ്പായി വാകത്താനത്ത് പള്ളിയിൽ എത്തി ലുത്തിനിയായും ആശീർവാദവും കഴിച്ച് ജനങ്ങളെ കൈമുത്തിക്കയും ആയത് കഴിഞ്ഞ് എല്ലാവരും പിരിയുകയും ചെയ്തു. പള്ളിക്കാർക്ക് മുന്നറിവൊന്നും കൊടുക്കാതിരുന്നിട്ടും അവരാൽ കഴിയുന്നിടത്തോളം പ്രയാസപ്പെട്ട് എതിരേൽപ്പ് മോടിയാക്കുവാൻ ശ്രമിക്കാതിരുന്നില്ല. ...

... 15-ന് കഥാനായകനും പടിഞ്ഞാറെ വെട്ടിയിൽ തൊമ്മച്ചനും കാട്ടിൽ കൊച്ചു പുന്നൂസും എണ്ണച്ചേരീൽ കൊച്ചുകുട്ടനും കൂടി പാത്രിയർക്കീസ് ബാവായെ കാണ്മാനും കൈമുത്തു കൊടുപ്പാനും ആയിട്ട് പരുമലക്ക് പോകയും പിറ്റേദിവസം അവിടെ എത്തുകയും ചെയ്തു. ബാവായ്ക്ക് 23 പവനും റമ്പാച്ചൻമാർ മൂന്നു പേർക്കും 3 പവനും ഒരു ശറുവായ റമ്പാച്ചന് 3 രൂപായും പള്ളിയിൽ നിന്നും, കഥാനായകന് സ്താത്തിക്കോൻ എഴുതുകയും മുടി ചുറ്റിത്തരികയും ചെയ്ത യോഹന്നാൻ റമ്പാനുള്ള 22 രൂപാ സ്വന്തമായിട്ടും കൊടുത്തു കൊണ്ട് രാത്രി തന്നെ വാകത്താനത്തേക്ക് പോരികയും ചെയ്തു. ...

10-ന് ... അന്ന് സ്താത്തിക്കോൻ വാങ്ങിക്കൊണ്ട് വരാനായി പരുമലക്ക് ആള യച്ചപ്പോൾ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ഒരു ചുവപ്പു ളോഹ കഥാനാ യകന് കൊടുത്തയച്ചു. മുൻപ് കഥാനായകൻ സ്ഥാനം ഏറ്റപ്പോളും അദ്ദേഹം തന്നെ പട്ടു ളോഹ കൊടുത്തിട്ടുണ്ട്. അന്നു സ്താത്തിക്കോനും കൊണ്ടുവന്നു. 12-ന് കഥാനായകനു കുരിശു പണിവാൻ തട്ടാൻ തമ്പിയെ സ്വർണ്ണം ഏല്പിച്ചു. 17-ന് വാകത്താനത്തു പള്ളിയിൽ എണ്ണച്ചേരീൽ കത്തനാർ കുർബാന ചൊല്ലി. കഥാനാ യകന്റെ സ്താത്തിക്കോൻ ഭാഷാന്തരം ചെയ്തത് ചക്കുപുരക്കൽ ശെമ്മാശൻ വായിച്ചു.

... 27-ന് കഥാനായകനും മറ്റും ടിയിൽ നിന്നും വാകത്താനത്തേക്ക് യാത്ര പുറപ്പെട്ട് പിറ്റേദിവസം രാവിലെ സിമ്മന്നാരിയിൽ എത്തുകയും ദീനത്തിൽ

ഇരിക്കുന്ന കാതോലിക്കാ ബാവായെ കണ്ടുംവച്ച് 4 മണിക്ക് വാകത്താനത്ത് എത്തുകയും ചെയ്തു.

*(മേടം)* ... 19-ന് *(1913 മേയ് 2)* വെള്ളിയാഴ്ച കാലത്തു 7 മണിക്ക് പാമ്പാക്കുട ചെറിയപള്ളിയിൽ വെച്ച് കിഴക്കിന്റെ കാതോലിക്കാ ബാവാ കാലം ചെയ്തു. ഈയാണ്ട് ചിങ്ങം 31-ന് നിരണത്തു പള്ളിയിൽ വെച്ചായിരുന്നു ഇദ്ദേഹത്തെ സ്ഥാനത്തിൽ പ്രതിഷ്ഠിച്ചതു. കബറടക്കം 20-ന് *(1913 മേയ് 3)* ശനിയാഴ്ച മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും യൂയാക്കിം മാർ ഈവാനിയോസ് മെത്രാപ്പോലീത്തായും അനേകം പട്ടക്കാരും ജനങ്ങളും കൂടി നടത്തി. ഇദ്ദേഹത്തിന്റെ ഒരു വിവരണം ടിയാണ്ടു മേടം 21-ലെ മനോരമ പത്രത്തിന്റെ മുഖപ്രസംഗത്തിൽ കാണുന്നുണ്ട്.

*(ഇടവം)* ... 18-ന് *(1913 മേയ് 31)* കാതോലിക്കാ ബാവായുടെ അടിയന്തിരം പാമ്പാക്കുടെ ചെറിയ പള്ളീൽ വെച്ചു കഴിച്ചു. അതിലേക്ക് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായും ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും പോയിരുന്നു.

*(കോട്ടയം വാകത്താനം ചൂരപ്പാടിൽ ബഹു. കെ. സി. പുന്നൂസ് കത്തനാരുടെ കൈവശമുള്ള പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 'സഭാജീവിതനാൾവഴി'യിൽ നിന്ന്)*

സമ്പാദകൻ:- **ഫാ. പി.കെ. കുറിയാക്കോസ്, പണ്ടാരക്കുന്നേൽ**





പ. ഗീവറുഗീസ് രണ്ടാമൻ ബാവാ, പ. ഗീവറുഗീസ് മാർ ദീവന്നാസ്യോസ് (വട്ടശ്ശേരിൽ), മെത്രാപ്പോലീത്താമാർ എന്നിവരോടൊപ്പം.

# 6

# അബ്ദേദ് മ്ശിഹാ പാത്രിയർക്കീസിന്റെ രണ്ടു കല്പനകൾ

## 1. ഒന്നാം കല്പന

സർവ്വശക്തനായി സാരാംശസംപൂർണനായിരിക്കുന്ന നിത്യന്റെ തിരുനാമത്തിൽ തനിക്ക് സ്തുതി. അന്ത്യോഖ്യായുടെ ശ്ലൈഹീക സിംഹാസനത്തിന്റെ രണ്ടാമത്തെ അബ്ദേദ് മ്ശിഹാ ആകുന്ന ഇഗ്നാത്തിയോസ് പാത്രിയർക്കീസ്

(മുദ്ര)

സെഹിയോൻ മാളികയിൽ വച്ച് നമ്മുടെ കർത്താവേശു മ്ശിഹാ തന്റെ പരിശുദ്ധ ശിഷ്യന്മാർക്കു നൽകുകയും തന്റെ സാന്നിദ്ധ്യത്തിൽ അവരുടെ ഹൃദയങ്ങളെ സന്തോഷിപ്പിക്കുകയും ചെയ്തതായ ദൈവികകൃപയും സ്വർഗ്ഗീയവാഴ്‌വും പരിശുദ്ധവും ആത്മീയവുമായ സമാധാനവും വിലയേറിയ തിരുരക്തത്താൽ വിലയ്ക്കു കൊള്ളപ്പെട്ടവരും വിശുദ്ധ മാമോദീസായാൽ മുദ്രകുത്തപ്പെട്ടവരും സത്യവിശ്വാസത്താൽ അലംകൃതരും പത്രോസിനടുത്ത പാറമേൽ സുസ്ഥിതരും ഏവൻഗേലിയോന്യവും പൈതൃകവുമായ കല്പനകളെ അനുസരിക്കുന്നവരുമായ വാഴ്ത്തപ്പെട്ട പ്രധാനാചാര്യന്മാരും വെടിപ്പുള്ള അഹരോന്യ പുരോഹിതന്മാരും നിർമ്മലരായ അന്തോനിയോസ് ദയറായക്കാരും സമർത്ഥന്മാരും വിജ്ഞാനികളും ശോഭയുള്ളവരുമായ സ്തേപ്പാനോസ്യ ശെമ്മാശന്മാരും വിശ്വസ്തരായ എപ്പിത്രോപ്പന്മാരും പ്രധാനികളും ശ്രേഷ്ഠരായ വൃദ്ധന്മാരും സുരക്ഷിതരായ ശിശുക്കളും പൈതങ്ങളും പരിപാകതയുള്ള സ്ത്രീകളും പുത്രിമാരും എല്ലാ പ്രായത്തിലും അളവിലും ഇരിക്കുന്ന വിശ്വാസികളുമായി ഇന്ത്യയിലെ മലബാർ ദേശത്ത് പിതാവാംദൈവത്തിന്റെ കരുണയുടെ  നിഴലിൻകീഴിൽ നിവസിക്കുന്ന നമ്മുടെ അനുഗൃഹീതരും വാഴ്ത്തപ്പെട്ടവരുമായ സ്നേഹിതന്മാരും വത്സലരുമായവരുടെ ശിരസ്സുകൾ മേൽ വന്നു ആവസിക്കുമാറാകട്ടെ. ദൈവമായ കർത്താവിന്റെ അനുഗ്രഹം ശാരീരികവും മാനസികവുമായ എല്ലാ പരീക്ഷകളിൽ നിന്നും അവരെ രക്ഷിക്കുമാറാകട്ടെ. ആയതു ദൈവമാതാവായ മറിയാമ്മിന്റെയും സകല പരിശുദ്ധന്മാരുടെയും മദ്ധ്യസ്ഥതയിൽ ത്തന്നെ ആമ്മീൻ.

ബഹുമാനമുള്ളവരും ആത്മീയരുമായ പ്രിയപ്പെട്ടവരെ, കണ്ടനാട് ഇടവകയുടെ ബഹുമാനപ്പെട്ട പൗലോസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെക്കുറിച്ച് നിങ്ങളുടെ സ്നേഹത്തോട് നാം അറിയിക്കുന്നതെന്തെന്നാൽ, പരുമല സെഹിയോൻ പള്ളിയിൽ വച്ച് മലങ്കരയുടെ അനുഗൃഹീതയോഗത്തിൽ നിങ്ങളിൽ നിന്നും കാതോലിക്കാസ്ഥാനത്തേയ്ക്ക് അദ്ദേഹം തെരഞ്ഞെടുക്കപ്പെട്ടു. അദ്ദേഹം നമ്മുടെ

പക്കൽ സന്നിഹിതനാവുകയും ആത്മദൃഷ്ടിയാൽ നാം പരിശോധിച്ചതിൽ അദ്ദേഹത്തിൽ നാം അത്യധികം സന്തുഷ്ടനാവുകയും ചെയ്തു. കുറ്റമില്ലാത്ത തിരുരക്തത്താൽ വിലയ്ക്കു കൊള്ളപ്പെട്ട ആട്ടിൻപറ്റത്തെ മേയിപ്പാൻ സത്യവാന്മാരും ചൊവ്വുള്ളവരുമായ ഇടയന്മാർ നിങ്ങൾക്ക് ആവശ്യമാണെന്ന് നാം ഗ്രഹിച്ചു. എന്തെന്നാൽ നിങ്ങൾക്ക് ഇപ്പോഴുള്ളവർ സഭാപരമായ ശ്രമങ്ങളുടെ സംരക്ഷണത്തിന് നിങ്ങൾക്കു മതിയാകയില്ലെന്ന് നിങ്ങൾ പറയുന്നു. ഇപ്രകാരം നിങ്ങളുടെ ആത്മീയ സ്നേഹത്തിന്റെ സംസാരത്തിൽ നിന്നും നമുക്കു ബോദ്ധ്യമായിരിക്കുന്നു. ആയതു സകലവിധത്തിലും സർവദാ ഉദാസീനത കൂടാതെ പാലിക്കുവാൻ യുക്തവും വിഹിതവുമാകുന്നു. ദൈവം സഭയിൽ ആദ്യമെ ശ്ലീഹന്മാരെയും പിന്നീട് ദീർഘദർശിമാരെയും അവരുടെശേഷം വ്യാഖ്യാതാക്കളെയും നിയമിച്ചു. എന്നിങ്ങനെ പറഞ്ഞിരിക്കുന്നവണ്ണം തന്നെ. ഇതു സഭയുടെ ക്രമീകരണത്തിനും മഹിമയ്ക്കും അതിന്റെ ആത്മീയമക്കളുടെ ക്രമപാലനത്തിനും അത്രേ. നീ എന്റെ കുഞ്ഞാടുകളെ മേയിക്ക എന്റെ പള്ളാടുകളെ മേയിക്ക; എന്റെ പെണ്ണാടുകളെ മേയിക്ക എന്നു നമ്മുടെ കർത്താവേശുമിശിഹാ ശിമവോൻ കീപ്പായോട് മൂന്നു പ്രാവശ്യം അരുളിച്ചെയ്തു കൊണ്ട് ഭരമേല്പിച്ച കർത്തൃപരമായ ക്രമപ്രകാരം ഇടയസ്ഥാനത്തിന്റെ പദവിയിൽനിന്ന് നിങ്ങളുടെ അപേക്ഷയെ സാധിച്ചുതരേണ്ടത് യുക്തവും ന്യായവുമാകുന്നുവല്ലൊ. ആയതു നന്മയോ തിന്മയോ ആയ പ്രവൃത്തികൾക്കനുസരണമായി ഓരോരുവനേയും ന്യായം വിധിപ്പാൻ താൻ ഏഴുന്നെള്ളുമ്പോൾ മറുപടി കൊടുപ്പാൻ കഴിയാതെ സത്യ ഇടയനും എല്ലാ ഇടയന്മാരുടെയും നാഥനുമായവന്റെ സന്നിധിയിൽ നമുക്കും കുറ്റം ഉണ്ടാകാതിരിക്കേണ്ടതിനത്രെ. നീതിമാനായ ഈയൂബ് 'വിധി ദിവസത്തിൽ ദൈവം എഴുന്നേൽക്കുമെങ്കിൽ ഞാൻ എന്തു ചെയ്യേണ്ടൂ. ഞാൻ എന്തു മറുപടി കൊടുക്കും?' എന്ന് ചോദിച്ചിരിക്കുന്നു. വീണ്ടും കർത്താവിന്റെ നിരൂപണ ശക്തിയുള്ളതും, മനുഷ്യന്റേത് ബലഹീനവുമാകുന്നു എന്ന് ഏശായ ദീർഘദർശിയും പറഞ്ഞിരിക്കുന്നു. ഇതു നിമിത്തം നമ്മുടെ കർത്താവേശുമിശിഹാ ശിമവോൻ കീപ്പായെ ഭരമേല്പിച്ച കർത്തൃപരമായ ക്രമപ്രകാരമുള്ള ഇടയസ്ഥാനത്തിന്റെ പദവിയിൽ നിന്നും ചെയ്തുതരുവാൻ നമുക്കു വേണ്ടിയിരിക്കുന്നവണ്ണം നമ്മുടെ സത്യസഭയുടെ വിശ്വാസാനുസരണം പരിശുദ്ധസഭയുടെ ക്രമത്തിൽ നടത്തിപ്പിന് ആവശ്യമായിരിക്കുന്ന എല്ലാ ആത്മീയാംശങ്ങളെയും ശുശ്രൂഷിപ്പാനായിട്ട് കാതോലിക്കായെ (അഥവാ മപ്രിയാനായെ) നിങ്ങൾക്കു നിലനിർത്തുവാൻ നാം പ്രേരിതനായി. ദൈവത്തിലും പരിശുദ്ധറൂഹായിലും നാം ശരണപ്പെട്ടു. താൻ മനസ്സാകുന്നിടത്തു ഊതുകയും ആവസിക്കുകയും തന്റെ ആവാസത്തിൻ പ്രകാശത്തിൽ എല്ലാ ബോധങ്ങളെയും പ്രകാശിപ്പിക്കുകയും ആത്മികങ്ങളും രഹസ്യപരങ്ങളുമായ എല്ലാ നൽവരങ്ങളെയും പൂർത്തീകരിക്കുകയും ചെയ്യുന്നു. ആത്മാവ് ഇഷ്ടപ്പെടുന്നിടത്തു ഊതുന്നു. അതിന്റെ ശബ്ദം നീ കേൾക്കുന്നു. എന്നാൽ, അത് എവിടെനിന്നു വരുന്നു എന്നോ എവിടേക്കു പോകുന്നു എന്നോ നീ അറിയുന്നില്ല.

നിരണത്തു വിശുദ്ധ ദൈവമാതാവിന്റെ പള്ളിയിൽവച്ചു മലങ്കരയിലെ മെത്രാപ്പോലീത്തന്മാരുടെ തലവനായ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായോടും ശേഷം മേല്പട്ടക്കാരോടും ദയറാക്കാരോടും ശെമ്മാശന്മാരോടും വിശ്വാസികളുടെ വലിയ ഒരു സമൂഹത്തോടുംകൂടി മിശിഹാകാലം 1912 കന്നി മാസം

2–ാം തീയതി ഞായറാഴ്ച നാം സന്നിഹിതനായി. നിങ്ങളുടെ അപേക്ഷാനുസരണം നമ്മുടെ ആത്മിക വാത്സല്യവാനായ ഈവാനിയോസിനെ ബസ്സേലിയോസ് എന്ന നാമധേയത്തിൽ (മപ്രിയാനയായി) കിഴക്കിന്റെയും ഇന്ത്യയിലും മറ്റുമുള്ള മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്റെയും കാതോലിക്കായായി നാം പട്ടം കൊടുത്തിരിക്കുന്നു. തദവസരത്തിൽ എല്ലാ പിതാക്കന്മാരും ശേഷം ജനങ്ങളും ഒക്സിയോസ്, ഒക്സിയോസ്, ഒക്സിയോസ്, മോറാൻ മാർ ബസ്സേലിയോസ് കാതോലിക്കാ യോഗ്യനും അർഹനുമാകുന്നു എന്ന് ഏകസ്വരത്തിൽ അട്ടഹസിച്ചു പറഞ്ഞു. വിളിക്കു യോഗ്യനായിത്തീർന്നപ്രകാരം അദ്ദേഹം കാതോലിക്കാ ആയി ആഘോഷിക്കപ്പെടുകയും പ്രഖ്യാപിക്കപ്പെടുകയും ചെയ്തു. നമ്മുടെ കർത്താവേശുമിശിഹായാൽ പരിശുദ്ധ ശ്ലീഹന്മാർക്കു ദാനം ചെയ്യപ്പെട്ടതുപോലെ. ദീവന്നാസ്യോസ് അദ്ധ്യക്ഷനായിരിക്കുന്ന മലങ്കര അസ്സോസ്യേഷൻ അംഗങ്ങളുടെ ആലോചനയോടുകൂടി പരിശുദ്ധ സഭയുടെ ക്രമപാലനത്തിനാവശ്യമായ എല്ലാ ആത്മിക അംശങ്ങളും പൊതുവായി ശുശ്രൂഷിപ്പാൻ അദ്ദേഹത്തിനു പരിശുദ്ധ റൂഹായാൽ അധികാരം നൽകപ്പെട്ടു. അതായത്, മെത്രാപ്പോലീത്തന്മാരെയും എപ്പിസ്കോപ്പന്മാരെയും പട്ടംകെട്ടുവാനും പരിശുദ്ധ മൂറോൻ കൂദാശ ചെയ്യുവാനും ആത്മികങ്ങളായ ശേഷമുള്ള എല്ലാ അംശങ്ങളെയും ശുശ്രൂഷിക്കുവാനും പ്രത്യേകിച്ചു ഇതുവരെയും ഭരിച്ചിരുന്നതുപോലെ കണ്ടനാട് ഇടവകയെ ഭരിപ്പാനും തന്നെ. ഇതു നിമിത്തം നിങ്ങളുടെ സന്തോഷം ആത്മികവും പരിപൂർണവും ആകുമാറ് ആത്മികശബ്ദത്തിൽ നമ്മോടൊന്നിച്ച് അവർ ഉച്ചൈസ്തരം ഘോഷിച്ചു.

വീണ്ടും വാഴ്ത്തപ്പെട്ട നമ്മുടെ ആത്മീയമക്കളെ, നിങ്ങൾ എല്ലാവരെയും നാം പ്രബോധിപ്പിക്കുന്നതു എന്തെന്നാൽ ഈ ബഹുമാന്യനായ പിതാവിനെ നിങ്ങൾ അനുസരിക്കേണ്ടതു നിങ്ങളുടെ മുറയാകുന്നു. നിങ്ങൾ അദ്ദേഹത്തെ യുക്തമായും ഉചിതമായും ബഹുമാനിക്കുകയും സ്നേഹിക്കുകയും ചെയ്യുവിൻ. എന്തെന്നാൽ അദ്ദേഹം നിങ്ങളുടെ തലവനും ഇടയനും ആത്മീയപിതാവുമാകുന്നു. അദ്ദേഹത്തെ ബഹുമാനിക്കുന്നവൻ നമ്മെ ബഹുമാനിക്കുന്നു. അദ്ദേഹത്തെ കൈക്കൊള്ളുന്നവൻ നമ്മെ കൈക്കൊള്ളുന്നു. അദ്ദേഹത്തിന്റെ ചൊവ്വുള്ള വചനങ്ങളെ കൈക്കൊള്ളാതിരിക്കുകയും പരിശുദ്ധസഭയുടെ കാനോനനുസരിച്ചുള്ള അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾക്ക് എതിരായി നിന്ന് ധിക്കരിക്കുകയും മത്സരിക്കുകയും ചെയ്യുന്ന എല്ലാവരും കുറ്റക്കാരായിത്തീരുന്നതാണ്. മത്സരത്തിൽനിന്നും നിയമലംഘനത്തിൽ നിന്നും സൂക്ഷിച്ചുകൊൾവിൻ. അനുസരിക്കുന്നവരുടെമേൽ കർത്തൃസന്നിധിയിൽ നിന്നും കൃപയും വാഴ്വും വസിക്കും. അദ്ദേഹം ദൈവകല്പനയെ ലംഘിക്കുകയോ നീതിയുടെ മാർഗം വെടിഞ്ഞ് നടക്കുകയോ ചെയ്യുകയില്ലെന്ന് ദൈവത്തിൽ നമുക്കു ശരണമുണ്ട്.

നമ്മുടെ അപേക്ഷ ഇതു മാത്രമാകുന്നു. നമ്മുടെ ഹൃദയ സന്തോഷം പരിപൂർണമാകുവാൻ നിങ്ങൾ പരസ്പരം സ്നേഹത്തിലും ഐക്യതയിലും ഇരിപ്പിൻ.

വീണ്ടും നാം അപേക്ഷിക്കുന്നു. സൈത്തുപർവതത്തിൽ വച്ച് പരിശുദ്ധ തൃക്കൈകൾ നീട്ടി വിശുദ്ധ ശ്ലീഹന്മാരെ വാഴ്ത്തിയവനായ കർത്താവേശുമിശിഹാ പരിശുദ്ധവും ദൈവികവുമായ അദൃശവലതുകൈ നീട്ടി ദൈവികങ്ങളായ അനുഗ്രഹങ്ങളാൽ നിങ്ങളെല്ലാവരെയും വാഴ്ത്തുമാറാകട്ടെ. നിങ്ങളിൽനിന്നും ശാരീരി

കവും ആത്മികവുമായ എല്ലാ പരീക്ഷകളെയും കടത്തിക്കളയട്ടെ. നിങ്ങളുടെ സമ്പാദ്യത്തെയും നിങ്ങൾക്കുള്ള സകലത്തെയും താൻ വാഴ്ത്തുമാറാകട്ടെ. നിങ്ങളുടെ മുമ്പിൽ കരുണയുടെ വാതിലിനെ താൻ തുറക്കുമാറാകട്ടെ. തന്റെ അനുഗ്രഹങ്ങളും കൃപയും നിങ്ങളെല്ലാവരുടെമേലും ചൊരിയുകയും തന്റെ വലത്തു തൃക്കൈയാൽ നിങ്ങളെ താങ്ങുകയും ചെയ്യുമാറാകട്ടെ. നിങ്ങളുടെ ആത്മാക്കളുടെ രക്ഷയ്ക്കായി താൻ നിങ്ങളെ സഹായിക്കുകയും എല്ലാ സൽപ്രവൃത്തികളിലും നിങ്ങളെ തുണയ്ക്കുകയും എല്ലാ ദുഷ്പ്രവൃത്തികളിൽ നിന്നും നിങ്ങളെ വീണ്ടുകൊള്ളുകയും ചെയ്യുമാറാകട്ടെ. നിങ്ങളുടെ ഇടയിലും നിങ്ങളുടെ ഹൃദയത്തിലും തന്റെ സ്നേഹം വിതയ്ക്കുകയും നിങ്ങളുടെ ആയുഷ്ക്കാലം മുഴുവനും സുകൃതനടപടികളാൽ നിങ്ങളെ നടത്തുകയും ചെയ്യുമാറാകട്ടെ. നിങ്ങളുടെ ദേശത്തു ദൈവം നിങ്ങളെ സമാധാനപ്പെടുത്തുകയും ന്യായാധിപന്മാരുടെ ഹൃദയങ്ങളിൽ നിങ്ങളെക്കുറിച്ച് കരുണയും ഭയവും തോന്നിക്കുകയും ചെയ്യട്ടെ. സന്തോഷങ്ങളുടെ കാലങ്ങളെ എല്ലായ്പോഴും നിങ്ങൾക്കു നൽകുകയും ചെയ്യട്ടെ.

താൻ നിങ്ങളുടെമേലും നിങ്ങളുടെ ഭവനങ്ങളുടെമേലും കൃപയും അനുഗ്രഹവും ചൊരിയട്ടെ. നിങ്ങളെയും നിങ്ങളുടെ മരിച്ചവരെയും നീതിമാന്മാരോടും പുണ്യവാന്മാരോടുമൊന്നിച്ച് സ്വർഗ്ഗരാജ്യത്തിന് താൻ യോഗ്യരാക്കിത്തീർക്കട്ടെ. എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ നിങ്ങൾ വന്നു പ്രവേശിച്ച് ലോകസ്ഥാപനത്തിനു മുമ്പേ നിങ്ങൾക്കായി ഒരുക്കപ്പെട്ടിരിക്കുന്ന സ്വർഗരാജ്യം അവകാശിച്ചുകൊൾവിൻ എന്നു പറയുന്ന സന്തോഷശബ്ദം നിങ്ങളെയും അവരെയും താൻ കേൾപ്പിക്കട്ടെ. ആയത് ദൈവമാതാവായ മറിയാമിന്റെയും സകല വിശുദ്ധന്മാരുടെയും മദ്ധ്യസ്ഥപ്രാർത്ഥനയാൽ തന്നെ. ആമ്മീൻ.

(ഒപ്പ്)

ദൈവകൃപയാൽ പൂർവ്വിക സുറിയാനിജനതയുടെ പാത്രിയർക്കീസാകുന്ന അബ്ദേദ്മിശിഹാ. മിശിഹാകാലം 1912 കന്നി 2-ാം തീയതി നിരണംപള്ളിയിൽവച്ച് എഴുതപ്പെട്ടു.

(തർജ്ജമ: യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ)

**(അബ്ദേദ് മ്ശിഹാ പാത്രിയർക്കീസ് ബാവാ മുറിമറ്റത്തിൽ മാർ ഈവാനിയോസ് തിരുമേനിയെ കാതോലിക്കാ ആയി സ്ഥാനാരോഹണം നടത്തിക്കഴിഞ്ഞ് 1088 കന്നി രണ്ടാം (സെപ്തംബർ 15) തീയതി നിരണത്തു പള്ളിയിൽ നിന്നും അയച്ച കല്പന)**

## 2. രണ്ടാം കല്പന

സർവ്വശക്തനായി, സാരാംശസമ്പൂർണ്ണനായിരിക്കുന്ന, ആദിയും അന്തവുമില്ലാത്ത നിത്യന്റെ നാമത്തിൽ തനിക്കു സ്തുതി. അന്ത്യോക്യായിലെ ശ്ലൈഹിക സിംഹാസനത്തിന്റെ ബലഹീനനായ രണ്ടാമത്തെ അബ്ദേദ് മിശിഹായാകുന്ന ഇഗ്നാത്തിയോസ് പാത്രിയർക്കീസ്.

**(മുദ്ര)**

ദൈവത്താൽ കാക്കപ്പെട്ടിരിക്കുന്ന മലബാർ ദേശവാസികളായ അനുഗ്രഹിക്കപ്പെട്ടവരും വാഴ്ത്തപ്പെട്ടവരുമാകുന്ന നമ്മുടെ വാത്സല്യവാന്മാരായ കാതോലിക്കായുടെയും വിശ്വാസികളായ ജനത്തിന്റെ തലവന്മാരായ മെത്രാപ്പോലീത്താമാരുടെയും പട്ടക്കാരും ദയറായക്കാരും ശെമ്മാശന്മാരും എപ്പിത്രോപ്പാമാരും വൃദ്ധന്മാരും യൗവനക്കാരും ശിശുക്കളും പൈതങ്ങളും വലിയവരും ചെറിയവരും പുരുഷന്മാരും സ്ത്രീകളുമായി വിശുദ്ധ മാമോദീസായുടെ റൂശ്മായാൽ മുദ്രകുത്തപ്പെട്ടിരിക്കുന്നവരുമായ നമ്മുടെ സർവ്വമക്കളുടെയും ശിരസ്സുകളിൽ ദൈവികസമാധാനവും സ്വർഗ്ഗീയ വാഴ്വുകളും വന്നാവസിക്കുമാറാകട്ടെ.

ആയത് ദൈവമാതാവിന്റെയും മാർ തോമാശ്ലീഹായുടേയും തന്റെ സഖികളാകുന്ന പരിശുദ്ധ ശ്ലീഹന്മാരുടെയും പ്രാർത്ഥനകളാൽ തന്നെ, ആമ്മീൻ.

രണ്ടാം പ്രാവശ്യവും നിങ്ങൾക്ക് നാം ആശീർവാദങ്ങളെ തന്നശേഷം നിങ്ങളുടെ യഥാർത്ഥ സ്നേഹത്തോട് അറിയിക്കുന്നത്.

മിദിയാത്തിൽ നമ്മുടെ ബലഹീനതയുടെ അടുക്കൽ നിങ്ങളുടെ എഴുത്തുകൾ എത്തിയതു മുതൽ, മലബാറിൽ നമ്മുടെ ആത്മീയ മക്കളുടെ ഇടയിലും പള്ളികളിലും അബ്ദുള്ളാ അഫൻഡി വിതച്ചിട്ടുള്ള കുഴപ്പത്തെപ്പറ്റി നമുക്കു വളരെ ഖേദമുണ്ടായി. ദൈവിക തീക്ഷ്ണത നമ്മെ നിർബന്ധിക്കുകയാൽ സർവ്വശക്തനായ ദൈവത്തിൽ ശരണം വച്ചുകൊണ്ട് നാം എഴുന്നേറ്റു; നിങ്ങളുടെ അപേക്ഷപ്രകാരം മലബാറിലേക്കു വരുന്നതിന് ഉടനെ പുറപ്പെട്ടു. കരുണയുള്ള ദൈവം ഉപദ്രവം കൂടാതെയും വിരുദ്ധങ്ങൾ കൂടാതെയും നമ്മെ വഴിനടത്തി സമാധാനപൂർവ്വം നിങ്ങളുടെ അടുക്കലേക്കു കൊണ്ടുവന്നു. നമ്മുടെ പരിശോധനയിൽ മലങ്കര മെത്രാപ്പോലീത്തയായ ദിവന്നാസ്യോസും അദ്ദേഹത്തോടു ചേർന്നുനിൽക്കുന്ന എല്ലാവരും ചൊവ്വുള്ളവരാകുന്നു എന്നു നാം കണ്ടു. ഇവിടെ പരുമല സെമിനാരിയിൽ നാം യോഗംകൂടി നിങ്ങളുടെ ആവശ്യത്തെപ്പറ്റിയും അബ്ദുള്ളാ അഫൻഡി ചെയ്തിട്ടുള്ള അകാനോനിക ക്രിയകളെപ്പറ്റിയും നമുക്കു മനസ്സിലായി. മലബാറിലെ പരമാർത്ഥികളായ ദൈവകുഞ്ഞാടുകളുടെ ഇടയിൽ ഉണ്ടായിട്ടുള്ള കലഹവും കൊലയും നിമിത്തവും നമ്മുടെ ഹൃദയം ദുഃഖംകൊണ്ടു നിറഞ്ഞു.

നമ്മുടെ ആത്മീയ വാത്സല്യഭാജനങ്ങളേ, അവന്റെ ഈ ക്രിയകൾ ദൈവത്തിൽ നിന്നല്ല, പിന്നയോ സാത്താനിൽ നിന്നത്രേ എന്ന് അറിഞ്ഞുകൊള്ളുവിൻ. ദൈവിക കർമ്മങ്ങൾ അറിയപ്പെട്ടിരിക്കുന്നു. അവ നിരപ്പ്, സമാധാനം, സ്നേഹം മുതലായ ആകുന്നുവല്ലോ. നമ്മുടെ ദൈവമായ മിശിഹാ ഒരുത്തനേയും കൊന്നിട്ടില്ല; കൊല്ലുവാൻ കല്പിച്ചിട്ടുമില്ല. എന്നാലോ പരമാർത്ഥികളായ തന്റെ ആടുകൾക്കുവേണ്ടി തന്റെ ജീവൻ വയ്ക്കുകയത്രേ ചെയ്തത്. തന്റെ ഇടവയയ്ക്കുവേണ്ടി ജീവൻ അർപ്പിക്കുവാൻ അവിടുന്ന് തന്റെ ശിഷ്യരോട് കല്പിക്കുകയും ചെയ്തു. വൃക്ഷം അതിന്റെ ഫലങ്ങളാൽ അറിയപ്പെടുമെന്ന് അവിടുന്നരുൾചെയ്തിരിക്കുന്നു.

ഇതുനിമിത്തം നമ്മുടെ കർത്താവിന്റെ കല്പനയ്ക്കു വിപരീതമായി പ്രവർത്തിക്കുന്നവൻ തന്റെ സഭയെ പണിയുന്നില്ലെന്നും "അന്ത്യോക്യയിലെ ശ്ലൈഹിക സിംഹാസനത്തെ ഞങ്ങൾ സഹായിക്കുന്നു" എന്ന് അവർ പറയുന്നത് പരമാർത്ഥികളെ വഞ്ചിപ്പാനാകുന്നു എന്നും നിങ്ങൾ തിരിച്ചറിഞ്ഞു കൊള്ളുവിൻ.

സിംഹാസനത്തിന്റെ നിലനില്പ് കൊലപാതകത്തിലോ, അത്യാഗ്രഹത്തിലോ, വഞ്ചനയിലോ, വ്യാജത്തിലോ, ലൗകികാധികാരത്തിലോ അല്ലെന്ന് അവർ അറിയുന്നില്ല. എന്തെന്നാൽ ഇവ ലോകത്തിന്റേയും ജഡത്തിന്റേയും മോഹത്തിൽ നിന്നല്ലാതെ ദൈവിക തീക്ഷ്ണതയിൽ നിന്നു ജനിക്കുന്നവയല്ല എന്നു മനസ്സിലാക്കുവിൻ.

നമ്മുടെ വാത്സല്യമക്കളേ, നിങ്ങൾ വഞ്ചിക്കപ്പെടാതിരിപ്പാൻ സൂക്ഷിച്ചു കൊള്ളുവിൻ. നിത്യജീവൻ സമ്പാദിക്കണമെങ്കിൽ ഇപ്രകാരമുള്ള മാർഗ്ഗങ്ങളിൽ നിന്ന് അകന്നുകൊൾവിൻ. എന്നാൽ വലിയ ദുഃഖത്തോടെ നമ്മുടെ കർത്താവേശുമിശിഹായോട് നാം അപേക്ഷിച്ചപ്പോൾ നിങ്ങളുടെ അപേക്ഷയും ആവശ്യവും നിവൃത്തിക്കുന്നതു നല്ലതാകുന്നു എന്നു വിശുദ്ധാത്മാവു മൂലം താൻ നമ്മെ അറിയിച്ചു. ഇതു നിമിത്തം ദൈവകൃപയാൽ നിങ്ങളുടെ അപേക്ഷപോലെ ബസ്സേലിയോസ് എന്ന നാമത്തിൽ മഫ്രിയാനായേയും അതായത് കാതോലിക്കായെയും, മൂന്നു പുതിയ മെത്രാന്മാരെയും വാഴിച്ചു. അവരിൽ ഒന്നാമതായി ഗീവറുഗീസ് ഗ്രീഗോറിയോസും, രണ്ടാമതായി യൂയാക്കീം ഈവാനിയോസും മൂന്നാമതായി ഗീവറുഗീസ് പീലക്സിനോസും ആകുന്നു. നാം കാതോലിക്കായെ വാഴിക്കാതിരുന്നാൽ മലബാറിലെ നമ്മുടെ സഭ പല കാരണങ്ങളാൽ വെടിപ്പിലും വിശുദ്ധിയിലും നിലനിൽക്കയില്ലെന്ന് നമുക്കു മനസ്സിലായി. എന്നാൽ, ഇപ്പോൾ കർത്താവിന്റെ ശക്തിയാൽ വെടിപ്പിലും വിശുദ്ധിയിലും എന്നേക്കും അതു നിലനിൽക്കുമെന്നും അന്ത്യോഖ്യാ സിംഹാസനത്തോടുള്ള സ്നേഹബന്ധത്തിന്റെ സംബന്ധത്തിൽ മുമ്പിലത്തേക്കാൾ അധികമായി അതു സ്ഥിരപ്പെടുമെന്നും നാം അറിയുന്നു. ഇതാകുന്നു നമ്മുടെ ഹൃദയത്തിന് സന്തോഷവും.

കണ്ടാലും, ഇപ്പോൾ നമ്മുടെ മക്കളെ, നിങ്ങൾ സമാധാനത്തോടെ വസിപ്പിൻ. നാമോ ദൈവതിരുവിഷ്ടപ്രകാരം പോകുന്നു. നാം പോകുന്നു എന്നിരുന്നാലും നിങ്ങളെ ഒരിക്കലും നാം മറക്കുന്നതല്ലെന്ന് നിങ്ങൾ വിശ്വസിപ്പിൻ. എന്നാലോ ഇടവിടാതെ സ്വർഗത്തിലേക്കു നമ്മുടെ കണ്ണുകളെ ഉയർത്തി നമ്മുടെ രക്ഷിതാവായ മിശിഹായുടെ വിലയേറിയ രക്തത്താൽ വിലയ്ക്കുകൊള്ളപ്പെട്ട പരമാർത്ഥമുള്ള കുഞ്ഞാടുകളായ നിങ്ങൾക്കുവേണ്ടി അപേക്ഷകളും പ്രാർത്ഥനകളും കഴിക്കുന്നതാകുന്നു. നമുക്കുവേണ്ടിയും നമ്മുടെ സമൂഹം ഒക്കെക്കുവേണ്ടിയും പ്രാർത്ഥിപ്പിൻ. സ്നേഹത്തിലും നിരപ്പിലും സമാധാനത്തിലും ഇരിപ്പിൻ. നിങ്ങളുടെ ശത്രുക്കൾക്കുവേണ്ടിയും വൃഥാ നിങ്ങളെ ശപിക്കുന്നവർക്കുവേണ്ടിയും പ്രാർത്ഥിപ്പിൻ.

ആ അപഹാരിയുടെ കാനോനികമല്ലാത്തവയും കാരണമില്ലാത്തവയുമായ മുടക്കുകളെയും ശാപങ്ങളെയും നിങ്ങൾ ഭയപ്പെടേണ്ട. കലഹമുണ്ടാക്കുന്നവരെ നിങ്ങൾ ചെവിക്കൊള്ളരുത്. നന്മയായാലും തിന്മയായാലും അവരുടെ പ്രവൃത്തികൾക്ക് തക്കവണ്ണം ദൈവം അവരോടു പ്രതികാരം ചെയ്യട്ടെ. പ്രധാന ഇടയനാകുന്ന നമ്മുടെ കർത്താവേശുമിശിഹായുടെ തൃക്കൈകളിൽ നിങ്ങളെ നാം ഭരമേല്പിക്കുന്നു. താൻ നിങ്ങളെ പരിപാലിച്ചുകൊള്ളട്ടെ.

നിങ്ങളുടെ ഇടയന്മാർ, അതായതു കാതോലിക്കായും മെത്രാപ്പോലീത്തന്മാരും, നിങ്ങൾക്കുള്ള സകല ആവശ്യങ്ങളെയും നിവൃത്തിക്കുമെന്ന് ഞാൻ ശരണപ്പെടുന്നു. കാതോലിക്കാ, മെത്രാപ്പോലീത്തന്മാരോടുകൂടെ നമ്മുടെ പരിശുദ്ധ പിതാക്കന്മാരുടെ കാനോനാകൾക്ക് അനുസരണമായിട്ടു നിങ്ങൾക്കു മേല്പട്ടക്കാരെ വാഴി

ക്കുകയും മൂറോൻ കൂദാശ ചെയ്യുകയും ചെയ്യും. കാതോലിക്കാ നിര്യാണം പ്രാപിക്കുമ്പോൾ അദ്ദേഹത്തിന്റെ സ്ഥാനത്തിൽ ഒരു കാതോലിക്കായെ വാഴിക്കാൻ നിങ്ങളുടെ മെത്രാന്മാർക്ക് അംഗീകാരവും അവകാശവും ഉണ്ട്. ഇതിൽ നിന്നും നിങ്ങളെ വിരോധിപ്പാൻ ഒരുത്തനും അധികാരമില്ല. എന്നാൽ, സകലവും ക്രമമായും പതിവുപോലെയും മലങ്കര മെത്രാപ്പോലീത്തായാകുന്ന ദീവന്നാസ്യോസ് അദ്ധ്യക്ഷനായിരിക്കുന്ന കമ്മിറ്റിക്കാരുടെ ആലോചനയോടുകൂടെയും ചെയ്യണം.

നിങ്ങളുടെ സ്നേഹത്തോട് നാം അപേക്ഷിക്കുകയും നമ്മുടെ കർത്താവേശു മിശിഹായുടെ നാമത്തിൽ നിങ്ങളോട് സൽബുദ്ധി ഉപദേശിക്കുകയും ചെയ്യുന്നു. കാതോലിക്കായ്ക്കും ശ്ലീഹായ്ക്കുമടുത്ത നമ്മുടെ വിശുദ്ധസഭ ഏതിന്മേൽ പണിയപ്പെട്ടിരിക്കുന്നവോ ആ പത്രോസിന്നടുത്ത നിങ്ങളുടെ സത്യവിശ്വാസത്തിൽ നിന്ന് നിങ്ങൾ തെറ്റി പോകരുത്. അന്ത്യോഖ്യായുടെ ശ്ലീഹായ്ക്കടുത്ത സിംഹാസനവുമായുള്ള സ്നേഹബന്ധത്തിന്റെ ബന്ധത്തിൽ നിന്ന് അപഹാരിയായ ഒരുവന്റെ ന്യായമല്ലാത്ത ക്രിയകൾ നിമിത്തം നിങ്ങൾ വേർപിരിയരുത് എന്ന് നിങ്ങളുടെ സത്യസ്നേഹത്തോട് നാം കല്പിക്കുന്നു. മുമ്പിലത്തെ നിങ്ങളുടെ പുണ്യവാന്മാരായ പിതാക്കന്മാരെപ്പോലെ നിങ്ങൾ അനുസരണമുള്ളവരും തിരിച്ചറിവുള്ളവരുമാണെന്നു നാം അറിയുന്നു. നിങ്ങളുടെ ജ്ഞാനത്തിന് ഇതു മതി. അല്പത്തിൽ നിന്ന് വളരെ നിങ്ങൾ മനസ്സിലാക്കും. കർത്താവിൽ ശുഭമായിരിപ്പിൻ.

നമ്മുടെ കർത്താവീശോമിശിഹായോട് നാം വീണ്ടും അപേക്ഷിക്കുന്നതെന്തെന്നാൽ, സെഹിയോൻ മാളികയിൽവച്ച് പരിശുദ്ധശ്ലീഹന്മാരുടെ മേൽ നീട്ടി അവരെ വാഴ്ത്തിയതും, അനുഗ്രഹങ്ങളും വാഴ്വുകളും നിറഞ്ഞതും, പരിശുദ്ധ കർതൃത്വത്തിനടുത്തതുമായ വലത്തുകൈ നമ്മുടെ ബലഹീനതയുടെ വലത്തുകൈയോടുകൂടി നീട്ടി നിങ്ങളെല്ലാവരെയും അനുഗ്രഹിക്കുകയും നിങ്ങളുടെ കടങ്ങളും പാപങ്ങളും ക്ഷമിക്കുകയും വിശ്വാസികളായ നിങ്ങളുടെ പരേതരെ പുണ്യപ്പെടുത്തുകയും ചെയ്യുമാറാകട്ടെ.

“എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരേ, വരുവിൻ; ലോകസ്ഥാപനത്തിനുമുമ്പ് നിങ്ങൾക്കായി ഒരുക്കപ്പെട്ടിരിക്കുന്ന സ്വർഗ്ഗരാജ്യത്തിനകത്തുപ്രവേശിച്ച് അവകാശപ്പെടുത്തിക്കൊള്ളുവിൻ” എന്ന് വലത്തുഭാഗത്തുള്ളവരോട് അരുളിചെയ്യുന്ന സന്തോഷപ്രദമായ ശബ്ദം കേൾക്കുവാൻ നിങ്ങൾക്കും നിങ്ങളുടെ മരിച്ചുപോയവർക്കും ഇടയാകട്ടെ.

ആയത് ദൈവമാതാവായ മറിയാമിന്റെയും സകല പരിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും വിശുദ്ധശ്ലീഹന്മാരുടെയും ഇന്ത്യയുടെ കാവൽക്കാരനായ മാർത്തോമ്മാ ശ്ലീഹായുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

1913-ാമാണ്ട് ശ്ബോത്ത് മാസം 8-ാം തീയതി പരുമല സെമിനാരിയിൽ നിന്ന്.

**(അബ്ദേദ് മിശിഹാ പാത്രിയർക്കീസ് ബാവാ 1088 കുംഭം 8-ാം തീയതി പരുമല സെമിനാരിയിൽ നിന്നും പുറപ്പെടുവിച്ച രണ്ടാമത്തെ കല്പനയുടെ പ്രസക്ത ഭാഗം)**



# 7

# രണ്ടാം കാതോലിക്കായുടെ സ്ഥാനാരോഹണം

... – 13 നു പുതുഞ്ഞായറാഴ്ച കഥാനായകൻ ടി. പള്ളിയിൽ കുർബാന ചൊല്ലി. 15 നു സന്ധ്യയ്ക്ക് കഥാനായകൻ പരുമലയ്ക്ക് പോയി. 16 നു പരുമല നിന്നും കഥാനായകനും ഗ്രീഗോറിയോസ് മെത്രാച്ചനും മറ്റു പലരും കൂടി പരുമല പള്ളിക്കൽ പ്രാർത്ഥന കഴിച്ച് ദീവന്നാസ്യോസ് മെത്രാച്ചനോടും ദീനത്തിലായിരിക്കുന്ന മെത്രാച്ചനോടും യാത്ര ചോദിച്ചുകൊണ്ട് അവിടെ നിന്ന് 11 മണിക്ക് പുറപ്പെട്ട് പന്നായികടവിൽ എത്തുകയും അവിടെ നിന്നും പല പള്ളിക്കാരുടെയും കേമമായ എതിരേല്പോടു കൂടെ 1 മണിക്ക് നിരണത്ത് എത്തുകയും ചെയ്തു. പിന്നീട് 3 മണിക്ക് യോഗം കൂടിയതിൽ കാതോലിക്കാ സ്ഥാനം കഥാനായകൻ ഏൽക്കണമെന്ന് പലരും നിർബന്ധിക്കയാൽ സമ്മതിക്കേണ്ടതായി വന്നു കൂടി. പരുമല നിന്നും പോരുമ്പോൾ കഥാനായകന് ടി. സ്ഥാനം ഏല്ക്കാൻ മനസ്സില്ലെന്ന് നിർബന്ധമായി മെത്രാച്ചനോടും മറ്റും പറഞ്ഞിരുന്നു. ***(1925 ഏപ്രിൽ 30 – 1100 മേടം 18 കൊല്ലവർഷം – (17 സുറിയാനി കണക്ക്) – വ്യാഴം)*** ... 17 നു 7 1/2 മണിക്ക് ഗ്രീഗോറിയോസ് മെത്രാച്ചൻ, റമ്പാച്ചൻമാർ, പട്ടക്കാർ, ശെമ്മാശൻമാർ എന്നിവർ പള്ളിയകത്തിറങ്ങി ശുശ്രൂഷകളാരംഭിച്ചു. നമസ്കാരം കഴിഞ്ഞു കഥാനായകൻ മദ്ബഹായ്ക്ക് മുമ്പിൽ വന്ന് നിൽക്കുകയും "കാതോലിക്കാ സ്ഥാനത്തേക്ക് അവിടുത്തെ വിശുദ്ധ റൂഹാ വിളിക്കുന്നു" എന്നു സുന്നഹദോസ് തലവൻ ഗ്രീഗോറിയോസ് മെത്രാച്ചൻ പറയുകയും കഥാനായകൻ അത് സ്വീകരിച്ചിരിക്കുന്നു എന്ന് ഉത്തരമായി പറയുകയും ചെയ്തു. ഇപ്രകാരം 3 പ്രാവശ്യം പറയുകയുണ്ടായി. അതുകഴിഞ്ഞ് കാപ്പ മുതലായ വിശുദ്ധ വസ്ത്രങ്ങൾ ധരിപ്പിച്ച് പ്രത്യേക സ്ഥലത്തിരുത്തുകയും ഗ്രീഗോറിയോസു മെത്രാച്ചനും 2 പട്ടക്കാരും കൂടി വി. കുർബാനയ്ക്ക് ആരംഭിക്കുകയും കുർബാനമദ്ധ്യേ കാതോലിക്കാ ശുശ്രൂഷ കഴിച്ച് കസേരയിൽ ഇരുത്തി 3 പ്രാവശ്യം ഉയർത്തി ഉക്ക്സിയോസ് ആർത്തു പറകയും ചെയ്തു. ഈ സമയത്തേക്ക് മാർ ഈവാനിയോസ് മെത്രാച്ചനെയും മദ്ബഹായിൽ കൊണ്ടുവന്ന് ഇരുത്തുകയും അദ്ദേഹവും ആവശ്യമുള്ളത് പ്രവർത്തിക്കയും ചെയ്തു. പിന്നീട് കുർബാന കഴിഞ്ഞ് പുതിയ കാതോലിക്കായെ കസേരയിൽ ഇരുത്തി പള്ളിക്ക് 3 പ്രദക്ഷിണം നടത്തുകയും ഉക്സിയോസ് ആർക്കുകയും ചെയ്തു. അനന്തരം എല്ലാവരും ആശ്വാസത്തിനായി പിരിഞ്ഞു. വീണ്ടും 3 മണിക്ക് ഒരു മഹായോഗം കൂടി മലങ്കര ഇടവകയുടെ പൊതുവായ ഒരു മംഗളപത്രം കഥാനായകനു സമർപ്പിക്കയും പലരുടെയും പ്രസംഗങ്ങൾ ഉണ്ടാവുകയും ചെയ്തു. കൂടാതെ മേല്പട്ട സ്ഥാനത്തേക്ക് പാമ്പാടി റമ്പാച്ചൻ, സി. എം. തോമസു ശെമ്മാശൻ, പാറേട്ട് മാത്യൂസ് കത്തനാർ, പുലിക്കോട്ട് ശെമ്മാശൻ എന്നിവരെ തിരഞ്ഞെടുക്കുകയും ചെയ്തു. നിരണത്തുകാർ ഒരു കുരിശും മാലയും കഥാനായകനു സമർപ്പിച്ചു. കൂടാതെ കോട്ടയം ചെറിയപള്ളിക്കാർ 81 രൂപായും കാഴ്ചവച്ചു. നിരണത്തുകാർ പിന്നീട് കുരിശുവകയ്ക്ക് 51 രൂപയാണ് തന്നത്.

18-നു കഥാനായകൻ ശു. കുർബാന ചൊല്ലുകയും കുർബാനമദ്ധ്യേ ബഥനിയുടെ എപ്പിസ്കോപ്പായായി എം. എ. ഗീവറുഗീസ് റമ്പാച്ചനെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, മാർ ഈവാനിയോസ് മെത്രാപ്പോലീത്താ എന്നിവരുടെയും പല പട്ടക്കാരുടെയും ശെമ്മാശൻമാരുടെയും സഹകരണത്തിൽ വാഴിച്ചു. 3 മണിക്ക് അദ്ദേഹത്തിന് ഒരു മംഗളപത്രം സമർപ്പിക്കയും അദ്ദേഹം സഭാസംബന്ധമായ ഒരു ദീർഘപ്രസംഗം ചെയ്തു. കൂടാതെ അന്ന് മെത്രാന്മാരുടെയും കാതോലിക്കായുടെയും ഫോട്ടോ എടുക്കുകയും ചെയ്തു. അന്നു രാത്രി തന്നെ കഥാനായകൻ വള്ളിക്കാട്ട് പള്ളിയിലേക്ക് പുറപ്പെട്ടു. പിറ്റെദിവസം 10 മണിക്ക് അവിടെ എത്തുകയും ചെയ്തു.

20 നു കഥാനായകൻ വള്ളിക്കാട്ട് പള്ളിയിൽ ചൊല്ലുകയും കാതോലിക്കാസ്ഥാനത്തെക്കുറിച്ച് ദീർഘമായി പ്രസംഗിക്കുകയും പിന്തുടർച്ചയായി കാതോലിക്കാസ്ഥാനം മലങ്കരയിൽ നിലനിർത്തിക്കൊള്ളുന്നതിന് അബ്ദെദ് മ്ശീഹാ പാത്രിയർക്കീസു ബാവാ തന്നിട്ടുള്ള കല്പന വായിക്കയും ചെയ്തു. വളരെ ആളുകൾ അന്നേ ദിവസം പള്ളിയിൽ കൂടിയിരുന്നു. വള്ളിക്കാട്ട് പള്ളിയിൽ നിന്നും കിഴക്കേ റോട്ടു വരേയ്ക്കുള്ള വഴി എല്ലാവരും കൂടി നാളെ വെട്ടിത്തീർക്കുന്നതിനായി ചട്ടം കെട്ടുകയും ചെയ്തു. ...

*(പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവായുടെ ഡയറിയായ 'സഭാജീവിത നാൾവഴി'യിൽ നിന്നും)*





*ഒന്നാം കാതോലിക്കായുടെ വാഴ്ചയുടെ വിവരണം രണ്ടാം കാതോലിക്കായുടെ കൈപ്പടയിൽ.*

# 8

# കാതോലിക്കാ ബാവായ്ക്കു ആശംസകൾ

ഒരു പന്തീരാണ്ടിനു മുമ്പ് തിഗ്രീസിലെ പൗരസ്ത്യ കാതോലിക്കാ സ്ഥാപനം മലങ്കരയിൽ പുനഃസ്ഥാപിച്ചതു സംബന്ധിച്ചു പല കാര്യങ്ങളും മുമ്പ് പ്രസ്താവിച്ചിട്ടുണ്ട്. എന്നാൽ പ്രസ്തുത സ്ഥാപനത്തിന്റെ ആവിർഭാവം, പരിവർത്തനം, അതു മലങ്കരയിലേക്ക് നീക്കാനുള്ള അർഹത, മലങ്കര സുറിയാനിസഭയ്ക്ക് ആധുനികകാലത്ത് അതു സംബന്ധിച്ചു പ്രത്യേകമായുള്ള അവകാശാധികാരങ്ങൾ, ഇപ്പോൾ സിംഹാസനസ്ഥനായിരിക്കുന്ന കാതോലിക്കായുടെ നിസ്തർക്കമായ സ്ഥാനസാധുത്വം മുതലായ സംഗതികളെക്കുറിച്ചു സംക്ഷിപ്തമായ ഒരു വിവരണം കൂടെ ഉണ്ടായിരിക്കേണ്ടത് ഈ ഘട്ടത്തിൽ എത്രയും ആവശ്യമെന്നു വിചാരിക്കുന്നു. ക്രൈസ്തവ സഭയുടെ ആദിമഘട്ടത്തെ സംബന്ധിച്ചുള്ള ചരിത്രപരമ്പര ഘോഷിക്കുന്നതു പൗരസ്ത്യ കാതോലിക്കായുടെ ഉദ്ഭവം സെലൂക്യയിലായിരുന്നു എന്നാണ്. സെലൂക്യ പട്ടണം അലക്സാണ്ടർ മഹാരാജാവിന്റെ കാലശേഷം രാജ്യം പങ്കിട്ടെടുത്ത സൈന്യാധിപരാജാക്കന്മാരിൽ ഒരാളിന്റെ രാജധാനിയായിരുന്നു. റോമാ സാമ്രാജ്യവും പേർഷ്യാ സാമ്രാജ്യവും തമ്മിൽ മൽസരിച്ചു നിന്ന കാലത്ത് പേർഷ്യായിലെ പൗരന്മാരായ എപ്പിസ്കോപ്പന്മാരും മറ്റു സഭാനേതാക്കന്മാരും ഒരു റോമാ രാജ്യ പൗരനായിരുന്ന അന്ത്യോഖ്യാ പാത്രിയർക്കീസിനു കീഴ്പ്പെട്ടിരിക്കയും അനുസരണബാദ്ധ്യത വഹിക്കയും ചെയ്താൽ അത് രാഷ്ട്രീയനിലയിൽ പേർഷ്യായ്ക്ക് ഹാനികരം ആണെന്നു പേർഷ്യാ ചക്രവർത്തി തീരുമാനിച്ചു. തൽഫലമായി വിശ്വാസാചാരങ്ങളിൽ സർവ്വത്ര ഐക്യമുണ്ടായിരുന്ന സഭ രാഷ്ട്രബന്ധമുള്ള ഭരണത്തിൽ കേവലം സ്വതന്ത്രങ്ങളായി ഭവിച്ചു. അങ്ങനെ കാതോലിക്കാ വാഴ്ച തുടങ്ങിയതുതന്നെ സ്വതന്ത്ര ഭരണാധികാരി ആയിട്ടാകുന്നു. ഭരണസ്വാതന്ത്ര്യം അനുവദിച്ചും വിശ്വാസൈക്യം മാത്രം നിർബന്ധിതമാക്കിയുമാണ് പൗരസ്ത്യ സഭാപിതാക്കന്മാർ സഭാഘടന രചിച്ചിട്ടുള്ളത്. കാതോലിക്കാ സ്വതന്ത്രനെങ്കിലും റോമാ സാമ്രാജ്യത്തിലും പേർഷ്യയിലും ഉള്ള സഭകൾ തമ്മിൽ ഐക്യവും സഹോദരബന്ധവും സഹകരണവും വർദ്ധിക്കണമെന്ന് ഒൻപതാം ശതകത്തിൽ യോഹന്നാൻ എന്ന ഒരു അന്ത്യോഖ്യാ പാത്രിയർക്കീസ് ആഗ്രഹിച്ചു ശ്രമിക്കുകയുണ്ടായി. തൽഫലമായുണ്ടായ വ്യവസ്ഥകൾ ശ്രദ്ധാർഹങ്ങളത്രേ. പാത്രിയർക്കീസും കാതോലിക്കോസും ഒരുമിച്ചു വരുമ്പോൾ പള്ളിയിലെ ആരാധനയിലും രണ്ടു പേരുമുള്ള യോഗത്തിലും പാത്രിയർക്കീസ് മുമ്പൻ, കാതോലിക്കാ രണ്ടാമൻ. ഒരു പാത്രിയർക്കീസ് അന്തരിച്ചിട്ടു മറ്റൊരുത്തനെ അവരോധിക്കേണ്ട കൃത്യം നടത്തേണ്ടതു കാതോലിക്കാ, അതുപോലെ കാതോലിക്കായെ പാത്രിയർക്കീസും അവരോധിക്കണം. അങ്ങനെ പരസ്പരം സമ്മതിച്ച് ഒരു വ്യവസ്ഥ ഉണ്ടാക്കണം. പാത്രിയർക്കാ ഇടവകയിലെ എപ്പിസ്കോപ്പന്മാർ കാതോലിക്കായെ അറിയിക്കാതെ പാത്രിയർക്കാ സ്ഥാനാരോഹണകൃത്യം നടത്തിയാൽ കാതോലിക്കാ സംസ്ഥാനത്തിലെ എപ്പിസ്കോപ്പന്മാർ കാതോലിക്കാ

സ്ഥാനാരോഹണത്തിനു മറ്റവരേയും അറിയിക്കേണ്ട കടമയില്ല. ബാർ എബ്രായ തന്നെ ഒരു കാതോലിക്കായായിരുന്നു. ഈവിധം സമനിലയിലെങ്കിലും സഹക രണബുദ്ധ്യാ അന്യോന്യം വർത്തിച്ചു വരവേ കാലാന്തരത്തിൽ കാതോലിക്കാ സിംഹാസനം സെലൂക്യായിൽ നിന്നു ടൈഗ്രീസു നദീതീരത്തുള്ള ടൈഗ്രീസ് അഥവാ തിഗ്രീസ് എന്ന ചെറിയ പട്ടണത്തിലേക്കു മാറ്റി.

മലങ്കരസഭ തിഗ്രീസിലെ അധികാരസീമയിൽപ്പെട്ടു. കാതോലിക്കായുടെ മറ്റൊരു പേർ കിഴക്കുദിക്കിന്റെ വലിയ മെത്രാപ്പോലീത്താ എന്നായിരുന്നു. സെലൂക്യായിൽ നിന്ന് തിഗ്രീസിലേക്ക് എന്നപോലെ മലങ്കരയ്ക്കും സിംഹാസനം നീങ്ങുന്നത് എത്രയും നിയമാനുസൃതമായ കാര്യം തന്നെ. അതിലേക്ക് അനേക ന്യായങ്ങളു ണ്ട്. ഇൻഡ്യയുടെ കാവൽക്കാരനായ വി. തോമ്മാശ്ലീഹാ പന്തിരുവരിൽ ഒരുവനാ യിരുന്നതുകൊണ്ട് ശ്ലീഹാ സ്ഥാപിച്ച സഭയ്ക്ക് എല്ലാവിധ ഭരണസ്വാതന്ത്ര്യവും ഉണ്ടെന്നുള്ള തത്വത്തെ എഫേസൂസ് സുന്നഹദോസ് സമ്മതിച്ച് 'കുപ്രോസ് ദ്വീപിലെ സഭയ്ക്കു സ്വാതന്ത്ര്യമനുവദിച്ചു.' അന്യനാടുകളിലെ സഭയുമായുള്ള ബന്ധം ആലോചിച്ചാലും എത്രയോ ദൂരസ്ഥിതമായ മലങ്കരസഭ വി. ബർന്നബാസിന്റെ കുപ്രോസ് സഭയ്ക്ക് എഫേസൂസ് സുന്നഹദോസ് അനുവദിച്ചുകൊടുത്ത എല്ലാ ഭരണസ്വാതന്ത്ര്യങ്ങളേയും നിസ്തർക്കമായി അർഹിക്കുന്നു. ഇവയൊന്നും ഇല്ലെന്നു തന്നെ വരട്ടെ. എന്നാലും മേല്പട്ടക്കാരായ എപ്പിസ്ക്കോപ്പന്മാർക്ക് എവിടേയും കിട്ടിയിരിക്കുന്ന അധികാരം യേശുക്രിസ്തുവിൽ നിന്നു ശ്ലീഹന്മാർ വഴിയായിട്ടു ള്ളതാണ് എപ്പിസ്കോപ്പാ സ്ഥാനത്തിൽ അന്തർലീനമായും സ്വകീയമായുമുള്ള ആ അധികാരം മലങ്കരസഭയിലെ ഒരു എപ്പിസ്കോപ്പൽ സംഘത്തിനില്ലെന്ന് ആരു പറയും? കാനോൻ നിയമവും ക്രൈസ്തവ സഭാചരിത്ര പരമ്പരയും നിസ്തർക്ക മായി ആ തത്വത്തെ ബലപ്പെടുത്തുന്നു. ലോകാവസാനത്തോളം മലങ്കരസഭയിൽ എപ്പിസ്കോപ്പാ സ്ഥാനം നിലനിന്നു പോരുന്നതിനു തക്കവണ്ണം മോറാൻ മാർ അബ്ദേദ് മിശിഹാ പാത്രിയർക്കീസ് ബാവാ അവർകൾ കല്പിച്ചനുവദിക്കയും അതിലേക്കു കാനോനികമായി വേണ്ട പിടിപാടു തരികയും അദ്ദേഹം തന്നെ മല ങ്കരസഭയ്ക്ക് ഒരു കാതോലിക്കായെ വാഴിക്കയും തുടരെ വാഴിച്ചുകൊള്ളുന്നതിന് അദ്ദേഹം തന്നെ വാഴിച്ച മൂന്ന് മെത്രാപ്പോലീത്തന്മാരെ അധികാരപ്പെടുത്തീട്ടുള്ള തുമാകുന്നു. ആ മൂന്നു മെത്രാന്മാർ കൂടി തന്നെയാണ് അടുത്തു നടന്ന കാതോലി ക്കാസ്ഥാനാരോഹണത്തിൽ പങ്കെടുത്തത്. അങ്ങനെ സ്ഥാനാരോഹണം ചെയ്ത കാതോലിക്കായും ശേഷം രണ്ടു മെത്രാപ്പോലീത്തന്മാരും കൂടിയാണ് ഒരു എപ്പി സ്കോപ്പായെ ഉടൻതന്നെ വാഴിച്ചത്.

ഇങ്ങനെ കാനോനികമായ ഒരു പാത്രിയർക്കീസിന്റെ കല്പനകളെ ആസ്പദ മാക്കിയാണ് ഇപ്പോൾ കാതോലിക്കാബാവായെ അവരോധിച്ചിരിക്കുന്നത്. ഇല്ലെ ങ്കിൽ തന്നെയും എപ്പിസ്കോപ്പന്മാർക്ക് അതിനധികാരമുണ്ടെന്നു മേൽ പ്രസ്താ വിച്ചിട്ടുണ്ടല്ലോ. എന്തെന്നാൽ ഒരു പാത്രിയർക്കീസ് മരിച്ചാൽ പിന്നെ ഏതു പാത്രി യർക്കീസിന്റെ അനുമതിയനുസരിച്ചാണ് പിൻഗാമിയെ തെരഞ്ഞെടുക്കുന്നത്.

പിൻഗാമി ഇന്നാരായിരിക്കണമെന്നു പറയുന്നതിന് ഒരു പാത്രിയർക്കീസിനും കാതോലിക്കായ്ക്കും കാനോൻപ്രകാരം അധികാരമില്ല.

ഇതുവരേയും മർദ്ദീനിൽ പാത്രിയർക്കീസന്മാരെ തിരഞ്ഞെടുക്കുമ്പോൾ

മലങ്കരയുള്ള എപ്പിസ്കോപ്പന്മാരെ അറിയിക്ക പതിവായിരുന്നു. അബ്ദള്ളാ ബാവാ തിരുവിതാംകൂറിൽ വന്നു മലങ്കരമെത്രാപ്പോലീത്തായോട് ഒന്നാമതായി ആവശ്യപ്പെട്ട സംഗതി, അബ്ദള്ളാബാവാ, കാലം ചെയ്ത മാർ ദീവന്നാസ്യോസിന് അയച്ചിരുന്നതും തന്നെ അല്ലാതെ അബ്ദേദ് മിശിഹായെ പാത്രിയർക്കീസായി സ്വീകരിക്കരുതെന്ന് അഭ്യർത്ഥിക്കുന്നതുമായ ഒരു എഴുത്തിൽ കാണാം. ഇപ്പോഴത്തെ പാത്രിയർക്കീസിനെ തെരഞ്ഞെടുത്തപ്പോൾ അദ്ദേഹത്തിന്റെ മുൻഗാമി അവരോധിച്ചിരുന്ന കാതോലിക്കാ ഇടവകയിലെ എപ്പിസ്കോപ്പന്മാരേയും ബാവാ കക്ഷിക്കാർ എന്ന് അഭിമാനിക്കുന്നവരേയും അറിയിക്കാതെയാണ് പാത്രിയർക്കാ ഇടവകയിലെ മെത്രാന്മാർ പ്രവർത്തിച്ചത്. അത് ന്യായവിരുദ്ധവും അധികാരം കവിഞ്ഞതുമായ ഒരു നടപടി ആയിരുന്നു. അതുകൊണ്ട് മേൽ ഉദ്ധരിച്ച കാനോൻ വ്യവസ്ഥപ്രകാരം പാത്രിയർക്കീസിനെ അറിയിക്കാതെയും കാതോലിക്കായെ ഇവിടെ വാഴിക്കയെന്നത് എത്രയും ന്യായാനുസൃതം തന്നെ.

കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് സ്വതന്ത്രവും സ്വദേശീയവും പൗരാണികവും അപ്പോസ്തോലികാരംഭവും കൊണ്ടു പാവനമായിരിക്കുന്ന ഒരു സഭയെ നിയന്ത്രിക്കുന്നതിനു കയ്യേറ്റിരിക്കുന്ന ഈ സന്ദർഭത്തിൽ അവിടത്തെ ഗാഢമായ ചിന്തയ്ക്കും ശ്രമത്തിനും വിഷയീഭവിക്കേണ്ട ഏതാനും കാര്യങ്ങളുണ്ട്. നമ്മിൽ നിന്ന് ഓരോ കാലത്തും ഓരോ കാരണങ്ങളാലും വേർപിരിയാൻ സംഗതി വന്നിട്ടുള്ള സഹോദര സഭകളുമായി ഒരൈക്യം ഉണ്ടാക്കാനുള്ള മാർഗ്ഗങ്ങൾ എല്ലാ വകുപ്പിലുമുള്ള അധികാരികളുടേയും നേതാക്കന്മാരുടേയും ശ്രദ്ധയ്ക്കു വിഷയമാക്കേണ്ടതാണ്. സ്വദേശീയ കാര്യങ്ങളിൽ ഭ്രമിച്ചു ലയിച്ചിരിക്കുന്ന ഭാരത ഭൂവാസികൾ ക്രൈസ്തവ സഭയിലേക്കാകർഷിക്കപ്പെടുന്നതിനും സഭയുടെ ശക്തിയും ഉദ്ബോധനവും കൊണ്ടു ഭിന്ന വകുപ്പുകാരായ ക്രൈസ്തവരും ക്രൈസ്തവേതരന്മാരും ദൂരഭാവിയിലെങ്കിലും ഏകയോഗമായി സംഘടിക്കപ്പെടാൻ തക്കപോലെ സഭയുടെ അസ്ഥിവാരമായ തത്വങ്ങളെ പാലിച്ചുകൊണ്ടു തന്നെ ദേശീയമായ ആദർശങ്ങളെ ആവിർഭവിപ്പിച്ച് സമാധാനം പ്രചരിപ്പിക്കുന്നതിനും പുരാതനമായ മലങ്കര സുറിയാനി സഭയെ ഐശ്വര്യവത്താക്കി തീർക്കുന്നതിനും കാതോലിക്കാ തിരുമേനിയെ ദൈവം ഉദ്ബോധിപ്പിച്ചു പ്രകാശിപ്പിച്ച് അനുഗൃഹീതനാക്കി തീർക്കുമാറാകട്ടെ എന്നും ദൈവത്തെ പ്രാർത്ഥിക്കുന്നു.

*(1925 ഏപ്രിൽ 25-ാം തീയതി വാഴിക്കപ്പെട്ട മലങ്കരയിലെ ദ്വിതീയ കാതോലിക്കാ ബസ്സേലിയോസ് ഗീവർഗ്ഗീസ് പ്രഥമൻ ബാവായ്ക്ക് അനുമോദനം നേർന്നുകൊണ്ട് 5-5-1925 ൽ മലയാള മനോരമയിൽ കെ. സി. മാമ്മൻ മാപ്പിള എഴുതിയ മുഖപ്രസംഗം)*



# 9

# മൂന്നാം കാതോലിക്കാ സ്ഥാനാരോഹണം

### ... കോട്ടയത്തെ വിജയസ്തംഭം
### വമ്പിച്ച കൊട്ടക, 2000 പേർക്ക് ഇരിക്കാം.
### സുഖസൌകര്യ വ്യവസ്ഥകൾ
### സംഭരണബാഹുല്യം
### ഐകമത്യം-മഹാബലം

പ്രത്യേക ലേഖകൻ

കോട്ടയം; കുംഭം 3: ഇന്നത്തെ സൂര്യോദയം വളരെ രമണീയമായിരുന്നു. ഇന്നലത്തെ കാർമേഘാവൃതമായ അന്തരീക്ഷം അല്ലാ ഇന്നത്തത്. ബാലാർക്കൻ സുസ്മിതനായി ചെങ്കതിരുകൾ വീശി. സുഖദായകമായ കുളിർകാറ്റടിപ്പൂ നാനാദിഗന്തങ്ങളിൽ നിന്നും വന്നുചേരുന്ന യാത്രക്കാരിൽ ഒരു പുതുമ കാണുന്നു. വരുകയും പോകുകയും ചെയ്തുകൊണ്ടിരുന്ന രീതി കൈവിട്ടുവരുന്നവർ വരുന്നവർ ഇവിടെ തന്നെ താവളങ്ങൾ അന്വേഷിച്ചു തുടങ്ങി. എവിടെനിന്നു വരുന്നവരായാലും അവരുടെയെല്ലാം യാത്ര നേരെ മനോരമപ്പള്ളി എന്നു പ്രസിദ്ധമായ മാർ ഏലിയാച്ചാപ്പലിലേക്കാണ്. മോട്ടർകവലകൾ കടന്നു കിഴക്കോട്ടുള്ള വഴിയിൽകൂടെ ജനങ്ങൾ ഒഴുകിത്തുടങ്ങിയിരിക്കുന്നു. വിവിധ വേഷങ്ങളണിഞ്ഞു വിവിധതരത്തിൽപ്പെട്ടയാളുകളാണു യാത്ര ചെയ്യുന്നത്. എല്ലാപേരും മലയാളംതന്നെ സംസാരിക്കുന്നുണ്ടെങ്കിലും നീട്ടും കുറുക്കും മറ്റും കൊണ്ടു ഭാഷയ്ക്കുതന്നെ വിവിധത്വം കാണുന്നുണ്ട്. അയ്മേനികൾ മാത്രമല്ലാ പട്ടക്കാരും ധാരാളം. ധനികനെന്നോ ദരിദ്രനെന്നോ ഉദ്യോഗസ്ഥനെന്നോ പൗരനെന്നോ ഒക്കെയുള്ള വകഭേദങ്ങൾ മറന്നു ഒരേ മാതാവിന്റെ സന്താനങ്ങൾ ആ അമ്മയുടെ അഭിമാനം സംരക്ഷിക്കുവാൻ ഓരോരുവനാലും ആകുംവിധം പ്രയത്നിക്കുന്നതിനു ഹൃദയപൂർവ്വം യോജിച്ചുകൊണ്ടുള്ള ഒരു യാത്രയാണത്. ഞാനും അവരെ അനുധാവനം ചെയ്തു. വിചിത്രതരമായി രാജപാത അലങ്കരിക്കുന്നതിനു ബദ്ധകങ്കണന്മാരായി ഒട്ടനവധി ജനങ്ങൾ അവിടവിടെ കൂടിനിന്ന് ഓരോരോ ജോലികളിൽ എടപെട്ടുകൊണ്ടിരുന്നു. വളച്ചുവാതിലുകൾ തോരണങ്ങൾ മുതലായവയുടെ ചടങ്ങുകൾ അല്പാല്പമായി കണ്ടുകൊണ്ടു മന്ദംമന്ദം നടന്നു ഞാൻ മലയാള മനോരമ ആപ്പീസിന്റെ പടിക്കൽ എത്തി. കണിയാല നിരത്തിയ കമനീയമായ ഒരു ചെറുപന്തൽ ഞാൻ അവിടെ കണ്ടു. അതിന്റെ ആർക്കുകൾ മുതലായവ അപ്പോൾ തീർന്നിട്ടില്ല. അതിനു കിഴക്കുവശം മനോരമ (എം.ഡി. സിമ്മനാരി) ഹൈസ്കൂളിന്റെ വടക്കുവശത്തുള്ള രാജപാതയിൽ കൊട്ടിൽ മാതിരി കയറു പാകിപ്പടുത്തിയിട്ടുള്ള പൂപ്പന്തൽ വളരെ ആകർഷണീയമായിരുന്നു. സൂര്യന്റെ ചെങ്കതിരുകൾ വിവിധനിറത്തിലുള്ള കടലാസുകളിൽ പ്രതിഫലിച്ച് അവ മന്ദമാരുതനിൽ കളിയാടിക്കൊണ്ടിരുന്നു. ഞാൻ ഹൈസ്ക്കൂൾ



പ. ഗീവറുഗീസ് രണ്ടാമൻ ബാവാ 1929-ൽ കാതോലിക്കായായി സ്ഥാനാരോഹണം ചെയ്ത ശേഷം പിറ്റേന്ന് മെത്രാൻ വാഴ്ചയ്ക്കു ശേഷം. കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് (പാമ്പാടി), പ. ഗീവറുഗീസ് മാർ ദീവന്നാസ്യോസ് വട്ടശ്ശേരിൽ, പ. ഗീവറുഗീസ് രണ്ടാമൻ ബാവാ, ഗീവറുഗീസ് മാർ ഈവാനിയോസ് (ബഥനി. പിന്നീട് കത്തോലിക്കാസഭയിലേക്കു പോയി), മാർ തെയോഫിലോസ് (ബഥനി. പിന്നീട് കത്തോലിക്കാസഭയിലേക്കു പോയി).



പ. ഗീവറുഗീസ് രണ്ടാമൻ ബാവാ, ഗീവറുഗീസ് മാർ പീലക്സീനോസ് (പുത്തൻകാവിൽ), പ. ഗീവറുഗീസ് മാർ ദീവന്നാസ്യോസ് വട്ടശ്ശേരിൽ, കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് (പാമ്പാടി), മാർ സേവേറിയോസ് (വാളക്കുഴിയിൽ. പിന്നീട് കത്തോലിക്കാസഭയിലേക്കു പോയി) എന്നിവരോടൊപ്പം.

വളപ്പിൽ പ്രവേശിച്ചു വളരെ വലിപ്പത്തിൽ കെങ്കേമമായ ഒരു പുതിയ എടുപ്പാണു എന്റെ അക്ഷികൾക്കു ലക്ഷീഭവിച്ചത്. ചാപ്പലിനു പടിഞ്ഞാറുവശത്തു പശ്ചിമാഭി മുഖമായി വിസ്താരത്തിൽ കെട്ടിയിട്ടുള്ള പ്രധാനപന്തൽ മാത്രമേ ഇപ്പോൾ തീർന്നു കഴിഞ്ഞിട്ടുള്ളു. 15 അടി നീളം 10 അടി വീതിയിലാണ് അതു കെട്ടിയിട്ടുള്ളത്. .......... വിവിധ വർണ്ണത്തിലുള്ള തൂണുകൾക്കൊണ്ടു അവിടെ കമാനം വിതാനം ആരംഭിച്ചിട്ടുണ്ട്. അതിന്റെ മുകളിൽ, കാണികളെ അത്യധികം ആനന്ദിപ്പിക്കുമാറ് കമനീയമായുള്ള ചിത്രകൂടാരത്തിന്റെ തട്ടുകൾ മൂന്നും ഇപ്പോൾ മണ്ഡപത്തിൽ വച്ചു കഴിഞ്ഞിട്ടില്ല. അതിന്റെ കീഴെ പ്രതിഷ്ഠിക്കുന്നതിനുള്ള പീഠവും ഇരുപാർശ ങ്ങളിലുമുള്ള മാലാഖമാരും മിക്കവാറും തയ്യാറായികഴിഞ്ഞു. മേൽപറഞ്ഞ മണ്ഡ പത്തെ തുടർന്ന് 24 അടി വീതിയിൽ 136 അടി നീളത്തിൽ കിഴക്കുപടിഞ്ഞാറായി ഒരു കൊട്ടിൽ കെട്ടി വളപുര വിതാനത്തിനുള്ള വെള്ള നിവിർത്തു കഴിഞ്ഞു. അതിന്റെ തെക്കും വടക്കും ഭാഗങ്ങളിൽ 48 അടി വീതം വീതിയിലും 150 അടി വീതം നീളത്തിൽ വമ്പിച്ച രണ്ടു പന്തലുകൾ ഇട്ടിട്ടുണ്ട്. അവയും കണലോല കൊണ്ടു വിതാനിച്ചുകഴിഞ്ഞു. ഈ പന്തലിലേക്കു മൂന്നു ഗേറ്റുകൾ ഉണ്ട്. അവ ഒന്നു വടക്കുനിന്നും, രണ്ടാമത്തേതു പടിഞ്ഞാറുനിന്നു, മൂന്നാമത്തേതു തെക്കു നിന്നും ആണ്. അവയിൽ തെക്കേ ഗേറ്റു വഴി മാത്രമേ സ്ത്രീകൾക്കു പ്രവേശന മുള്ളു. അവിടെ തെക്കു കിഴക്കു ഭാഗത്ത് അതിഥികൾക്ക് 23 അടി വീതിയിൽ തെക്കുവടക്കായി 48 അടി നീളം സ്ഥലം വിട്ടു കഴിഞ്ഞാൽ തെക്കേഭാഗത്തു മൂന്നിൽരണ്ടു ഭാഗം സ്ഥലം സ്ത്രീകൾക്കായി തിരിച്ചിട്ടുണ്ട്. പടിഞ്ഞാറേ ഗേറ്റു വഴി പട്ടക്കാർക്കും കുട്ടികൾക്കും പ്രവേശിക്കാം. കേവലം ശിശുക്കളെ പന്തലിൽ പ്രവേശിപ്പിച്ചാൽ ഉപദ്രവം നേരിടുമെന്ന് കണ്ട് അതിനെ തടയുവാൻ പ്രവർത്തക ന്മാർക്ക് ആലോചനയുണ്ട്. സ്ത്രീകൾക്കുള്ള സ്ഥലത്തിനു വടക്കുവശം പടിഞ്ഞാ റുള്ള ഗേറ്റിനു തെക്കുവശം സ്ഥലം കുട്ടികൾക്ക് ഒഴിച്ചിട്ടിരിക്കുന്നു. മണ്ഡപത്തിനു തെക്കുവശത്തെന്നപോലെ വടക്കുവശത്തും അതിഥികൾക്ക് സ്ഥലം പ്രത്യേകം തിരിച്ചിട്ടുണ്ട്. മറ്റുള്ളവർക്ക് അതിനു പടിഞ്ഞാറുവശത്തുള്ള സ്ഥലമാണ് കിടക്കു ന്നത്. ഈ പന്തലിനകത്തു പന്തീരായിരത്തിലധികം ആളുകൾക്ക് ഇരിക്കുവാൻ കഴിയും. ഇതുകൊണ്ടു പോരെന്ന് കണ്ട് വടക്കും പടിഞ്ഞാറും വശങ്ങളിൽ വളരെ വിസ്തൃതമായ പന്തലുകൾ കെട്ടിത്തുടങ്ങിയിരിക്കുന്നു. വടക്കുവശത്തു കിഴക്കേ അറ്റത്ത് ഇംഗ്ലീഷിൽ തങ്കക്കടലാസുകൊണ്ടുള്ള സ്വാഗതം (WELCOME) പടുത്ത പ്പോൾ മണി 10 ആയിട്ടുണ്ട്. അവിടെനിന്ന് എന്റെ ശ്രദ്ധ പതിഞ്ഞതു പന്തലിനു പടിഞ്ഞാറുവശത്തുള്ള സ്ക്കൂൾകെട്ടിടത്തിലേക്കാണ്. അവിടെ എക്സിക്യൂട്ടീവ് കൌൺസിൽ കൂടിയിരുന്നു. ആഹാരാവശ്യങ്ങൾക്കുപോലും വീടുകളിലേക്കു പോകുന്നതല്ലെന്നുള്ള പ്രതിജ്ഞയോടു കൂടിയോ എന്നു തോന്നുമാറു നാളെയും മറ്റന്നാളും നടക്കുന്ന മഹോത്സവം വിജയപ്രദമാക്കുന്നതിനു പ്രസിഡണ്ടു മി. ..... മുതലായവർ അവിടെ ..... വ്യവസ്ഥകൾ ...... അവർ ഏർപ്പെടുത്തുന്നുവെന്നു കാണുമാറായ കാര്യങ്ങൾ വിശദീകരിച്ചുള്ള ലഘുലേഖകൾ ധാരാളമായി പ്രചരി പ്പിക്കുന്നതിനു നേരത്തെ തീരുമാനിച്ചിട്ടുള്ളതാണല്ലൊ. പ്രസ്തുത മഹത്തിന്റെ മാഹാത്മ്യം എപ്പോഴും സ്മരിക്കാൻ തക്കവിധം ഓരോ ചടങ്ങിനും അന്തസ്സും ഗൌരവവും ഉണ്ടാകുന്നതിന് അവർ ബദ്ധപ്പെടുന്നുണ്ട്. ആരും ഒരിടത്തും ഇരി ക്കാതെ അവിടവിടെ എത്തി ഓരോ സംഗതിയിലും ധാരാളം ശ്രദ്ധിക്കുന്നു. ഓരോ വിനാഴിക കഴിയുംതോറും പന്തലിലും മണ്ഡപത്തിലും പുതിയ പുതിയ മോടികൾ

ഉദിച്ചുയരുന്നു. കാര്യനിർവാഹകന്മാരും ജോലിക്കാരും ഒരുപോലെ ജാഗ്രത്തായി ജോലി ചെയ്യുന്ന സന്ദർഭങ്ങൾ ഇതുപോലെ ഞാനധികം കണ്ടിട്ടില്ല. ഹൈസ്കൂൾ വക ഫുട്ബോൾ ചുറ്റുപാടുമായി താൽക്കാലിക കൂടാരങ്ങൾ പലതും കണ്ടുതുടങ്ങി. ഇവിടെ വന്നുചേരുന്ന വലിയ ജനാവലിയുടെ ഭക്ഷണപാനീയങ്ങൾക്കു നിർവാഹകസംഘക്കാർ ചെയ്യുന്ന വ്യവസ്ഥകളാണ് ഇവയെന്നു കാണുന്നു. സമസൃഷ്ടികളുടേയും സന്തതി പരമ്പരകളുടെയും രക്ഷയ്ക്കുവേണ്ടി ക്രിസ്തു ഭഗവാൻ തറയ്ക്കപ്പെട്ട കുരിശുകൾ പല തരത്തിലുള്ളവ ധാരാളം സംഭരിച്ചു കഴിഞ്ഞു. പിന്നെയും പിന്നെയും അവ ശേഖരിക്കുന്നതിനു ശ്രമങ്ങൾ തുടർന്നുകൊണ്ടിരിക്കുന്നു. മുത്തുക്കുടകൾ വന്നുചേർന്നു തുടങ്ങി. അവ ഒന്നൊന്നായി കൊട്ടകത്തൂണുകളുടെ മുകൾഭാഗത്തു നിവിർത്തു നിരത്തിക്കൊള്ളുന്നതിനു നിർവാഹകന്മാർ തീരുമാനിച്ചു. എം. ഡി. സെമിനാരി മുതൽ പഴയസെമിനാരിവരെ മറ്റന്നാൾ നടത്തേണ്ടുന്ന ഘോഷയാത്ര കെങ്കേമമാക്കുന്നതിനുള്ള അലങ്കാരങ്ങൾ ധൃതഗതിയിൽ നടന്നുവരുന്നു (അവയെ സംബന്ധിച്ചുള്ള ഒരു വിവരണം അന്യത്ര പ്രസിദ്ധം ചെയ്തിട്ടുണ്ട്. മ. മ. പ.). അത്യന്തം ആകർഷണീയമാംവിധം 15 ആർക്കുകൾ കെട്ടുന്ന വിവരം പ്രസിദ്ധം ചെയ്തിട്ടുണ്ടല്ലോ. വേറെയും ആർക്കുകൾ കെട്ടിത്തുടങ്ങിയിട്ടുണ്ട്. വ്യാഴാഴ്ച നേരം വൈകിയപ്പോഴേയ്ക്കു കോട്ടയം പട്ടണത്തിന്റെ നില ഒന്നു ഭേദപ്പെട്ടു. രാജപാതകൾ സർവ്വത്ര അലംകൃതമായിക്കഴിഞ്ഞു. മന്ദമാരുതനിൽ ഉലാത്തുന്ന തോരണങ്ങളും, പൂപ്പന്തലുകളിൽ കളിയാടുന്ന കടലാസുപുഷ്പങ്ങളും ആഗതർക്കു സ്വാഗതമരുളുന്നു.

ഏതേതെല്ലാം പ്രദേശങ്ങളിൽ നിന്ന് ആരാരെല്ലാമാണു വന്നുചേർന്നിട്ടുള്ളതെന്നു നിർണ്ണയിക്കുവാൻ കഴിയുന്നവർ വളരെ ചുരുങ്ങും. മനോരമപ്പള്ളി മുതൽ പഴയ സെമിനാരി വരെയുള്ള സ്ഥലങ്ങൾ സന്ദർശിച്ചും സുഹൃത്തുക്കളെ അന്വേഷിച്ചും വസതികൾ നിർണ്ണയിച്ചും പലരും ചുറ്റിത്തിരിയുന്നതു നിമിത്തം ജനാവലിയുടെ വലിപ്പം അധികംപേർക്കും ഗ്രഹിക്കുവാൻ സാധിക്കുന്നതല്ല. ഒരു തീർത്ഥയാത്രയുടെ പരമഭക്തിയോടും, ഒരുക്കങ്ങളോടും കൂടെ അവിടവിടെ എട്ടും പത്തും നാൽപതും അമ്പതും ആളുകൾ കൂട്ടംകൂട്ടമായി കാണപ്പെടുന്നു. സകുടുംബം വന്നുചേർന്നിട്ടുള്ള ഗൃഹസ്ഥന്മാർക്കും കണക്കില്ല. കൃത്യാന്തരബഹുജനായ പുരുഷനും, ഗൃഹഭരണപര്യാകുലയായ സ്ത്രീയ്ക്കും ലീലാലോലുപരായ കുട്ടികൾക്കും ഒരുപോലെ ഭക്തിരസം വഴിഞ്ഞൊഴുകുന്ന ഈ മഹനീയമായ സന്ദർഭം സകലപ്രകാരത്തിലും പ്രയോജനകരമാക്കുന്നതിനാണു സ്ത്രീപുരുഷന്മാരും ബാലികാബാലന്മാരും ഒരുങ്ങിവന്നിരിക്കുന്നത്. ഇവരിൽ ഓരോരുത്തരുടേയും മുഖത്തു കളിയാടുന്ന വിജയേച്ഛ ഒന്നു പ്രത്യേകമാണ്. ചരിത്രപ്രസിദ്ധമായ പഴയസെമിനാരി സന്ദർശിക്കുന്നതിനും മാർ ജോസഫ് ദീവന്നാസ്യോസു തിരുമേനിയുടെ കബറുങ്കൽ കുമ്പിടുന്നതിനുംവേണ്ടി ഒരു നല്ല ഭാഗം ജനങ്ങൾ അങ്ങോട്ടു പോകുകയുണ്ടായി. അവിടെയും ആഡംബരസന്നാഹങ്ങൾക്കു കുറവില്ല.

സായംസന്ധ്യയായി. കതിനാവെടികൾ മുഴങ്ങി. മനോരമപ്പള്ളിയിൽ ഞാൻ എത്തി. അവിടെ ബഥനിയുടെ എപ്പിസ്ക്കോപ്പാ തിരുമേനി മറ്റു വൈദികന്മാരുടെ സഹകരണത്തോടുകൂടെ സന്ധ്യാശുശ്രൂഷ നടത്തി. പിന്നീടു നാളെയും മറ്റന്നാളും അനുഷ്ഠിക്കേണ്ടുന്നതായ ക്രമങ്ങൾ തിരുമേനി വൈദികന്മാർക്കുപദേശിച്ചു. എക്സിക്യൂട്ടീവ് കമ്മിറ്റി പ്രസിഡണ്ടിന്റെ അദ്ധ്യക്ഷതയിൽ സന്നദ്ധസംഘം കൂടി അവർക്കു

ബാഡ്ജു കൊടുക്കുകയും ക്രമപാലനരീതികൾ ഉപദേശിക്കുകയും ചെയ്തു. സായം സന്ധ്യയിലെ മനോരമപ്പള്ളി അത്യന്തം ചേതോഹരമായിരുന്നു. ഹൈസ്ക്കൂളിന്റെ പടിഞ്ഞാറേ കെട്ടിടത്തിന്റെ കിഴക്കെ വരാന്തയിലും മറ്റുമായി രമണീയമായ ദീപ ക്കാഴ്ച ഉണ്ടായിരുന്നു. കിഴക്കേ ഗേറ്റുങ്കൽ കെട്ടി ഉയർത്തി ഈന്തൽ കൊണ്ടു വളച്ചുള്ള ദ്ധ്വജസ്തംഭം ചന്ദ്രികയുള്ള ആകാശമണ്ഡലത്തിലേക്കുയർന്ന് അവിടെ യുള്ള വിവിധ ഗോളങ്ങളെ ഇങ്ങോട്ടു ക്ഷണിക്കയാണോ എന്നു തോന്നിപ്പോകും. ഗാസ്ലൈറ്റുകളാൽ പ്രശോഭിതമായ പന്തലിനകം ഏറ്റവും മോഹനമായിരുന്നു. കൊട്ടിലിനകം കടലാസുമാലകളാലും പന്തലിനകം ഈന്തൽ, കൊടി എന്നിവ യാലും അലംകൃതമായിരുന്നു.

മണ്ഡപം മിക്കവാറും വിതാനിക്കപ്പെട്ടിരുന്നു. മുമ്പു പ്രസ്താവിച്ചിട്ടുള്ള പീഠം സ്ഥാപിച്ചു കഴിഞ്ഞിരുന്നു. എൺകോൺ വിചിത്ര കൂടാരത്തിന്റെ മൂന്നു നിലകളും, ബലിപീഠവും അതിന്റെ മുകളിൽ പ്രതിഷ്ഠിതമായിരുന്ന കുരിശും ആ വെളിച്ച ത്തിൽ തിളങ്ങി വിളങ്ങി. ചിത്രക്കടലാസുകളും വിവിധ നിറങ്ങളിലുള്ള തുണിത്ത റികളാലും അലംകൃതമായിരുന്ന തൂണുകൾ അത്യന്തം ഭംഗിയുള്ളവയായിരുന്നു. എവിടെനോക്കിയാലും ഒരു ഉണർച്ചയും അവിടെയെല്ലാം എക്സിക്യൂട്ടീവ് കമ്മിറ്റി മെമ്പർമാരും വിശേഷിച്ചു പ്രസിഡണ്ടും പ്രത്യക്ഷപ്പെട്ടിരുന്നു. കമ്മറ്റി കൂടെക്കൂടെ കൂടുകയും കാര്യപരിപാടി ക്രമപ്പെടുത്തുകയും ചെയ്തുകൊണ്ടിരുന്നു. സഭാംഗ ങ്ങളിൽ ഒരു വലിയ വിഭാഗം പന്തലിലും പരിസരപ്രദേശങ്ങളിലുമായി സ്ഥാനം പിടിച്ചു. രാത്രിയിൽ ഉറങ്ങിയവരുണ്ടോ എന്ന് സംശയമാണ്. വിതാനങ്ങൾ ഭംഗി യാക്കുന്നതിനു ചുമതലപ്പെട്ടവർ ഘോഷയാത്രാവഴിയിലും പന്തലിലും നിന്ന് ഊർ ജ്ജിതമായി ജോലി ചെയ്തുകൊണ്ടിരുന്നു. കാര്യനിർവഹകന്മാർ അവിടവിടെ ഓടി നടന്ന് ഓരോന്നും ക്രമപ്പെടുത്തിക്കൊണ്ടിരുന്നു. നേരം വെളുക്കുവോളം കാറു കളും മറ്റു വാഹനങ്ങളും തുടരെത്തുടരെ വന്നുകൊണ്ടിരിക്കുകയും പ്രത്യേകം പ്രത്യേകം വസതികളിലേക്ക് ആഗതർ പൊയ്ക്കൊണ്ടിരിക്കുകയും ചെയ്തു. നാളെയും മറ്റന്നാളും നടക്കുന്ന വിശിഷ്ട സംഭവങ്ങളെ അടിസ്ഥാനമാക്കിയുള്ള സംഭാഷണം മാത്രമേ എവിടെയും കേൾക്കാനുള്ളു. വെള്ളിയാഴ്ച വെളുപ്പിനു മണി നാലടിച്ചപ്പോളേക്കു തന്നെ ആളുകൾ പന്തലിൽ സ്ഥലം പിടിച്ചു തുടങ്ങി. ആറു മണിക്കു കതിനാവെടികളും മണിനാദങ്ങളും മുഴങ്ങിക്കഴിഞ്ഞപ്പോളേക്ക് ഇരു പതിനായിരത്തിൽപരം ആളുകൾ പന്തലിലും വെളിക്കുമായി സ്ഥലം പിടിച്ചു കഴിഞ്ഞു. സ്ത്രീകളുടെ സംഖ്യ മാത്രം നോക്കിയാൽ 3000-ൽ കുറയുകയില്ല. കുട്ടി കളും ഏകദേശം അത്രയും വരും. പുരുഷന്മാരെ നില നോക്കി ഒന്നു തരം തിരിച്ചു നിറുത്തുവാൻ പ്രയാസം. യാക്കോബായ സഭയിൽ പ്രബലന്മാരായവരെല്ലാവരും - സമുദായാഭിമാനമുള്ള സകലരും - പന്തലിലും വെളിക്കുമായി നിരന്നു കഴിഞ്ഞു. വിവിധ ക്രിസ്തീയ വകുപ്പുകളിൽപെട്ടവരും മറ്റു മതസ്ഥരും വന്നുചേരുന്നുണ്ട്. അതിഥികൾക്കുള്ള സ്ഥലം നിറഞ്ഞു കവിഞ്ഞു. പ്രമാണികൾ പലർ പുറമേ തന്നെ ഒഴിഞ്ഞു മാറിക്കൊണ്ടു മറ്റുള്ളവർക്കു സ്ഥലം കൊടുത്തു. വാളന്റീയർമാർക്കു നിയന്ത്രിക്കാൻ പാടില്ലാത്തവിധം ജനങ്ങൾ വർദ്ധിച്ചു. ഏകദേശം മുന്നൂറോളം വൈദി കന്മാർക്കിരിക്കുവാൻ തയ്യാറാക്കിയിരുന്ന സ്ഥലത്ത് മണ്ണു നുള്ളിയിട്ടാൽ താഴാ തെയായി.

ആറരമണിക്ക് മേല്പട്ടക്കാർ ഉൾപ്പെടെയുള്ള വൈദികന്മാർ ഹൈസ്ക്കൂൾ

ഹാളിൽ കൂടുകയും ചില നിർദ്ദേശങ്ങൾക്കു ശേഷം അണിനിരന്നു പടിഞ്ഞാറേ ഗേറ്റു കടന്നു പന്തലിലേക്ക് ആഗതരാവുകയും നിർദ്ദിഷ്ട സ്ഥാനങ്ങൾ സ്വീകരിക്കുകയും ചെയ്തു. അതോടുകൂടെ പ്രഭാത നമസ്ക്കാരം ആരംഭിച്ചു. ബഥനിയുടെ എപ്പിസ്ക്കോപ്പാ അവർകളായിരുന്നു പ്രാർത്ഥന നടത്തിയത്. മലങ്കര മെത്രാപ്പോലീത്താ അവർകൾ കാതോലിക്കാ സ്ഥാനാർത്ഥിയായ തിരുമേനി, മെത്രാൻ സ്ഥാനാർത്ഥികളായ റമ്പാന്മാർ മുതൽ ധാരാളം പട്ടക്കാരുടെ സഹകരണത്തോടുകൂടെ പ്രഭാത നമസ്ക്കാര ശുശ്രൂഷ അവസാനിച്ചപ്പോൾ മണി ഏഴര കഴിഞ്ഞു.

"അപ്പോസ്തോലികമായ അത്യുന്നത പൗരസ്ത്യ കാതോലിക്കാസ്ഥാനത്തിന്റെ പദവിയിലേക്കു പരിശുദ്ധ റൂഹാ അവിടുത്തെ വിളിക്കുന്നുന്നു"വെന്നു വിശുദ്ധ സുന്നഹദോസ് കാതോലിക്കാസ്ഥാനാർത്ഥിയോടു പറഞ്ഞു മുട്ടുകുത്തി. അദ്ദേഹമാകട്ടെ, "ഞാൻ സമ്മതിച്ച് അംഗീകരിക്കുന്നു" എന്നു പറഞ്ഞു കുമ്പിട്ടു. അദ്ദേഹത്തിനെ വി. സുന്നഹദോസിന്റെ അദ്ധ്യക്ഷൻ വലതുകരം പിടിച്ച് മദ്ബഹായിൽ പ്രവേശിപ്പിച്ചു. ആ സമയം ഗായകസംഘം "യജമാനൻ വരുമന്നേരം" എന്നു തുടങ്ങുന്ന ഗീതം ഏറ്റം ശ്രുതിമധുരമായി പാടി. പിന്നീടു സ്ഥാനാർത്ഥിയെ സ്ഥാനോചിതമായ വസ്ത്രങ്ങൾ ധരിപ്പിച്ചു പ്രത്യേകം തയ്യാറാക്കിയിട്ടുള്ള മുറിയിലേക്കു ബഥനിയിലെ തിരുമേനിയും മെത്രാൻസ്ഥാനാർത്ഥികളും കൂടെ കൊണ്ടുപോയി ഇരുത്തുകയും തിരികെ വന്നു ശുശ്രൂഷ തുടരുകയും ചെയ്തു. ഇതു സംബന്ധിച്ചുള്ള കുർബ്ബാന അണച്ചതു മറ്റു വൈദികന്മാരുടെ സഹായത്തോടുകൂടെ മലങ്കര മെത്രാപ്പോലീത്താ തിരുമേനിയായിരുന്നു. പ്രായാനുരൂപം നര ധാരാളമുള്ള തിരുമേനി സ്വതസിദ്ധമായ പ്രൗഢഗംഭീരതയോടും, വഴിഞ്ഞൊഴുകുന്ന ഭക്തിപ്രചുരിമയോടും, ആത്മിക സന്താനങ്ങളിൽ നിറഞ്ഞു കവിയുന്ന വാത്സല്യ പ്രസരിപ്പോടും, ധർമ്മാനുഷ്ഠാനത്തിൽ സഹജമായ ദൃഢവ്രതത്തോടും കൂടെ മണ്ഡപത്തിൽ നിന്നു കുർബ്ബാന അണച്ചതു കാണേണ്ടതായ ഒരു കാഴ്ച തന്നെയായിരുന്നു. ശുദ്ധ ദൈവികമായ ചിന്താഭാരത്താൽ വിനയോന്മിതനായ ബഥനിത്തിരുമേനിയുടെ സാമുഖ്യം ഏതൊരു സദസ്സിനുമെന്നപോലെ ഇന്നത്തേതിനും ചൈതന്യസന്ദായകമായിരുന്നു. സന്ദർഭത്തിന്റെ മാഹാത്മ്യത്തിനും ഗൗരവത്തിനും അതു ഗുണമായി. വൈദികന്മാരും അയ്മേനികളും സ്വസ്ഥാനങ്ങളിൽ നിശ്ശബ്ദപൂർവ്വം സ്ഥലംപിടിച്ചു. കുർബ്ബാനമദ്ധ്യേ ബഥനിയിലെ തിരുമേനി ഒരു പ്രസംഗം ചെയ്തു. ഹാളിൽ അഭംഗുരമായ നിശ്ശബ്ദത പരിപാലിക്കണമെന്നുള്ള നിഷ്ക്കർഷയോടുകൂടെ അദ്ദേഹം പ്രസംഗം ആരംഭിച്ചു. മാതാവായ വിശുദ്ധ കന്യകമറിയവും വളർത്തച്ഛനായ മാർ യൗസേപ്പും കൂടെ കർത്താവായ യേശുക്രിസ്തുവിനെ ഊർശ്ലേം പള്ളിയിൽ കാഴ്ച വച്ചു. മാറാനായപെരുന്നാൾ ദിവസമാണ് ഇന്നെന്ന് അനുസ്മരിപ്പിച്ചുകൊണ്ട് അതിന്റെ സന്ദർഭവൈശിഷ്ട്യം തിരുമേനി വിവരിച്ചു. അങ്ങനെയുള്ള ഈ ശുഭദിനത്തിൽ കാതോലിക്കാ സ്ഥാനാരോഹണം നടത്തുന്നതിന്റെ വൈശിഷ്ട്യം അദ്ദേഹം ചൂണ്ടിക്കാണിച്ചു. കാതോലിക്കാ സ്ഥാനാരോഹണം ദൈവികാനുഗ്രഹത്തിനുവേണ്ടി മാത്രമാണെന്നും അതിൽ മറ്റു യാതൊരു ഉദ്ദേശവുമില്ലെന്നും അദ്ദേഹം യുക്തിയുക്തം സമർത്ഥിച്ചു. പ്രസംഗം ആദ്യന്തം മർമ്മസ്പൃക്കായിരുന്നു. അതിന്റെ ശേഷം കുർബ്ബാന തുടങ്ങുകയും കാതോലിക്കാ സ്ഥാനാർത്ഥിയെ തിരികെ മണ്ഡപത്തിൽ കൊണ്ടുവരികയും ചെയ്യുന്നു. "മേൽപ്പട്ടസ്ഥാനാഭിഷേക കർമ്മം" എന്ന പുസ്തകത്തിൽ പ്രതിപാദിച്ചിട്ടുള്ള കർമ്മങ്ങൾ ഒന്നൊന്നായി നടത്തുകയുണ്ടായി. സ്ഥാനാർത്ഥിയായ മാർ ഗ്രീഗോറിയോസ് തിരുമേനി സകലതും

ജഗന്നിയന്താവിൽ സമർപ്പിച്ച് ഭക്തിയിൽ മുഴുകി കണ്ണുനീർ വാർത്തുകൊണ്ടാണ് ശുശ്രൂഷയിൽ സംബന്ധിച്ചത് എന്നുള്ള വസ്തുത പ്രത്യേകം സ്മരണീയമാണ്. ഗീതങ്ങളും പ്രാർത്ഥനകളും കഴിഞ്ഞ് രഹസ്യപ്രാർത്ഥന നടത്തുകയും "കുറിയേലായിസ്സോൻ" (കർത്താവേ! കരുണയുണ്ടാകേണമേ) ചൊല്ലുകയും, മേൽപ്പട്ടക്കാരിൽ ഒരാൾ "കോറൂസൂസോ" വായ്ക്കയും ചെയ്തശേഷം സ്ഥാനാർത്ഥി കിഴക്കോട്ടുതിരിഞ്ഞ് കുനിഞ്ഞു നിൽക്കുകയും വിശുദ്ധ സുന്നഹദോസിന്റെ അദ്ധ്യക്ഷനായ വലിയ തിരുമേനി സ്ഥാനാർത്ഥിയുടെ തലയിൽ വലതുകൈ വെച്ചുകൊണ്ട് "വിശുദ്ധ മാർതോമ്മാശ്ലീഹായുടെ അനുഗ്രഹിക്കപ്പെട്ട വി. പൗരസ്ത്യസഭയ്ക്കായി ബസേലിയോസ് കാതോലിക്കാ പ. പിതാവിന്റയും പുത്രന്റെയും വിശുദ്ധ റൂഹായുടെയും തിരുനാമത്തിൽ" നിത്യജീവങ്കലേക്കായി അവരോധിക്കപ്പെടുന്നു എന്നുള്ള പ്രാർത്ഥന ചൊല്ലുകയും നെറ്റിയിൽ സ്ലീബായുടെ മുദ്ര കുത്തുകയും സ്ലീബാ ഭരമേൽപ്പിക്കുകയും ചെയ്തു. ഓക്സിയോസ് വിളി കഴിഞ്ഞ് അംശവടി സ്വീകരിച്ച് കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് അംശവടി ഉയർത്തി സർവ്വ ജനങ്ങളെയും ആശീർവദിച്ചു. തിരുമേനിക്കു വേണ്ടി സു: അദ്ധ്യക്ഷൻ തിരുമേനി പ്രാർത്ഥിച്ചു. ഒടുവിൽ ബാവാ തിരുമനസ്സുകൊണ്ട് കുറുബാനയുടെ ബാക്കിഭാഗങ്ങളും നിറവേറ്റുകയുണ്ടായി. ഡിവിഷൻ അസിസ്റ്റന്റ് മി. സി. ഓ. മാധവൻ കുറുബാന ആരംഭിച്ചപ്പോഴേക്കു സദസ്സിൽ സന്നിഹിതനായിരുന്നു. കുറെ കഴിഞ്ഞപ്പോൾ ഡിസ്ട്രിക്ട് മജിസ്ട്രേട്ടു മി. ആർ. കൃഷ്ണപിള്ള, ഡി. പോലീസു സൂപ്രണ്ട് മി. പാച്ചു അയ്യങ്കാർ എന്നിവർ വന്നുചേർന്നു. ആംഗ്ലിക്കൻ ബിഷപ്പ് റൈറ്റ് റവ. ഇ. എ. എൽ. മൂർ അവർകൾ കുർബാന ആരംഭിച്ചശേഷം വന്നുചേർന്നു. വാഹനനിയന്ത്രണം മുതലായ വിഷയത്തിൽ സ്പൃഹണീയമായ സഹായങ്ങൾ പോലീസുകാർ ചെയ്കയുണ്ടായി. വാളന്റിയറന്മാർ അഭിനന്ദനീയമായി പെരുമാറി.

സ്ഥാനാരോഹണ ശുശ്രൂഷയുടെ ഇടയ്ക്കു കതിനാവെടികൾ മുഴക്കുകയും ബാന്റു വായിക്കുകയും ഉണ്ടായി. പതിനൊന്നര മണിയോടുകൂടി ഈ ചടങ്ങുകൾ അവസാനിച്ചു. പിന്നീടു ബഥനി എപ്പിസ്കോപ്പായെ ഒരു പ്രാർത്ഥനയോടുകൂടി മെത്രാപ്പോലീത്താ ആയി അവരോധിച്ചു. അതിന്റെശേഷം കുർബാന അവസാനിപ്പിച്ചു. അപ്പോൾ മണി പന്ത്രണ്ടര ആയിട്ടുണ്ട്. ആ സമയം കതിനാവെടികൾ വയ്ക്കപ്പെട്ടു. പിന്നീടു പള്ളി പ്രദിക്ഷണം നടത്തി. കൈമുത്തു നടത്തി രാവിലത്തെ ചടങ്ങുകൾ അവസാനിപ്പിച്ചു. (തുടരും)

(മലയാള മനോരമ, 1929 ഫെബ്രുവരി 16)

# കാതോലിക്കാ സ്ഥാനാരോഹണം

## അതികമനീയമായ അലങ്കാര വിശേഷങ്ങൾ

## അഭൂതപൂർവ്വമായ ജനക്കൂട്ടവും നയനാഭിരാമമായ സജ്ജീകരണങ്ങളും

(പ്രത്യേക റിപ്പോർട്ടർ)

കോട്ടയം 4-6-104: മലങ്കരസുറിയാനിസഭയുടെ ഭാഗ്യാതിരേകത്താൽ മാർ അബ്ദേദു മിശിഹാ പാത്രിയർക്കീസുബാവാ തിരുമേനിയുടെ ഔചിത്യബുദ്ധിയുടെയും ദീർഘദൃഷ്ടിയുടെയും ഫലമായി ലഭ്യമായ പൗരസ്ത്യ കാതോലിക്കാ സ്ഥാപനത്തെ അഭംഗമായി പരിപാലിക്കുന്നതിൽ ജനസമുദായത്തിനുള്ള അത്യാം കാംക്ഷയുടെ പ്രത്യക്ഷ പ്രതിഫലനമെന്നു തോന്നക്കവിധത്തിൽ ഈ പ്രാവശ്യത്തെ കാതോലിക്കാസ്ഥാനാരോഹണം സർവ്വവിധ ആഘോഷങ്ങളോടും കൂടി അത്യാഡംബരപൂർവ്വം നടത്തുന്നതിനും നൂതനമായി സ്ഥാനാരോഹണം ചെയ്യുന്ന കാതോലിക്കാബാവാ തിരുമേനിയേയും മെത്രാപ്പോലീത്തന്മാരെയും മാർ ഏലിയാ ചാപ്പലിൽ നിന്നു പഴയസെമിനാരിയിലേക്ക് കെങ്കേമമായവിധത്തിൽ എതിരേൽക്കുന്നതിനുംവേണ്ട ഒരുക്കങ്ങൾ വൻപിച്ച തോതിൽ നടന്നുവരുന്ന വിവരം യഥാവസരം മനോരമ പംക്തികളിൽ പ്രസ്താവിച്ചിരുന്നതാണല്ലോ. എന്നാൽ ഇന്നു കോട്ടയം പട്ടണം സന്ദർശിക്കുന്ന യാതൊരു മനുഷ്യന്റെയും ഹൃദയഭിത്തികളെ തട്ടിത്തകർക്കുമാറു തിങ്ങിപ്പൊങ്ങി കവിഞ്ഞുവരുന്ന വികാര പരമ്പരകളെ വർണ്ണിക്കുവാനോ ദൃഷ്ടിക്കു വിഷയീഭവിക്കുന്ന അതികമനീയമായ അലങ്കാരവിശേഷങ്ങളെയും ഈ മഹാമഹത്തിനു എത്രയും അനുയോജ്യമായവിധത്തിൽ ചെയ്യപ്പെട്ടിരിക്കുന്ന അതിവിപുലങ്ങളായ സജ്ജീകരണങ്ങളെയോ വിവരിക്കുവാനോ ആയിരം നാവുള്ള അനന്തനും സാദ്ധ്യമല്ല. പട്ടണത്തിലെവിടെയും തിക്കും തിരക്കും ബഹളവുമേ കാണ്മാനുള്ളൂ. മനോരമ ചാപ്പലിനു മുൻവശത്ത് "ചേതസ്സാകർഷക"മാംവണ്ണം നിർമ്മിക്കപ്പെട്ടിരിക്കുന്നതും ശില്പകലാവൈഭവത്തിന്റെ ഊഹാതീതമായ ഹൃദയ വശീകരണശക്തിയെ സുവ്യക്തം അനുഭവബോദ്ധ്യമാക്കുന്നതുമായ മനോഹര മണ്ഡപത്തെയും, അതിനു മൂന്നു ഭാഗത്തുമായി കെട്ടിയൊരുക്കി അലങ്കരിച്ചു മോടിപിടിപ്പിച്ചു നേത്ര സാഫല്യത്തെ പ്രദാനം ചെയ്യുമാറ് നയനാഭിരാമമാക്കി ചെയ്യപ്പെട്ടിരിക്കുന്ന വിസ്തൃതമായ പന്തലിനെ പന്തലിന്റെ മുൻഭാഗത്ത് ഉദ്ദേശം നാൽപതടി ഉയരത്തിൽ ഈന്തൽ പലവർണ്ണക്കടലാസുകൊടികൾ, ലതകൾ ആദിയായവയാൽ അലംകൃതമായി ഉച്ചത്തിൽ വഹിച്ചിരിക്കുന്ന വെള്ളക്കൊടിയുടെ മന്ദാനിലനിലുള്ള ചാഞ്ചാട്ടം മൂലം ജാതിമതഭേദം കൂടാതെ സർവ്വ മനുഷ്യർക്കും ഹൃദയപൂർവകമായ സ്വാഗതമരുളി പരിലസിക്കുന്ന ഗോപുരത്തെ വർണ്ണിക്കുന്നതിനൊരുമ്പെടുന്നതു സാഹസം തന്നെ. ചാപ്പലിന്റെ പുരോഭാഗത്തു പശ്ചിമാഭിമുഖമായി ഇരുപത്താറടി സമചതുരത്തിൽ രണ്ടര അടി ഉയർത്തി കെട്ടിയിട്ടുള്ളതും സ്ഥാനാഭിഷേകശുശ്രൂഷാ നിർവഹണത്തിനു പ്രത്യേകം തയ്യാറാക്കപ്പെട്ടിരിക്കുന്നതുമായ മണ്ഡപത്തിൽ പ്രസിദ്ധ ശില്പകലാവിദഗ്ദ്ധനായ മിസ്റ്റർ

തൊമ്മിക്കണ്ണു ബാദുവാ ചെയ്തിരിക്കുന്ന അലങ്കാര വിശേഷങ്ങളുടെ മനോഹാരിത അനുഭവിച്ചാനന്ദിക്കുകതന്നെ ചെയ്യേണ്ടതാണ്. കെട്ടിപ്പൊക്കിയിട്ടുള്ളതും വിശിഷ്ടങ്ങളായ തിരശ്ശീലകളാൽ ആഛാദിതവും ആയ മണ്ഡപ തറയിൽ എട്ടുപട്ടത്തിലുള്ള നാലു മനോഹര തൂണുകളും അവയുടെ മദ്ധ്യത്തിൽ വിചിത്രപ്പണികളാൽ ചേതോഹരിതമാക്കി ചെയ്യപ്പെട്ടിട്ടുള്ള മൂന്ന് ആർക്കുകളും അവയുടെ മേൽഭാഗത്ത് അഗ്രത്തിൽ മനോഹരമാംവിധം അലങ്കാരവേലകൾ ചെയ്തിട്ടുള്ള സുവർണ്ണ പ്രഭാപൂരതമായ ....... ശോടുകൂടിയ എട്ടുപട്ട.... ഒരു ഗോപുരവുമാണ് കാണപ്പെടുന്നത്. എട്ടു പട്ടത്തിലുള്ള ഗോപുരത്തിന്റെ ഉൾഭാഗത്തു ചെയ്തിരിക്കുന്ന നയനാനന്ദകരമായ അലങ്കാരവേലകൾ യഥാർത്ഥത്തിൽ.... സുവർണ്ണ മണ്ഡപം കാണപ്പെടുന്നതിന്റെ അന്തർഭാഗത്താണ് ത്രോണോസ് അഥവാ അൾത്താര സ്ഥിതിചെയ്യുന്നത്. ദർശനമാത്രയിൽത്തന്നെ യാതൊരു നിരീശ്വരവാദിയേയും ഭക്തപരവശനാക്കിത്തീർക്കത്തക്കവിധത്തിൽ സുവർണ്ണദ്യുതി പ്രസ്ഫുരിപ്പിച്ചുകൊണ്ടിരിക്കുന്ന അൾത്താരയുടെ മദ്ധ്യത്തിൽ വിശിഷ്ടമായ ഒരു കനകക്കുരിശും അതിന്റെ രണ്ടു ഭാഗത്തും ആറാറു ചിറകുകളോടുകൂടിയ ഓരോ മാലാഖമാരുമായി ദീപ്തിമത്തായ മെഴുകുതിരിവെളിച്ചത്തിൽ പ്രശോഭിക്കുന്ന ആ കാഴ്ച ഭക്തജനങ്ങൾക്ക് എന്നെന്നും സ്മരിക്കത്തക്കതുതന്നെ. സുവർണ്ണ മണ്ഡപത്തിന്റെ പുരോഭാഗം അനാഛാദനം ചെയ്ത് ഉള്ളിലേക്കു ദൃഷ്ടിയേ ആനയിക്കുന്ന യാതൊരുത്തന്റെയും ഹൃദയത്തിൽ അവിടുത്തെ ആ വിശിഷ്ടാലങ്കാരങ്ങളും കലകമയമായ അതിശോഭയും പറന്നു നിൽക്കുന്ന മാലാഖമാരുടെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന കുരിശും എല്ലാം കൂടി സ്വർഗ്ഗരാജ്യ സ്മരണകളെ ഉളവാക്കുമെന്നുള്ളത് നിസ്തർക്കമാണ്. ഇതുതന്നെയാണു ദിവ്യാനന്ദദായകമായ നയനസാഫല്യം. മണ്ഡപത്തിന്റെ ദക്ഷിണോത്തര ഭാഗങ്ങളിലുള്ള കൊട്ടിലുകളും മുൻവശത്തുള്ള പന്തലും അലങ്കാരവിഷയത്തിൽ ഒട്ടും പിന്നോക്കമല്ല. 120 അടി സമചതുരത്തിൽ പന്തലും അതിന്റെ മധ്യഭാഗത്തുള്ള ആറടി വീതിയിൽ ഒരു കൊട്ടിലുമായിട്ടാണ് മുൻഭാഗം സജ്ജീകരിച്ചിരിക്കുന്നത്. പന്തലിന്റെ മുകൾഭാഗം പച്ചപ്പട്ടിനൊത്ത ഈന്തലുകൾ വിരിച്ചും ഇടയ്ക്കിടെ അരയടി അകലത്തിൽ വിവിധ വർണ്ണത്തിലുള്ള കൊടികളും തോരണങ്ങളും കൊണ്ടലങ്കരിച്ചു മോടിപിടിപ്പിച്ചിരിക്കുന്നു. പന്തലിന്റെ നാലുവശവും മനോഹരങ്ങളായ ആർക്കുകളും കടലാസു കൊണ്ടുള്ള വിചിത്രവേലകളും കൊണ്ടു നയനാനന്ദകരമാക്കി ചെയ്യപ്പെട്ടിരിക്കുന്നു. മദ്ധ്യത്തിലുള്ള കൊട്ടിലുകളുടെ മുകളിൽ ശുഭ്രവസ്ത്രം വിരിച്ചു പുഷ്പമാല്യങ്ങളും നക്ഷത്രപംക്തികളും കൊണ്ട് അലംകൃതമായിരിക്കുന്നു. മണ്ഡപത്തിനു രണ്ടു വശത്തുമുള്ള പന്തലുകൾ വിചിത്രമായലംകരിച്ചു മാന്യാതിഥികൾക്കായി പ്രത്യേകം ഒഴിച്ചിട്ടിരിക്കയാണ്. പന്തലിന്റെ മുൻപിൽ കാണപ്പെടുന്ന ഗോപുരം പച്ചവർണ്ണത്തിലുള്ള ലതകളും ഇലകളും കൊണ്ട് അലങ്കരിച്ച് അതീവ മോഹനമാക്കിത്തീർത്തിരിക്കുന്നു. ഗോപുരത്തിന്റെ അഗ്രത്തിൽ നിന്നു നാനാഭാഗത്തേക്കും കെട്ടിയിരിക്കുന്ന തോരണ പംക്തികളും കൊടിക്കൂറകളും ഇളംതെന്നലിൽ അല്പാല്പമായി ചലിച്ചു ജനക്കൂട്ടത്തെ ആകർഷിച്ചുകൊണ്ട് ഉയരത്തിൽത്തന്നെ സ്ഥിതിചെയ്യുന്നു. ഇപ്രകാരം മനോരമ കോമ്പൗണ്ടിലേക്കു പ്രവേശിക്കുന്ന ഉടൻ ദൃഷ്ടിക്കു വിഷയീഭവിക്കുന്ന ഗോപുരം കൊടിക്കൂറ ഹസ്തങ്ങളാൽ ജനസഞ്ചയത്തെ സ്വീകരിച്ചഭിവാദ്യം ചെയ്യുന്നെങ്കിൽ പന്തലും പരിസരങ്ങളും ദൃഷ്ടികൾക്കു നയനസാഫല്യത്തേയും മണ്ഡപത്തിന്റെ അന്തർഭാഗം ഭക്തജനങ്ങൾക്കു ഹൃദയസംപൂർണ്ണമായ ദിവ്യാനന്ദത്തേയും പ്രദാനം ചെയ്യുന്നുണ്ട്.

ഇനി നമുക്കു റോഡിലേക്കു കടക്കാം. മനോരമ ചാപ്പൽ മുതൽ പഴയസെമിനാരി വരെയുള്ള രണ്ടു മൈൽ റോഡു മുഴുവൻ ചേതോഹരമാംവണ്ണം അലങ്കരിക്കയെന്നത് എത്ര ശ്രമസാദ്ധ്യമായ ഒരു സംഗതിയാണെന്നു വായനക്കാർ തന്നെ ഊഹിച്ചുകൊള്ളുകയാണുത്തമം. റോഡിന്റെ മദ്ധ്യത്തിൽ 18 അടിയും രണ്ടുവശത്തും പതിനാലടി ഉയരത്തിൽ നെടുകെ കയറുകൊണ്ട് ഓരോ കോലകലത്തിൽ ഓരോ തോരണപംക്തി വീതമാണു കെട്ടി അലങ്കരിച്ചിരിക്കുന്നത്. ചെറുകാറ്റിൽ നാനാവർണ്ണങ്ങളിലുള്ള കൊടിക്കൂറകളും പുഷ്പമാല്യങ്ങളും പറന്നു കളിയാടുന്ന ആ കാഴ്ചയാണു റോഡിൽ എവിടെയും കാണപ്പെടുന്നത്. സ്വാഗതാശംസകളോടുകൂടിയ ഭീമാകാരത്തിലുള്ള ആർക്കുകളും എണ്ണത്തിലും വണ്ണത്തിലും കുറവില്ല. മനോരമയാപ്പീസിന്റെ പ്രവേശനദ്വാരത്തിങ്കൽ ആപ്പീസുവകയായി മനോഹരമായ ഒരു ആർക്കും ഒരു സ്വീകരണപ്പന്തലും തയ്യാറാക്കീട്ടുണ്ട്. സിറ്റി ബാങ്കുകാരുടെ വകയായി ഡോക്ടർ അലക്സാണ്ടർ ചൂളപ്പറമ്പിൽ അവർകളുടെ അരമനയ്ക്കു പടിഞ്ഞാറുവശത്തുള്ള അവരുടെ ആപ്പീസിന്റെ മുമ്പിലും കോട്ടയത്തെ വണിക്ശ്രേഷ്ടന്മാരുടെ വകയായി ചന്തക്കവലയിലും കിഴക്കേക്കവലയിലും ഓരോ ആർക്ക് വന്നിട്ടുണ്ട്. കോട്ടയത്തെ മാർത്തോമ്മാ സുറിയാനി സമുദായാംഗങ്ങൾ ചേർന്നു യരുശലേം പള്ളിയുടെ പുരോഭാഗം നേത്രാനന്ദകരമാംവണ്ണം അലങ്കരിച്ചു മംഗളപത്രസമർപ്പണത്തിനു സജ്ജമാക്കിയിരിക്കുന്നു. പുഷ്പമാല്യങ്ങളും പച്ചീതലുകളും കൊണ്ടു ഹൃദയാകർഷകമാംവിധം അലങ്കരിച്ചിട്ടുള്ള ഈ പന്തലും ഈ സഹോദരങ്ങളാൽ സമർപ്പിതമാകുന്ന മംഗളപത്രവും മലങ്കര സുറിയാനിസഭാ ചരിത്രത്തിൽ സുവർണ്ണലിപികളാൽ രൂപപ്പെടുത്തേണ്ട ഒരു നൂതനാദ്ധ്യായത്തെ സമാരംഭിക്കുന്നുണ്ടെന്നുള്ളത് ഒരു അവിതർക്കിതമാണ്. യോജിപ്പിന്റെയും സമാധാനത്തിന്റെയും ബുദ്ധിയോടുകൂടി മാർത്തോമ്മാ സഭാംഗങ്ങൾ ഇന്നു ബാവാ തിരുമനസിലേക്കു സമർപ്പിക്കുന്ന മംഗളപത്രത്തേയും അദ്ദേഹത്തിന് അവർ നൽകുന്ന സ്വീകരണത്തെയും കാതോലിക്കാബാവാ തിരുമനസുകൊണ്ടും ഒരു കാലത്തും വിസ്മരിക്കുകയില്ലെന്നു നമുക്ക് ദൃഢമായി വിശ്വസിക്കാം. യറുശലേംപള്ളിയുടെ മുൻഭാഗത്ത് ഇരുപതടി ചതുരത്തിൽ തീർത്തിരിക്കുന്ന പൂപ്പന്തൽ സുറിയാനിസഭാചരിത്രത്തിലെ ഇരുപതുവശങ്ങളെ അർഹിക്കുന്നുണ്ടെന്നു നിസ്സംശയം അഭിപ്രായപ്പെടാവുന്നതാണ്. ചുങ്കം കവല, റീഡിംഗ് റൂം കവല, ബേക്കർ മെമ്മോറിയൽ സ്ക്കൂൾ കവല എന്നീ സ്ഥലങ്ങളിലും അതിമനോഹരങ്ങളായ ഓരോ ആർക്കുകൾ കെട്ടി അലങ്കരിച്ചിട്ടുണ്ട്. റോഡിലെവിടെയും തോരണപംക്തികൾ മാത്രമേ കാണുന്നതിനുള്ളൂ. ഇത്ര വലിയ ഒരു മഹോൽസവമോ ഇത്രയും കെങ്കേമമായ അലങ്കാര സവിശേഷങ്ങളോ കോട്ടയം പട്ടണം ഉണ്ടായിട്ടു ഇതുവരെയും ഉണ്ടായിട്ടില്ലെന്നു നിശ്ചയമായും പറയാം. തിരുവിതാംകൂറിൽ ധനശക്തികൊണ്ടു ം വിദ്യാഭ്യാസം കൊണ്ടും ഒട്ടും അപ്രധാനമല്ലാത്ത ഒരു സ്ഥാനത്തെ അർഹിക്കുന്ന സുറിയാനി സമുദായത്തിന്റെ ഒരു പ്രധാനകേന്ദ്രമായ കോട്ടയത്തെ പ്രധാനന്മാർ തങ്ങളുടെ സമുദായത്തിന്റെയും സ്ഥിതിക്കും .... മായ വിധത്തിൽ ... കൊണ്ടാടുന്നതിനു ... അവരെ ഹൃദയപൂർവ്വം അഭിനന്ദിക്കേണ്ടിയിരിക്കുന്നു.

(മലയാള മനോരമ, 1929 ഫെബ്രുവരി 16; 1104 കുംഭം 5 ശനിയാഴ്ച)

# മലങ്കരസുറിയാനിസഭ

ഈ സഭയുടെ പ്രധാന പുരോഹിതനായി നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ അവർകളെ മോറാൻ മാർ ബസേലിയോസ് എന്ന സ്ഥാനനാമത്തിൽ പൗരസ്ത്യ കാതോലിക്കായായി ഇന്നലെ കോട്ടയം മാർ ഏലിയാ ചാപ്പലിൽ വെച്ച് അവരോധിച്ചതു സംബന്ധിച്ചുള്ള ചടങ്ങുകളെപ്പറ്റിയുള്ള റിപ്പോർട്ട് ഇന്നത്തെ ലക്കത്തിൽ തന്നെ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ഇപ്പോഴത്തെ കാതോലിക്കാബാവാ അവർകളുടെ മുൻഗാമിയെ 1100 മേട മാസത്തിൽ നിരണ ത്തുപള്ളിയിൽവെച്ചു അവരോധിച്ച സമയം ഈ പംക്തികളിൽ പ്രസിദ്ധപ്പെടു ത്തിയിരുന്ന മുഖപ്രസംഗത്തിൽ ഞങ്ങൾ പ്രസ്താവിച്ചിരുന്നതിൽ കൂടുതലായി ഈ സംഗതിയെപ്പറ്റി അധികമായി ഒന്നും പറയാനില്ലാത്തതുകൊണ്ട് ആ മുഖ പ്രസംഗത്തിന്റെ പ്രധാന ഭാഗങ്ങൾ സന്ദർഭാനുസരണം ആവശ്യമായിത്തീർന്നി ട്ടുള്ള ചില ഭേദങ്ങളോടുകൂടി താഴെ ഉദ്ധരിച്ചുകൊള്ളുന്നു. 1100 മേട മാസത്തിൽ നിരണത്തുവെച്ച് കോട്ടയം മുതലായ ഇടവകകളുടെ നി. വ. ദി. ശ്രീ. മാർ പീല ക്സീനോസു മെത്രാപ്പോലീത്താ അവർകളെ പൗരസ്ത്യ കാതോലിക്കായായി അഭി ഷേകം ചെയ്തതിനോടുകൂടി ഈ കുഴപ്പങ്ങൾക്ക് ഒരു പരിഹാരമുണ്ടായിട്ടുള്ള തായി പരിഗണിക്കാവുന്നതാണ്. അദ്ദേഹത്തിന്റെ പിൻഗാമിയായി നിരണം മുത ലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ അവർകളെ ഇന്നലെ കോട്ടയത്തു മാർ ഏലിയാ ചാപ്പലിൽ വച്ചു മലങ്കര സുറിയാനിസഭാചരിത്രത്തിൽ അഭൂതപൂർവ്വമായ ആഡംബരങ്ങളോടുകൂടി പൌരസ്ത്യ കാതോലിക്കായായി വാഴി ച്ചതിനോടുകൂടി ഈ പ്രസ്ഥാനം സ്ഥായിയായി നിലനിൽക്കുമെന്നുള്ളതിനെപ്പറ്റി വല്ല സംശയവുമുണ്ടായിരുന്നു എങ്കിൽ അതും ദൂരീകരിക്കപ്പെട്ടിരിക്കുന്നു.

ക്രിസ്തീയ സഭയെ പോഷിപ്പിച്ചു മേൽഭരണം ചെയ്യുന്നതിനായി ക്രിസ്തുദേവൻ പന്ത്രണ്ടു പ്രധാന ശിഷ്യന്മാരെ തെരഞ്ഞെടുക്കുകയും ഇവരെ തന്റെ കൈകൊണ്ട് തൊട്ട് അനുഗ്രഹിച്ചു പ്രധാനാചാര്യത്വത്തിന്റെ നൽവരം പ്രദാനം ചെയ്യുകയും ഇങ്ങനെ അവിടുത്തെ ഹസ്തസ്പർശനത്താൽ ദിവ്യശക്തി പ്രാപിച്ചവരും അവ രുടെ പിൻഗാമികളെ പരമ്പരയാ കൈവച്ചു മേൽപ്പട്ടക്കാരായി അഭിഷേകം ചെയ്യു കയും ചെയ്തതായും ഇങ്ങനെ അഭിഷേകം കൈക്കൊണ്ട ബിഷപ്പുമാർ അല്ലെ ങ്കിൽ എപ്പിസ്ക്കോപ്പന്മാർ അല്ലെങ്കിൽ മെത്രാന്മാർ എന്നു പേരു പറഞ്ഞു വരുന്ന മേൽപ്പട്ടക്കാർ ക്രിസ്തീയസഭയിൽ തുടരെ ഉണ്ടായിക്കൊണ്ടിരിക്കുന്നതായും ഇങ്ങ നെയുള്ള മേൽപ്പട്ടക്കാർ മൂലം മാത്രമാണു യേശുക്രിസ്തു മൂലം ലഭിച്ചിട്ടുള്ള കൃപാ വരങ്ങൾ മനുഷ്യന് അനുഭവപ്പെടുന്നതെന്ന് പ്രൊട്ടസ്റ്റന്റു വകുപ്പുകാരോടൊപ്പം പൗരസ്ത്യരും പാശ്ചാത്യരുമായ ക്രിസ്തീയ വകുപ്പുകാരും ദൃഢമായി വിശ്വസി ച്ചുവരുന്നു. മാർപാപ്പാ അവർകളുടെ മേലധികാരം സ്വീകരിച്ചു വരുന്നവരായ ഭൂരി പക്ഷം ക്രിസ്ത്യാനികളെ പാശ്ചാത്യവകുപ്പുകാരെന്നും, ഇതര വകുപ്പുകാരെ പൗര സ്ത്യരെന്നുമാണ് നാമകരണം ചെയ്തുവരുന്നത്. രാഷ്ട്രീയമായ പിരിച്ചിൽ, സ്ഥല ദൂരം, വർഗ്ഗീയവ്യത്യാസം മുതലായ പല കാരണങ്ങളാൽ ഓരോ രാജ്യങ്ങളിലുള്ള ബിഷപ്പുമാർ അല്ലെങ്കിൽ മെത്രാന്മാർ ഒരുമിച്ചു ചേർന്നും ക്രിസ്തീയ സഭയ്ക്കു പൊതുവായ പ്രധാന സംഗതികളെ ഒഴിച്ചു മറ്റു കാര്യങ്ങളിൽ മറ്റു ബിഷപ്പുമാരിൽ

നിന്നു വേർപെട്ടും അവരവരുടെ ഭരണചുമതലകൾ നിർവഹിക്കേണ്ട ആവശ്യം ആരംഭത്തിൽത്തന്നെ നേരിട്ടു. ഇങ്ങനെ ഒരുമിച്ചു പ്രവർത്തിച്ചുവന്ന ബിഷപ്പുമാരുടെ നായകനായി ഇവരിൽ ഒരാളെ ഇവരു തന്നെ അവരോധിക്കയും ഈ പ്രധാനമേൽപ്പട്ടക്കാരനു പാത്രിയർക്കീസ് അല്ലെങ്കിൽ കാതോലിക്കാ എന്നു പേരു പറയുകയും ചെയ്യുകയെന്നുള്ളത് ക്രിസ്തുസഭയുടെ ആരംഭകാലങ്ങളിൽതന്നെ നടപ്പായി. ഏതെങ്കിലും ഒരു രാജ്യത്തിലെ ബിഷപ്പുമാരു കൂടി അവരിൽ ഒരാളെ തങ്ങളിൽ വെച്ചു പ്രധാനനാക്കി അവരോധിക്കാൻ തീർച്ചയാക്കുമ്പോൾ അതതു



നിതാന്തവന്ദ്യദിവ്യമഹിമശ്രീ മോറാൻ മാർ
ബസ്സേലിയോസ് കാതോലിക്കാബാവാ
തിരുമനസ്സുകൊണ്ട്

രാജ്യങ്ങളുടെ തലസ്ഥാനങ്ങളിലെ ബിഷപ്പന്മാരേ പാത്രിയർക്കീസന്മാരായിട്ടോ കാതോലിക്കാ ആയോ തിരഞ്ഞെടുക്കുക എന്നുള്ളതും സ്വാഭാവികമായിത്തീർന്നു. ഇങ്ങനെയാണ് കോൺസ്റ്റാന്റിനോപ്പിൽ, അലക്സന്ത്രിയാ, അന്ത്യോഖ്യാ, സെലൂക്യാ മുതലായി പൂർവ്വകാലങ്ങളിൽ പ്രബലതയിലിരുന്ന ഓരോ സ്ഥലങ്ങളിലെ ബിഷപ്പന്മാർ കാലാന്തരത്തിൽ പാത്രിയർക്കീസന്മാരായോ കാതോലിക്കാമാരായോ

ഉയർത്തപ്പെടാനിടയായത്. ഈ ഓരോ പ്രധാന മേൽപ്പട്ടക്കാരും അവരവരോടു കൂടി ചേർന്നുനിന്ന ബിഷപ്പന്മാരും കൂടിച്ചേരുന്ന സംഘത്തിന് അതതു വകുപ്പുക ളുടെ സിനഡ് എന്നോ സുന്നഹദോസെന്നോ പേരു പ്രസ്താവിക്കയും ഈ സുന്നഹ ദോസ് കൂടി അതതു സഭാകാര്യങ്ങൾ ചർച്ച ചെയ്യുകയും ചെയ്തുവന്നു. എന്നാൽ എല്ലാ ക്രിസ്തീയ സഭകളെയും പൊതുവായി ബന്ധിക്കുന്നവനായി കാതലായ വിശ്വാസാചാര നടപടികളെപ്പറ്റി ഉണ്ടായ അഭിപ്രായ വ്യത്യാസങ്ങളെക്കുറിച്ച് ആലോ ചിച്ചു സമ്മതമായ തീർച്ചകൾ ചെയ്യാനായി പൊതു സുന്നഹദോസുകൾ (എക്യു മെനിക്കൽ സിനേഡ്സ്) കൂടേണ്ട ആവശ്യം ആരംഭം മുതലേ നേരിട്ടു. നിഖ്യാ, കോൺസ്റ്റാന്റിനോപ്പിൾ, എഫീസസ് മുതലായ സ്ഥലങ്ങളിൽ കൂടിയ പൊതു സുന്നഹദോസുകളിലെ തീരുമാനങ്ങളുടെ പ്രാമാണ്യത്തെ ചില പ്രൊട്ടസ്റ്റന്റു സഭ ക്കാരൊഴിച്ചു പൗരസ്ത്യരും പാശ്ചാത്യരുമായ എല്ലാ ക്രിസ്തീയ വകുപ്പുകാരും സ്വീകരിച്ചുവരുന്നു. കാൽസിഡൻ അല്ലെങ്കിൽ കൽക്കുദോനിയാ എന്ന സ്ഥലത്തു വെച്ചുകൂടിയ നാലാമത്തെ പൊതു സുന്നഹദോസിൽ വെച്ചു റോമ്മാസാമ്രാജ്യ ക്കാരും, ഈജിപ്ത്, ഹറിയാ, പേർഷ്യാ മുതലായ പൗരസ്ത്യ രാജ്യക്കാരും തമ്മിൽ രാഷ്ട്രീയമായും മറ്റനേകം സംഗതികളിലും മുമ്പുതന്നെ ഉണ്ടായിക്കൊണ്ടിരുന്ന അഭിപ്രായവ്യത്യാസങ്ങൾ പ്രബലപ്പെടുകയും സുന്നഹദോസു യോഗങ്ങൾ കഴി ഞ്ഞശേഷം ഈ പൗരസ്ത്യ രാജ്യങ്ങളിലെ ബിഷോപ്പന്മാരിൽ ഒരു വലിയ ഭാഗം ആളുകൾ സുന്നഹദോസിന്റെ പ്രാമാണ്യത്തെ നിഷേധിക്കുകയും ചെയ്തു. ഇതു മൂലം സഭ ഉടനടി രണ്ടായി പിരിഞ്ഞില്ല. രണ്ടു ഭാഗക്കാരും അവരവരുടെ ഭാഗത്തെ പ്രബലപ്പെടുത്താനായി ഉറ്റു ശ്രമിച്ചുകൊണ്ടിരുന്നു. കുസ്തന്തീനോസ്പോലീസ് പട്ടണത്തിൽ നാടുവാണിരുന്ന റോമ്മാ ചക്രവർത്തിമാരുടെ മനസ്ഥിതി അനുസ രിച്ച് ഓരോ കാലത്തിൽ ഓരോ കൂട്ടർക്കു വിജയം സിദ്ധിക്കുകയും അപ്പോൾ എതിരു ഭാഗക്കാരെ കഠിനമായി ഉപദ്രവിക്കുകയും ചെയ്യുക ഒരു പതിവായി ത്തീർന്നു. മാർപാപ്പാമാർ മാത്രം ഈ ചാഞ്ചല്യങ്ങൾക്കു വഴിപ്പെടാതെ ആരംഭം മുതലേ കൽക്കദോനിയ സുന്നഹദോസിന്റെ പ്രാമാണികത്വത്തിൽ പൂർണ്ണമായി വിശ്വസിച്ചും അതിനെ പുലർത്തിയും കൊണ്ടിരുന്നു. പല ചക്രവർത്തിമാർ കൽക്ക ദോനിയ സുന്നഹദോസിന്റെ പരമശത്രുക്കളായിരിക്കയും അതുനിമിത്തം പൗര സ്ത്യരാജ്യങ്ങളിലെ സഭകളും മേൽപ്പട്ടക്കാരും മിക്കവാറും എതി .. ഉൾപ്പെടുകയും ചെയ്തു. ക്രിസ്താബ്ദം 518-ൽ അന്തരിച്ച അനസ്റ്റേഷ്യസ് ചക്രവർത്തിയുടെ ഇക്കൂട്ട ത്തിൽ ഉൾപ്പെട്ട ഒരാളായിരുന്നു. ഈ കാലമെല്ലാം പൗരസ്ത്യസഭയും പാശ്ചാത്യ സഭയും തമ്മിൽ വേറുതിരിഞ്ഞു സമരം ചെയ്തുവന്നു. ഈ ചക്രവർത്തിയുടെ കാലശേഷം ജസ്റ്റീനിയൻ എന്നയാൾ ചക്രവർത്തി ആയതിനോടുകൂടി മട്ടെല്ലാം മാറിവീണു. ഇറ്റലി രാജ്യം ചക്രവർത്തിയുടെ അധീനത്തിൽനിന്നു വിട്ടുപോയിട്ടു വളരെക്കാലം കഴിഞ്ഞിരുന്നു. ഈ രാജ്യം തിരിച്ചുകിട്ടണമെന്നു ചക്രവർത്തിക്കു ണ്ടായിരുന്ന അതിമോഹം സാധിക്കുന്നതിനു മാർപാപ്പായുടെ ആനുകൂല്യം അത്യാ വശ്യമായിരുന്നു. അതിനാൽ സഭകൾ തമ്മിൽ പുനരൈക്യം ഉണ്ടാക്കണമെന്നു ചക്രവർത്തി ഹോർമ്മിസ്ദാസ് മാർപാപ്പായോട് അപേക്ഷിച്ചു. മാർപാപ്പാ ആവശ്യ പ്പെട്ടപ്രകാരമെല്ലാം പൗരസ്ത്യസഭകളിലെ വിശ്വാസാചാരങ്ങൾ ഭേദപ്പെടുത്താമെന്നു ചക്രവർത്തി സമ്മതിച്ച് ഐക്യം പുനഃസ്ഥാപിതമാക്കിത്തീർക്കുകയും ചെയ്തു. എതിരുഭാഗത്തിലെ പ്രബലന്മാരായ മേലദ്ധ്യക്ഷന്മാർ അലക്സന്ത്രിയായിലെ ദീയ സ്ക്കോറോസ്, അന്ത്യോഖ്യായിലെ സേവേറിയോസ് എന്നീ പാത്രിയർക്കീസന്മാ

രായിരുന്നു. ഈജിപ്തുകാരോടു വഴക്കിനു പുറപ്പെട്ടാൽ വലിയ കലാപമുണ്ടാകുമെന്നു ചക്രവർത്തിക്കറിയാമായിരുന്നതുകൊണ്ട് അന്ത്യോഖ്യായിലേക്കു മുഖം തിരിച്ചു. വിശ്വാസസ്ഥിരതയുണ്ടായിരുന്ന പാത്രിയർക്കീസന്മാർ ഈജിപ്തിൽ പോയി അഭയം പ്രാപിച്ചു. സിറിയയിൽ കൽക്കദോനിയ സുന്നഹദോസിനു കീഴ്പ്പെടാത്ത മേൽപ്പട്ടക്കാർ മറ്റ് മെത്രാന്മാരെ വാഴിച്ചാൽ അവർക്കു മരണശിക്ഷ കൊടുക്കുമെന്നു ചക്രവർത്തി വിളംബരം പ്രസിദ്ധപ്പെടുത്തി. ... ല്ലാമിലെ ജോൺ എന്ന മെത്രാൻ മോണോഫിസൈറ്റ് വിശ്വാസത്തിലുണ്ടായിരുന്നു. ഈ ദേഹത്തെ വധിക്കുകയും ചെയ്തു. എന്നാൽ ..... ചക്രവർത്തിയുടെ ഭാര്യയായ ..... ചക്രവർത്തിനി മോണോഫിസൈറ്റ് വിശ്വാസത്തിൽ സ്ഥിരപ്പെട്ട ഒരാളായിരുന്നു. അതിനാൽ .... ലുള്ള പലരേയും .... സഹായിക്കയും ..... തടവിൽ കിടന്ന ബിഷോപ്പുമാരിൽ നിന്ന് ...... മറ്റു മേൽപ്പട്ടക്കാർ സ്ഥാനം പ്രാപിക്കയും ചെയ്യുന്നതിനിടയായി. ഈ കൂട്ടത്തിൽ യാക്കോബ് ബുർദ്ദാന എന്ന പ്രധാന മേൽപ്പട്ടക്കാരൻ മെത്രാനായി. .... ചെയ്യപ്പെടുകയും അദ്ദേഹത്തിന്റെ അക്ഷീണപരിശ്രമം നിമിത്തം മോണോഫിസൈറ്റ് വിശ്വാസത്തിന് ..... പ്രാബല്യമുണ്ടാവുകയും ചെയ്തു. അങ്ങനെ സുന്നഹദോസിനാലും ..... പാത്രിയർക്കീസന്മാരാലും ബഹിഷ്ക്കരിക്കുകയും ചക്രവർത്തിയാൽ തടവിലാക്കപ്പെടുകയും ചെയ്ത യാക്കോബു ബുർദ്ദാന അഭിഷേകം ചെയ്ത മേൽപ്പട്ടക്കാർ .... എന്നിവരാണു യാക്കോബായസഭയുടെ പാത്രിയർക്കീസ് സിംഹാസനം നിലനിർത്തിപ്പോന്നിട്ടുള്ളതെന്നുള്ള സംഗതി നിസ്തർക്കമാണ്. മേൽ വിവരിച്ചപ്രകാരം കാൽസീഡൻ സുന്നഹദോസിനാൽ മുടക്കപ്പെട്ടവരും ബഹിഷ്ക്കരിക്കപ്പെട്ടവരുമായ ഏതാനും മേൽപ്പട്ടക്കാർ മുടക്കിന്റെ ശേഷം ജയിലിൽ കിടന്നുകൊണ്ട് യാക്കോബു ബുർദ്ദാനായുടെ തലയിൽ കൈവെച്ച് അദ്ദേഹത്തെ മേൽപ്പട്ടക്കാരനാക്കി എന്നുള്ളതിനെപ്പറ്റി എതിരുകക്ഷിക്കാർക്കുപോലും യാതൊരു തർക്കവും പുറപ്പെടുവിക്കാൻ പാടില്ലാത്തവിധത്തിൽ ആ സംഭവം നടന്നതാകയാൽ യാക്കോബു ബുർദ്ദാനാ മൂലം ഉണ്ടായ മേൽപ്പട്ടക്കാർക്കു പട്ടത്വമില്ലെന്നു റോമൻ കത്തോലിക്കാസഭ പോലും വാദിക്കുന്നില്ല. യേശുക്രിസ്തു മൂലം കൈവെപ്പു സിദ്ധിച്ച മേൽപ്പട്ടക്കാരിൽനിന്നു കൈവെപ്പ് സിദ്ധിച്ചവർക്ക് ഈ ദിവ്യ നൽവരം ലഭിക്കുന്നതാണെന്നും ഒരു പാത്രിയർക്കീസിന്റെയോ എല്ലാ പാത്രിയർക്കീസന്മാരും ബിഷപ്പന്മാരും കൂടിയ പൊതു സുന്നഹദോസിന്റെയോ മുടക്കുകൊണ്ടു പോലും മായിച്ചുകളയാൻ പാടില്ലാത്ത ഒരു സ്വർഗ്ഗീയ മുദ്ര ഇങ്ങനെ കൈവെപ്പു പ്രാപിച്ചവരിൽ പതിയുന്നു എന്നുള്ളത് ക്രിസ്തീയസഭയുടെ കാതലായ ഒരു വിശ്വാസമാണ്. ഇവരുടെ മേൽപ്പട്ടത്വത്തിലോ പട്ടത്വത്തിലോ ന്യായമായ മേലധികാരത്തെ സ്വീകരിച്ചില്ലെന്നും മറ്റുമുള്ള വീഴ്ചകൾ ഉണ്ടെന്നല്ലാതെ ഇങ്ങനെ മുടക്കപ്പെട്ട മേൽപ്പട്ടക്കാർക്കോ അവർ കൈവെച്ച് അഭിഷേകം ചെയ്ത മറ്റു മേൽപ്പട്ടക്കാർക്കോ മേൽപ്പട്ടത്വത്തിന്റെ നൽവരമില്ലെന്നു റോമൻ കത്തോലിക്കാസഭ പോലും പറയുന്നില്ല. മേൽവിവരിച്ചപ്രകാരം ജയിലിൽകിടന്ന മേൽപ്പട്ടക്കാരിൽ നിന്നു മേൽപ്പട്ടം സിദ്ധിച്ച യാക്കോബു ബുർദ്ദാന മൂലം കൈവെപ്പു കിട്ടിയിട്ടുള്ള സുറിയാനിസഭയിലെ പട്ടക്കാർ കത്തോലിക്കാസഭയിൽ ചേർന്നാൽ വീണ്ടും പട്ടം കൊടുക്കുക പതിവില്ലെന്നു മാത്രമല്ല പട്ടം കൊടുക്കുന്നതായാൽ അതൊരു കഠിന പാപമായി കൂടി ഗണിക്കപ്പെട്ടും വരുന്നു. എല്ലാ ക്രിസ്തീയസഭയുടെ ഇടയിലും പട്ടത്തെപ്പറ്റിയുള്ള വിശ്വാസം ഇങ്ങനെയാണ്. ഒരു പാത്രിയർക്കീസിനാലല്ല, ഒരു പൊതു സുന്നഹദോസിൽ മുടക്കപ്പെട്ട ബിഷപ്പന്മാരിൽ നിന്നു രഹസ്യമായി മേൽപ്പട്ടക്കാരനായി

കൈവെപ്പു പ്രാപിച്ച യാക്കോബു ബുർദ്ദാനായിൽ നിന്നുള്ള കൈവെപ്പു മാത്ര മാണ് അബ്ദുള്ളാ പാത്രിയർക്കീസു ബാവാ മുതലായവർക്കുള്ളതെന്ന സംഗതിയും സർവ്വസമ്മതമാണ്. ഇങ്ങനെയുള്ള ഒരു പാത്രിയർക്കീസ്, മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളെ മുടക്കിയതിനാൽ മെത്രാപ്പോലീത്താ അവർകളുടെ മേൽപ്പട്ടത്വവും പട്ടത്വവും നിശ്ശേഷം മാഞ്ഞുപോയി എന്നാണല്ലോ ഒരു കൂട്ടർ ശഠി ച്ചുവരുന്നത്. ലോകത്തിൽ കാര്യവിവരമുള്ള ആരെങ്കിലും ഇങ്ങനെ പറയുന്നതല്ല. ചരിത്രം ഇവരുടെ മിഥ്യാവാദങ്ങളെപ്പറ്റി എന്തു പറയുമെന്നുള്ളതു വിചാരിച്ചുനോക്കി യാൽ ലജ്ജിക്കാതിരിക്കാൻ നിവൃത്തിയില്ല. ഈ കൂട്ടർ മുടക്കപ്പെട്ടവരെന്ന് പറയുന്ന പട്ടക്കാരിലാരെങ്കിലും റോമൻ കത്തോലിക്കാ സഭയിൽ ചേർന്നാൽ മുടക്കില്ലെന്നു ഈ കൂട്ടർ പറയുന്ന പട്ടക്കാരിലാരെയെങ്കിലും കത്തോലിക്കാ സഭയിൽ ചേർക്കുന്ന വിധത്തിൽ തന്നെ മറ്റവരേയും സ്വീകരിക്കുമോ എന്നുള്ളത് ഇപ്പോൾ തന്നെ നാമെ ല്ലാവരും കണ്ടു ബോധിച്ചിരിക്കുന്ന സംഗതിയാണ്. ലോകത്തിൽ ന്യായമായ കൈവെപ്പുള്ളവരെന്ന് സമ്മതിക്കപ്പെട്ടിട്ടുള്ള മേൽപ്പട്ടക്കാരിൽ ഭൂരിപക്ഷം ആളു കളും സമ്മതിക്കുന്ന ഈ പരമസത്യം സത്യമല്ലെന്നു വാദിക്കുന്നവരായി മാർ യൂലിയോസ്സ്, മാർ ഒസ്താത്യോസ് മുതലായി ഏതാനും തുർക്കി ബിഷപ്പുമാരും അവരുടെ അജ്ഞത്വത്തെപ്പറ്റി മനസ്സിലാക്കുവാൻ ശക്തിയില്ലാത്തവരും മനസ്സി ലായിട്ടുണ്ടെങ്കിലും അന്യോന്യമുള്ള വഴക്കുകൊണ്ട് വെളിയിൽ സമ്മതിക്കാത്തവ രുമായി ചുരുക്കം ചിലയാളുകളും കാണിക്കുന്നത് സർവ്വാബദ്ധങ്ങളാണ്. വാസ്ത വത്തിൽ അവർ ശഠിക്കുന്നത് കേട്ടാൽ ഭൂമിയിൽ തങ്ങൾക്കു സുബുദ്ധിയുണ്ടെ ന്നും മറ്റുള്ളവർക്ക് എല്ലാവർക്കുമാണ് ഭ്രാന്തെന്നും ഭാവിക്കുകയും പറകയും ചെയ്യു ന്ന ഭ്രാന്തന്മാരെയാണ് മനസ്സിൽ ഓർമ്മ വരുന്നത്. അങ്ങനെയുള്ളവരെ നാം വെറു ക്കുകയോ അവരേപ്പറ്റി മനസ്സിൽ പാരുഷ്യം വച്ചുകൊണ്ടിരിക്കയോ ചെയ്യാതെ തുർക്കി ചരിത്രത്തിൽ ഇവർക്കു തുടരെ നേരിട്ടുകൊണ്ടിരുന്നിട്ടുള്ള ആപത്തുക ളിൽക്കൂടി നാം കടന്നുപോകേണ്ടി വരുന്നതിൽ ഇവരേക്കാൾ ഉൽകൃഷ്ടമോ .... തമോ ആയ ഒരു മനസ്ഥിതി നമുക്കുണ്ടാവുമോ എന്നു നാം ഗാഢമായി പര്യാ ലോചിച്ചു നോക്കേണ്ടതാണെന്നും ..... വ്വമായ അനുകമ്പയോടുകൂടി ..... വികല്പ ങ്ങളെ ക്ഷമിക്കേണ്ടതാണെന്നും മാത്രം പറഞ്ഞുകൊണ്ട് ..... സംഗതി വിട്ടിരിക്കുന്നു.

ഒരുമിച്ചു ചേർന്ന് ......ൻമാർ കൂടി അവരുടെ ..... മേൽപട്ടക്കാരനായി കാതോ ലിക്കാ എന്നോ പാത്രിയർക്കീസെന്ന പേരിലോ അദ്ധ്യക്ഷന്മാരെ അവരോധിക്കാ റുണ്ടെന്നു മേൽപ്രസ്താവിച്ചിട്ടുണ്ടല്ലോ. അന്ത്യോഖ്യാ പാത്രിയർക്കീസു സംസ്ഥാ പിതമായി ഏറെത്താമസിയാതെതന്നെ സെലൂഖ്യായിലെ കാതോലിക്കായുമുണ്ടായി. അന്ത്യോഖ്യാ പട്ടണം റോമാ സാമ്രാജ്യത്തിൽ ഉൾപ്പെട്ടു കിടന്നു. പേർഷ്യാ, ഇൻഡ്യാ മുതലായ മറ്റു ഭരണത്തിൻകീഴിൽ ഉൾപ്പെട്ടിരുന്ന മേൽപ്പട്ടക്കാർക്ക് അന്ത്യോഖ്യാ പാത്രിയർക്കീസു മാത്രം തങ്ങളുടെ പ്രധാനാദ്ധ്യക്ഷനായിരുന്നതു നിമിത്തം പല അസൗകര്യങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നതിനാലാണ് ഇങ്ങനെ ഒരു കാതോലിക്കാസ്ഥാനം ഉണ്ടാകാനിടയായത്. ക്രിസ്താബ്ദം നാനൂറിനും അഞ്ഞൂ റിനും മദ്ധ്യേ മുതൽ കാതോലിക്കാസ്ഥാനമുണ്ടായി എന്നുള്ളത് സർവസമ്മത മാണ്. അതിനു മുമ്പായി തന്നെ ഇതുണ്ടായിട്ടുണ്ടെന്നു ഐതിഹ്യമുണ്ടെന്നിരു ന്നാലും അതിലേക്കു ചരിത്രത്തിൽ മതിയായ ലക്ഷ്യമില്ല. ഏതായാലും അന്നു മുതൽ വളരെക്കാലത്തേക്കു – അതായത് രാജ്യഭരണസംബന്ധമായ വിപ്ലവങ്ങൾ

കൊണ്ടും മറ്റും കാതോലിക്കാസ്ഥാനം തന്നെ നിന്നു പോയതുവരെ – മലങ്കരസഭ സെലൂക്യയിലെ (കുറേകഴിഞ്ഞപ്പോൾ ഇവരുടെ ആസ്ഥാനം പേർഷ്യയിലെ വേറൊരു പട്ടണമായ തിഗ്രീസിലേക്കു മാറ്റപ്പെട്ടു) കാതോലിക്കായ്ക്കു കീഴ്പ്പെട്ടിരുന്നു എന്നുള്ളതും സർവസമ്മതമാണ്. കാതോലിക്കായും പാത്രിയർക്കീസും കൂടെ ഒരു സ്ഥലത്തു കൂടിയാൽ പ്രാഥമ്യം പാത്രിയർക്കീസിനാണെന്നും ദിവ്യാരാധനകളിലും മറ്റും പ്രധാന പുരോഹിതൻ ഉച്ചരിക്കേണ്ട ഭാഗങ്ങൾ ഉച്ചരിക്കാനുള്ള അധികാരം പാത്രിയർക്കീസിനാണെന്നുമുള്ളതൊഴിച്ചു കാതോലിക്കാസ്ഥാനവും പാത്രിയർക്കാസ്ഥാനവും തമ്മിൽ മറ്റു യാതൊരു വ്യത്യാസവും ഏറ്റക്കുറച്ചിലുമില്ലായിരുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെയും തിഗ്രീസിലെ കാതോലിക്കായുടേയും കീഴിൽ ഇരുന്ന സഭകൾ തമ്മിൽ വിശ്വാസസംഗതികളിലും മറ്റും യാതൊരു വ്യത്യാസവുമില്ലാതിരുന്നതിനാൽ ഇവ വേർപെട്ട രണ്ടു സഭകളായിരിക്കുന്നതു വിഹിതമല്ലെന്നും അതിനാൽ ഇവർ തമ്മിലുള്ള യോജിപ്പു ദൃഢീകരിക്കുന്നതിനും മറ്റുള്ളവർക്കു ദൃഷ്ടിഗോചരമാക്കിത്തീർക്കുന്നതിനുമായി അന്ത്യോഖ്യാ പാത്രിയർക്കീസിനെ അഭിഷേകം ചെയ്യുന്നതു തിഗ്രീസിലെ കാതോലിക്കായെ അഭിഷേകം ചെയ്യുന്നതു അന്ത്യോഖ്യാ പാത്രിയർക്കീസായിരിക്കണമെന്നും അന്ത്യോഖ്യായിലെ യൂഹാനോൻ പാത്രിയർക്കീസിന്റെ ആവശ്യപ്രകാരം ഇവർ തമ്മിൽ ഒരു ഉടമ്പടി ചെയ്തു. കാതോലിക്കാസ്ഥാനം നിന്നുപോയ സമയം വരെ ആ ഉടമ്പടിപ്രകാരം സംഗതികൾ തുടർന്നുകൊണ്ടുപോകയും ചെയ്തു.

ന്യായമായ കൈവെപ്പു സിദ്ധിച്ചിട്ടുള്ള മേൽപ്പട്ടക്കാർ കൂടി മറ്റു മേൽപ്പട്ടക്കാരെയും, കാതോലിക്കായേയും, പാത്രിയർക്കീസിനെയും വാഴിക്കാമെന്നുള്ളത് മേൽപ്പട്ടസ്ഥാനത്തിന് സ്വതസിദ്ധമായി ഉള്ള ഒരധികാരശക്തിയാണ്. ഹിന്ദുമതത്തിൽ ഓരോ മഠാധിപതികളും മറ്റും അവർ മരിക്കുന്നതിനു മുമ്പായി ഇന്നാർ അവരുടെ പിൻഗാമികളായിരിക്കണമെന്നു തീർച്ചയാക്കുക പതിവുണ്ട്. എന്നാൽ ക്രിസ്തുസഭയിൽ മാർപാപ്പാ, പാത്രിയർക്കീസു, കാതോലിക്കാ എന്നീ പ്രധാനാദ്ധ്യക്ഷന്മാരെ സംബന്ധിച്ചിടത്തോളം ഇതു പതിവില്ലെന്നു മാത്രമല്ല ഒരു പ്രധാനാദ്ധ്യക്ഷനും തന്റെ പിൻതുടർച്ചക്കാരനെ നിയമിക്കാൻ പാടില്ലെന്നു കാനോൻ ചട്ടങ്ങളിൽ കഠിനമായി വിരോധിക്ക പോലും ചെയ്തിട്ടുണ്ട്. അതിനാൽ ബിഷോപ്പന്മാരുടെ സുന്നഹദോസിലും അല്ലെങ്കിൽ സംഘത്തിനു .... പാത്രിയർക്കീസിനേയോ കാതോലിക്കായേയോ ..... പാടില്ലെന്നു ഒരു വിധത്തിലും ..... അബ്ദുള്ളാ പാത്രിയർക്കീസ് ഇപ്പോഴത്തെ ഏലിയാസു പാത്രിയർക്കീസു മുതലായവരെ ഒരു ..... തെരഞ്ഞെടുത്തു വാഴിക്കപ്പെട്ടെന്നും സാധാരണ ബിഷപ്പന്മാർ .... ചേർന്നു അവരോധിക്കുക മാത്രമാണ് ചെയ്തിട്ടുള്ളതെന്നും ആ കക്ഷികൾ സമ്മതിക്കുന്നതാണല്ലോ. .... അബ്ദേദ് മശിഹാ പാത്രിയർക്കീസിനാൽ മെത്രാപ്പോലീത്താമാരായി നിയമിക്കപ്പെട്ട മേൽപ്പട്ടക്കാരിൽ നിന്ന് ഒരാളെ ഒരു കാതോലിക്കായായോ ഒരു പാത്രിയർക്കീസായോ അവരോധിക്കാൻ സ്വതസിദ്ധമായി അവർക്ക് അധികാരം ഉള്ളതാണ്. ഈ അധികാരം കുറെക്കാലമായി പ്രയോഗിക്കാതിരുന്നതിനാൽ പാത്രിയർക്കീസിന്റെ അനുമതി കൂടാതെ ഈ അധികാരം പ്രയോഗിക്കുവാൻ പാത്രിയർക്കീസിൽനിന്നും സ്ഥാനം സിദ്ധിച്ച മേൽപ്പട്ടക്കാർക്കു സമ്മതവും ധൈര്യവും ഇല്ലാതിരുന്നതിനെപ്പറ്റി അൽഭുതപ്പെടാനില്ല. എന്നാൽ അബ്ദേദ് മശിഹാ പാത്രിയർക്കീസുബാവാ മലങ്കരസഭയിലെ മേൽപ്പട്ടക്കാർക്ക് ഇതിലേക്ക് അനുവാദം കൊടു

ക്കുകയും ഈ അവകാശം ആർക്കും തടയുവാനോ എടുത്തുകളയുവാനോ അധികാരമില്ലെന്നു രേഖപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. അബ്ദേദ് മിശിഹാ ബാവായുടെ സ്ഥാനത്തിനെന്തെങ്കിലും ന്യൂനതയുണ്ടെന്നും മറ്റും ചില കൂട്ടർ കൽപിക്കുന്നുണ്ടെങ്കിലും ലോകമാസകലമുള്ള ക്രിസ്തീയ സഭയോ ചരിത്രമോ ഇതു സമ്മതിക്കുന്നതല്ല.

അബ്ദുള്ളാ ബാവായുടെ മുടക്കുപ്രയോഗം മുതലായവ ന്യായരഹിതവും അസാധുവുമാണെന്നാണല്ലോ മലങ്കര സുറിയാനി സഭാംഗങ്ങളിൽ ഭൂരിപക്ഷം ആളുകളും വിശ്വസിച്ചുവരുന്നത്. എന്നാൽ ക്രിസ്തീയസഭ നിലനിറുത്തി ഭരിച്ചുകൊണ്ടു പോകാനുള്ള അധികാരം പൂർവകാലം മുതലേ നടപ്പുകൊണ്ടും സുന്നഹദോസുകളുടെ തീരുമാനം കൊണ്ടും മെത്രാന്മാരിലാണ് സ്ഥിതിചെയ്യുന്നത്. മെത്രാന്മാരെ പുതുതായി വാഴിക്കുന്നതും മറ്റും മെത്രാന്മാരുടെ സംഘത്തിന് അധികാരമുള്ള സംഗതിയാണെന്നിരുന്നാലും വളരെക്കാലമായി ചരിത്രസമ്മതി സിദ്ധിച്ചിട്ടുള്ള എല്ലാ ക്രിസ്തീയ സഭകളിലേയും നടപടി മെത്രാന്മാരുടെ സംഘം കൂടി ഒരു കാതോലിക്കായെയോ ഒരു പാത്രിയർക്കീസിനേയോ വാഴിക്കണമെന്നും ഇങ്ങനെ വാഴിക്കപ്പെടുന്ന പാത്രിയർക്കീസോ കാതോലിക്കായോ നേരിട്ടുതന്നെയോ അല്ലെങ്കിൽ അദ്ദേഹത്തിന്റെ അനുമതികളോടുകൂടിയും പ്രതിനിധികളായും മൂന്നിൽ കുറയാതെ ബിഷപ്പന്മാർ കൂടി ചേർന്നോ മെത്രാന്മാരെ വാഴിക്കണമെന്നാണ് വളരെക്കാലം നിലനിന്നിട്ടുള്ള നടപ്പ്. അബ്ദുള്ളാ ബാവായുടെ നടപടിപ്പിശകുകൾക്ക് ശേഷം പൗരസ്ത്യ കാതോലിക്കാസ്ഥാനം മലങ്കരയിൽ പുനഃസ്ഥാപിക്കാനുള്ള സകല ഏർപ്പാടുകളും പൂർത്തിയാക്കി വെച്ചുവെങ്കിലും അന്ത്യോഖ്യാ സഭയുമായി വേർപെടാതിരിക്കണമെന്നും മലങ്കരസഭയിൽ ഭിന്നതയുണ്ടാകാതിരിക്കണമെന്നും നേതാക്കന്മാർക്ക് അതിയായ ആഗ്രഹം ഉണ്ടായിരുന്നതുകൊണ്ടും വളരെക്കാലം മലങ്കരയിലെ ഒന്നാമത്തെ കാതോലിക്കായുടെ പിൻഗാമിയായി ഒരാളെ അവരോധിക്കാതെയിരുന്നതും മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകൾ മർദ്ദീനിൽ പോയതും ന്യായമായി വഴിപ്പെടാവുന്ന എല്ലാ സംഗതികളും സമ്മതിച്ചു എന്നുള്ളതും എല്ലാവർക്കും അറിയാവുന്ന സംഗതിയാണ്. ഇതിനും പുറമേ മർദ്ദീനിലെ പാത്രിയർക്കീസിന്റെ ഇപ്പോഴത്തെ അവസ്ഥ വിചാരിച്ചുനോക്കിയാൽ പാത്രിയർക്കാസ്ഥാനം മേലാൽ നിലനിൽക്കുമെന്നുള്ള ആശ പോലും നശിക്കയും ചെയ്തിരിക്കുന്നു. ഇതിനേപ്പറ്റി ഇവിടെക്കിട്ടിയ അറിവു മനോരമയിൽ പ്രസിദ്ധപ്പെടുത്തിയപ്പോൾ അത് അവാസ്തവമാണെന്നു തുർക്കി മെത്രാന്മാരും കൂട്ടരും കൊട്ടിഗ്ഘോഷിച്ചു വന്നുവല്ലോ. അബ്ദേദ് മിശിഹാ പാത്രിയർക്കീസു ബാവാ ഇവിടെ വരുവാനിടയുണ്ടെന്നു മനോരമയിൽ പ്രസ്താവിച്ചപ്പോൾ അതിനെപ്പറ്റിയും ഈ കൂട്ടർ ഇങ്ങനെതന്നെയായിരുന്നുവല്ലോ പറഞ്ഞുവന്നത്. മർദ്ദീനിലെ ഇപ്പോഴത്തെ സ്ഥിതിയെപ്പറ്റി ഇന്നവഴിയിൽ നിന്നാണറിവു കിട്ടിയതെന്നു പല കാരണങ്ങളാലും വെളിപ്പെടുത്താതിരിക്കയായിരുന്നു. എങ്കിലും ഇപ്പോഴത്തെ ഘട്ടത്തിൽ ഈ സംഗതി വെളിപ്പെടുത്താതിരിക്കുന്നതു വിഹിതമല്ലെന്നു തോന്നുന്നതിനാൽ വാസ്തവം പറഞ്ഞുകൊള്ളുന്നു. സുറിയാനിക്കാരിൽ നിന്നു റോമൻ കത്തോലിക്കാ സഭയിൽ ചേർന്നിട്ടുള്ളവരായ സുറിയാനിക്കാരുടെ മേലദ്ധ്യക്ഷനും അഗാധ പണ്ഡിതനെന്നും സർവ്വസമ്മതനായ സാത്വികനെന്നും പൊതുസമ്മതി പ്രാപിച്ചിട്ടുള്ള ആളും പൗരസ്ത്യതാരക (Star of the East) എന്ന അപരനാമത്താൽ അറിയപ്പെടുന്ന ആളുമായ ദേഹത്തിന്റെ

ഒരെഴുത്താണ് ഇതിനെപ്പറ്റി ഇവിടെ കിട്ടിയിട്ടുള്ളത്. ഇദ്ദേഹത്തിന്റെ പേര് അപ്രേം റഹമാനി എന്നാണ്. ഇദ്ദേഹത്തിന്റെ സ്ഥാനമോ അന്ത്യോഖ്യായുടെ ഇഗ്നാത്തിയോസ് പാത്രിയർക്കീസ് എന്നാണ്. ഇദ്ദേഹവും നമ്മുടെ അന്ത്യോഖ്യാ ബാവാമാരുടെ വർഗ്ഗത്തിൽ ഉൾപ്പെട്ട ഒരു സുറിയാനിക്കാരനാണ്. ഇദ്ദേഹം ഫ്രാൻസുകാരുടെ അധീനത്തിലിരിക്കുന്ന സിറിയാ രാജ്യത്തിലെ ആലപ്പോ പട്ടണത്തിൽ താമസിച്ചുവരുന്നു. അബ്ദുള്ളാ പാത്രിയർക്കീസുബാവാ റോമൻ കത്തോലിക്കാസഭയിൽ ചേർന്നശേഷം പത്തു വർഷക്കാലം അപ്രേം റഹമാനി എന്ന ഈ പാത്രിയർക്കീസു ബാവായുടെ കീഴിൽ അദ്ദേഹത്തിന്റെ ശമ്പളം പറ്റിക്കൊണ്ടാണ് കഴിച്ചുകൂട്ടിയത്. മർദ്ദീൻ പട്ടണത്തിലെ ദേവാലയങ്ങളും മറ്റും തുർക്കി പട്ടാളക്കാരുടെ വാസസ്ഥലമാക്കിയെന്നും പാത്രിയർക്കീസുബാവായെ അദ്ദേഹത്തിന്റെ പൗരോഹിത്യത്തെ സൂചിപ്പിക്കുന്ന വേഷങ്ങളെല്ലാം മാറ്റി ഒരു അയ്മേനിയുടെ വേഷം മാത്രം ധരിപ്പിച്ചു പട്ടാളക്കാരുടെ പാറാവിൽ താമസിപ്പിച്ചിരിക്കുന്നു എന്നും എഴുതി അറിയിച്ചിരിക്കുന്നതു മേൽപ്പറഞ്ഞ വിധത്തിലിരിക്കുന്ന ഒരു മഹാനാണെന്നും ആ എഴുത്ത് ആർക്കും കാണത്തക്കവണ്ണം കൈവശമുണ്ടെന്നും പറഞ്ഞാൽ തുർക്കി മെത്രാന്മാരും അവരുടെ കൂട്ടരുമല്ലാതെ ഈ സംഗതി അവിശ്വസിക്കുന്നതല്ലല്ലോ. ഇതുപോലെ തന്നെ വിശ്വാസയോഗ്യമായ വേറൊരെഴുത്ത് ഈയിടെ ഇവിടെ കിട്ടിയതിൽ പാത്രിയർക്കീസു ബാവാ തുർക്കി പട്ടാളക്കാരിൽ നിന്നു രക്ഷപെടാൻ കഴിയുന്നത്ര പരിശ്രമിച്ചുകൊണ്ടിരിക്കുന്നു എന്നും റഹമാനി പാത്രിയർക്കീസിന്റ എഴുത്തിൽ വിവരിച്ചിരുന്നു. ഏലിയാസ് പാത്രിയർക്കീസു ബാവാ ഇപ്പോൾ ഏതുവിധത്തിലോ തുർക്കിയിൽ നിന്നു രക്ഷപെട്ടു ബ്രിട്ടീഷാധിപത്യത്തിൻകീഴിലുള്ള രാജ്യങ്ങളിൽ താമസിച്ചുവരുന്നു. ഇദ്ദേഹത്തിനിനിയും തുർക്കി രാജ്യത്തിൽ കടക്കാനോ മർദ്ദീനിലെ പാത്രിയർക്കീസ് സിംഹാസനത്തിലിരിക്കാനോ സാധിക്കുമെന്നു വിചാരിക്കാനും തരമില്ല.

തുർക്കിയിലുള്ള മേൽപ്പട്ടക്കാർ വേറൊരാളെ പാത്രിയർക്കീസായി വാഴിച്ചിട്ടുള്ളതായും ഒരു കേൾവിയുണ്ട്. ആകപ്പാടെ വിചാരിച്ചാൽ ഏലിയാസു പാത്രിയർക്കീസിന്റെ അധികാരം പ്രയോഗിക്കുവാൻ സൗകര്യമുള്ളതായി ശേഷിച്ചിട്ടുള്ള സ്ഥലങ്ങൾ ഇറാക്കിലും പലസ്റ്റൈനിലും ഉള്ള ചുരുക്കം ചില പട്ടണങ്ങളും മലങ്കരയും ആണ്. മലങ്കരയിൽ അദ്ദേഹത്തിന്റെ പേരുവെച്ചു പല വിധികളും മുടക്കുകളും മുടക്കുതീർക്കലുകളും പ്രചരിപ്പിച്ചു വരുന്നുണ്ട്. ഇങ്ങനെയുള്ള പരിതസ്ഥിതികളെപ്പറ്റി വ്യാകുലഹൃദയന്മാരും മർദ്ദീനിലെ സംഗതികളെപ്പറ്റി കേട്ട അറിവുകൾ എല്ലാം അക്ഷരപ്രകാരം സത്യമാണെന്നു പൂർണ്ണബോധമുള്ളവരും ചുമതലാബോധമുള്ളവരുമായ നേതാക്കന്മാർക്ക് മേൽ വിവരിച്ച എല്ലാ സംഗതികളും ആലോചിച്ചുനോക്കിയ ശേഷവും ഇപ്പോൾ മലങ്കരയിൽ കാതോലിക്കാസ്ഥാനം നില... ഗത്യന്തരമില്ലെന്നു ..... അത്ഭുതപ്പെടാനില്ല. ....വടക്കുള്ള ചില ..... സമുദായ നന്മയെ മാത്രം ....... ന്മാർക്കു ദുഃഖമില്ലാത്തതുകൊണ്ടല്ല ഇങ്ങനെ ചെയ്തിട്ടുള്ളതെന്നുള്ള സംഗതി അവർ പ്രത്യേകം ധരിച്ചിരിക്കണമെന്നാഗ്രഹിക്കുന്നു. ഇപ്പോഴത്തെ ഘട്ടത്തിൽ ഇവിടെയുള്ള ബിഷപ്പന്മാരുടെ സംഘം കൂടി കാതോലിക്കായേയോ പാത്രിയർക്കീസിനേയോ വാഴിക്കാൻ മാർഗ്ഗമുണ്ടാക്കുന്നു എന്നുള്ളത് മേൽ വിവരിച്ച സംഗതികളിൽ നിന്നു കാണാവുന്നതാണല്ലോ. മർദ്ദീനിലോ മറ്റോ സ്വതന്ത്രനും വിശ്വാസസ്ഥിരതയുള്ള ആളും കാനോനികമായി സ്ഥാനം ലഭിച്ചിട്ടുള്ള ആളുമായ

ഒരു പാത്രിയർക്കീസ് ഉണ്ടാകുന്നപക്ഷം അദ്ദേഹത്തെ പാത്രിയർക്കീസായി മല ങ്കര ജനങ്ങളും സ്വീകരിക്കാനുള്ള മാർഗ്ഗം തടയരുതെന്നുള്ള ഏക ആഗ്രഹം കൊണ്ടു മാത്രമാണ് കാതോലിക്കാസ്ഥാനം കൊണ്ടു തൃപ്തിപ്പെടണമെന്നു തീർച്ചയാക്കി യതെന്നുള്ള പരമാർത്ഥം വടക്കുള്ള സഭാംഗങ്ങൾ പ്രത്യേകം മനസ്സിലാക്കിയിരി ക്കണമെന്നു അപേക്ഷിച്ചുകൊള്ളുന്നു. കോട്ടയം മുതൽ തെക്കോട്ടുള്ള ആളുക ളുടെ പ്രത്യേക സ്വത്തായി കാതോലിക്കായെ ആരുംതന്നെ ഉദ്ദേശിച്ചിട്ടില്ല. കാല താമസം കൂടാതെ എല്ലാവർക്കും സംഗതികളുടെ യാഥാർത്ഥ്യം ബോധ്യപ്പെടുമെന്നും മലങ്കരസഭയുടെ യോജിപ്പിനും നിലനിൽപ്പിനും ഏക മാർഗ്ഗം ഈ കാതോലിക്കാ സ്ഥാനമല്ലാതെ മറ്റൊന്നും ഇപ്പോൾ മനുഷ്യദൃഷ്ടിക്കു കാണാനില്ലെന്ന് അവർ സമ്മതിക്കുമെന്നും ഞങ്ങൾ പൂർണ്ണമായി വിശ്വസിക്കുന്നു. ക്രിസ്തുസഭയുടെ ആരംഭം മുതൽ ഉണ്ടായിട്ടുള്ള സർവ്വപ്രധാനങ്ങളായ ചരിത്രസംഭവങ്ങളോടു ഗാഢ മായ സംബന്ധമുള്ളതും ചരിത്രദൃഷ്ട്യാ ക്രിസ്തീയ സഭാചരിത്രത്തിലെ ഒരു പ്രധാന സംഭവമെന്നു ഭാവിയിൽ ഐകകണ്ഠ്യേന സമ്മതിക്കേണ്ടി വരുന്നതും ജ്ഞാനചക്ഷുസ്സുള്ള എല്ലാവർക്കും അനിവാച്യമായ ഗൌരവമുള്ള ഒരു സംഭവ മെന്നു ഇപ്പോൾത്തന്നെ കാണാവുന്നതുമായ ഒരു സംഗതിയാണ് ഇന്നലെ കോട്ടയ ത്തുകാരും ഇതര ഇടവകകളിൽനിന്നു വന്നുകൂടിയ ബഹുജനങ്ങളും ആബാല വൃദ്ധം എത്രമാത്രം യോജിപ്പോടും ആഹ്ലാദത്തോടും കൂടിയാണ് ഈ സംഗതി യിൽ സഹകരിച്ചതെന്നും എത്ര വലിയ ആൾക്കൂട്ടം ഇവിടെ ഉണ്ടായിരുന്നുവെന്നും മറ്റുമുള്ള ഇതു കൂടിയിരുന്ന എല്ലാ സഭാംഗങ്ങൾക്കും അത്യന്തം കൃതാർത്ഥതാജ നകമായിരുന്നു എന്നുള്ള സംഗതിയും സവിശേഷം പ്രസ്താവയോഗ്യമാണ്.

ചരിത്രപ്രസിദ്ധന്മാരായ അനേകം പുരോഹിത ശ്രേഷ്ഠന്മാരുടെ പിൻഗാമിയായും മൂന്നാമത്തെ പൗരസ്ത്യ കാതോലിക്കായായും അവരോധിക്കപ്പെട്ടിട്ടുള്ള യഥാർത്ഥ സിദ്ധനും സ്വസമുദായോന്നതിക്കായി സർവ്വാത്മനാ പ്രയത്നിക്കാനും ഏതുവിധം പ്രയാസങ്ങളും സഹിപ്പാനും സന്നദ്ധനുമായ ആ പുണ്യാത്മാവിനെ ഞങ്ങൾ ഹൃദ യപൂർവ്വം അനുമോദിക്കുകയും അദ്ദേഹത്തിന്റെ ഭരണകാലം മലങ്കരസുറിയാനി സഭയുടെ സർവ..വിശ്രേയസ്സുകൾ .....മായിത്തീരുമെന്ന് ആശംസിക്കുകയും ചെയ്തു കൊള്ളുന്നു.

*(1929 ഫെബ്രുവരി 15-ാം തീയതി പൗരസ്ത്യ കാതോലിക്കായായി ബസേലി യോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ വാഴിക്കപ്പെട്ടതിനെക്കുറിച്ച് 16-ാം തീയതി യിലെ മനോരമയുടെ മുഖപ്രസംഗം)*

# കാതോലിക്കാ സ്ഥാനാരോഹണ മംഗള പ്രാർത്ഥന

(ഗാഥാ രീതി)

"ശ്രീമിശിഹാവരും വീണ്ടുമൊരിക്കലീ
ഭൂമിയി"ലെന്നേവം ചൊല്ലിക്കേൾപ്പൂ.
ആ മഹാദൈവത്തിൻപുത്രനിതുകാല-

മീ മഹിതന്നിലിറങ്ങിവന്നോ?
ഭൂതലപുണ്യപ്രഭാവത്താൽക്കാരുണ്യ-
ക്കാതലാം ദൈവത്തിനുള്ള നല്ല-
പൈതലെന്നോണം ശ്രീ മാർ ബസേലിയോസു
കാതോലിക്കാബാവാ ശോഭിക്കുന്നു.
നാട്ടിൻപുറത്തുള്ള നല്ല ജനങ്ങളാ-
മാട്ടിൻകിടാക്കളേയാകമാനം
പാട്ടിൽപ്പെടുത്തി ശ്രീ മിന്നും സഭയാകും
കൂട്ടിലൊരുനിലയ്ക്കാശു ചേർപ്പാൻ
ഇത്തിരുമേനിക്കു സർവ്വശക്തൻ ദൈവ-
മിത്തിരിയൊന്നു തുണച്ചീടട്ടെ.
ക്രിസ്തുദേവൻ തന്റെ കാരണ്യപൂരത്താൽ
നിസ്തുലകീർത്തി ലഭിച്ചു മേലാൽ
സത്യത്തേ പാലിച്ചുകൃത്യങ്ങൾസാധിച്ചു
നൽത്തിരുമേനി ജയിച്ചീടട്ടെ.
മാനമോദാത്തിഹ കാതോലിക്കാബാവാ
സ്ഥാനമിയന്നോരു സൽഗുണാഢ്യൻ
ഹാനി കൂടാതെ വിളങ്ങട്ടെയിത്തിരു-
മേനിക്കു മംഗളം തിങ്ങിടട്ടെ.

**കവിതിലകൻ കൊട്ടാരത്തിൽ ശങ്കുണ്ണി**

*(മലയാള മനോരമ, 1929 ഫെബ്രുവരി 16-ലെ മുഖപ്രസംഗ പേജിൽ പ്രസിദ്ധീകരിച്ച കവിത)*

# പൗരസ്ത്യ കാതോലിക്കാബാവാ അവർകൾ

“മലങ്കര സുറിയാനിക്കാരുടെ ഏറ്റവും ഉയർന്ന വൈദിക മേലദ്ധ്യക്ഷനായ പൗരസ്ത്യ കാതോലിക്കാബാവാ അവർകളുടെ സ്ഥാനാരോഹണം സംബന്ധിച്ചുള്ള വൈദികകർമ്മങ്ങളും അതിനോടു സംബന്ധിച്ചുള്ള മറ്റാഘോഷങ്ങളും ഏറ്റവും അഭൂതപൂർവ്വമായ വിധത്തിൽ ഈ കുംഭം നാലും അഞ്ചും തീയതികളിൽ കോട്ടയത്തുവച്ചു നടന്ന വിവരം പ്രസിദ്ധമാണല്ലോ. ഈ മഹാമഹത്തിൽ സംബന്ധിക്കുന്നതിനു കൂടിയിരുന്ന ജനാവലിയുടെ സംഖ്യയോ അതു സംബന്ധമായി കോട്ടയത്തു ചെയ്തിരുന്ന നടപടികളോ വിചാരിക്കുന്നപക്ഷം കോട്ടയം പട്ടണം ഉണ്ടായതിൽപ്പിന്നെ ഇത്രമാത്രം വിജയകരമായും ശ്രേയസ്കരമായും മറ്റൊരു സംഗതിയും ഇവിടെ നടന്നിട്ടില്ലെന്നു സംശയം കൂടാതെ തന്നെ പ്രസ്താവിക്കാവുന്നതാണ്.”

*(ഭാഷാപോഷിണിയിൽ പ്രസിദ്ധീകരിച്ച ലേഖനത്തിന്റെ ആദ്യ ഖണ്ഡിക, പുസ്തകം 33, ലക്കം 7, 1104 കുംഭം)*

# 10

# ബസ്സേലിയോസ് ഔഗേൻ കാതോലിക്കായായി വാഴിക്കപ്പെട്ടു

## സഭയിൽ പരിപൂർണ്ണ സമാധാനമുണ്ടായെന്നു പാത്രിയർക്കീസ് ബാവായുടെ പ്രഖ്യാപനം

### സ്ഥാനാരോഹണച്ചടങ്ങിൽ ജനലക്ഷങ്ങൾ സംബന്ധിച്ചു

**സ്റ്റാഫ് പ്രതിനിധി**

കോട്ടയം, മെയ് 22 – ജനലക്ഷങ്ങൾ സംബന്ധിച്ച ഭക്തിനിർഭരവും ശാന്തഗംഭീരവുമായ ഒരു ചടങ്ങിൽ, അന്ത്യോഖ്യയുടെ പ. ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയൻ തിരുമേനി, മലങ്കര മെത്രാപ്പോലീത്താ ആയ ഔഗേൻ മാർ തീമോത്തിയോസ് തിരുമേനിയെ മാർ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ എന്ന പേരിൽ പൗരസ്ത്യ കാതോലിക്കാ ആയി ഇന്ന് അവരോധിച്ചിരിക്കുന്നു.

എം. ഡി. സെമിനാരിയിലെ മാർ ഏലിയാ ചാപ്പലിനോടനുബന്ധിച്ചു പ്രത്യേകം സജ്ജീകരിച്ചിരുന്ന മണ്ഡപത്തിൽ നടത്തപ്പെട്ട സ്ഥാനാരോഹണ ശുശ്രൂഷയിൽ നൂറുകണക്കിനു വൈദികരും, ലക്ഷോപലക്ഷം സഭാംഗങ്ങളും, സഹോദരീസഭകളുടെ പ്രതിനിധികളും, പ്രമുഖാതിഥികളും മറ്റും സംബന്ധിച്ചിരുന്നു.

പൗരസ്ത്യ കാതോലിക്കായെ വാഴിച്ചിരിക്കുന്നതോടെ മലങ്കരസഭ കലഹത്തിലും വഴക്കിലും നടന്ന കാലം മുഴുവനായി വിസ്മരിക്കണമെന്നും, സഭാസമാധാനം സമ്പൂർണ്ണമായിരിക്കുന്നതുകൊണ്ടു നമ്മുടെ സന്തോഷവും പൂർണ്ണമാണെന്നും സ്ഥാനാരോഹണച്ചടങ്ങിനു ശേഷം പ. പാത്രിയർക്കീസ് ബാവാ തിരുമേനി ചെയ്ത പ്രസംഗത്തിൽ പ്രസ്താവിച്ചു.

ഭിന്നിപ്പിച്ച സഭയെ പ. പാത്രിയർക്കീസു ബാവാതിരുമേനി ഒന്നിപ്പിച്ച വസ്തുത മലങ്കരസഭ എന്നെന്നും സ്മരിക്കുമെന്നും പ. പത്രോസിന്റെ അന്ത്യോഖ്യാ സിംഹാസനവും മാർതോമായുടെ കാതോലിക്കാ സിംഹാസനവും രണ്ടാണെങ്കിലും ഒന്നു തന്നെയാണെന്നും മാർ ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാതിരുമേനി ചെയ്ത മറുപടി പ്രസംഗത്തിൽ പ്രസ്താവിച്ചു.

മലങ്കരസഭയുടെ ചരിത്രത്തിലെ അവിസ്മരണീയ സുദിനമായ ഇന്ന് പ്രഭാതമാകുന്നതിനു മുമ്പു തന്നെ സ്ഥാനാരോഹണ സ്ഥലത്തേക്കു ഭക്തജനങ്ങൾ പ്രവഹിച്ചുകൊണ്ടിരുന്നു. രാവിലെ 7.45–നു മാർ തീമോത്തിയോസ് തിരുമേനിയും, 8 മണിക്കു പ. പാത്രിയർക്കീസ് ബാവാതിരുമേനിയും പരിവാരങ്ങളും മാർ ഏലിയാ ചാപ്പലിലെ സ്ഥാനാരോഹണ മണ്ഡപത്തിൽ എത്തിച്ചേർന്നു. അനാരോഗ്യംമൂലം വിശ്രമിക്കുന്ന മാർ തേവോദോസിയോസ്, പാമ്പാടി മാർ ഗ്രിഗോറിയോസ് എന്നീ

തിരുമേനിമാരൊഴിച്ചുള്ള മലങ്കരയിലെ മറ്റെല്ലാ തിരുമേനിമാരും, തൊഴിയൂർ ഇടവകയുടെ മാർ കൂറിലോസ്, കൽദായ ഇടവകയുടെ മാർ തോമ്മാ ധർമ്മോ, എത്യോപ്യൻ സഭയിലെ അബുനാ മാർ തെയോഫിലോസ്, അർമ്മീനിയൻ സഭാ പ്രതിനിധി എന്നീ തിരുമേനിമാരും, സ്ഥാനാരോഹണ മണ്ഡപത്തിൽ സന്നിഹിതരായിരുന്നു.

**സ്ഥാനവസ്ത്രം**

മാർ തീമോത്തിയോസ് തിരുമേനിയെ സ്വസുഹൃത്തായ ഒസ്താത്തിയോസ് മാർ കുറിയാക്കോസ് തിരുമേനിയാണു സ്ഥാനവസ്ത്രങ്ങൾ ആദ്യമായി സസന്തോഷം അണിയിച്ചത്. ശുശ്രൂഷയുടെ ആരംഭത്തോടുകൂടി എല്ലാ തിരുമേനിമാരും സ്ഥാനവസ്ത്രങ്ങൾ മാറിയ കാഴ്ച ഹൃദയാവർജ്ജകമായിരുന്നു. 8.50-ന് ആരംഭിച്ച വി. കുർബാനയിലെ ചില ഭാഗങ്ങൾ പാത്രിയർക്കീസുബാവാ തിരുമേനി തന്നെ മലയാളത്തിൽ ചൊല്ലി, ബാക്കി ശുശ്രൂഷയുടെ ചില ഭാഗങ്ങൾ പൗലൂസ് മാർ പീലക്സിനോസ്, ദാനിയേൽ മാർ പീലക്സിനോസ്, ഒസ്താത്തിയോസ് മാർ കുറിയാക്കോസ് എന്നീ തിരുമേനിമാരാണ് വായിച്ചത്.

തുബ്ദേൻ സമയത്തു പാത്രിയർക്കീസു ബാവാതിരുമേനി പാത്രിയർക്കീസിന്റെ സ്ഥാനമഹിമയ്ക്കനുയോജ്യമായതും വീതിയുള്ള കട്ടിക്കസവുകൊണ്ടു മനോഹരമായി ചിത്രപ്പണി ചെയ്തതുമായ വിലപിടിപ്പുള്ള കാപ്പ ധരിക്കുകയും തുടർന്നു 10.25-ന് മാർ തീമോത്തിയോസ് തിരുമേനിയെ സ്ഥാനവസ്ത്രങ്ങൾ ധരിപ്പിക്കുകയും ചെയ്തു.

പിന്നീട് മാർ തീമോത്തിയോസ് തിരുമേനി, ദൈവത്തോടും, സഭയോടും പൂർവ്വിക സഭാപിതാക്കന്മാരുടെ സത്യവിശ്വാസത്തോടും, അന്ത്യോഖ്യാ സിംഹാസനത്തോടും മറ്റും വിശ്വസ്തനായിരിക്കുന്നതാണെന്നുള്ള സത്യപ്രതിജ്ഞ വായിച്ചു.

അനന്തരം മാർ തീമോത്തിയോസ് തിരുമേനിയെ തിരുമേനിമാർ ഒരു കസേരയിൽ ഉയർത്തുകയും എല്ലാവരും ചേർന്നു മൂന്നു പ്രാവശ്യം ഓക്സിയോസ് വിളിക്കുകയും ചെയ്തു. കസേരയിൽ ഉയർത്തിയപ്പോൾ കാതോലിക്കാബാവാ തിരുമേനി സ്ളീബാകൊണ്ടു ജനങ്ങളെ ആശീർവദിക്കുന്നുണ്ടായിരുന്നു. കാതോലിക്കാബാവാ തിരുമേനി, “നല്ല ഇടയൻ ആടുകൾക്കുവേണ്ടി ജീവനെ ത്യജിക്കുന്നു” എന്ന വേദഭാഗം വായിച്ചു. തിരുമേനിയെ പാത്രിയർക്കീസുബാവാ തിരുമേനിയും മറ്റു തിരുമേനിമാരും ചേർന്ന് അംശവടി പിടിപ്പിക്കുകയും അംശവടി ഉയർത്തി കാതോലിക്കാബാവാ തിരുമേനി ജനങ്ങളെ അനുഗ്രഹിക്കുകയും ചെയ്തു. അനന്തരം പാത്രിയർക്കീസുബാവാ തിരുമേനിയും കാതോലിക്കാബാവാ തിരുമേനിയും പ്രസംഗിക്കുകയും പ്രസംഗം കഴിഞ്ഞു കാതോലിക്കാബാവാ തിരുമേനി വി. കുർബാന ശുശ്രൂഷ പൂർത്തിയാക്കുകയും ചെയ്തു. അവസാനമായി എത്യോപ്യൻ ചക്രവർത്തിയുടേയും സഭയുടേയും അർമ്മീനിയൻ സഭയുടേയും ആശംസകൾ വായിക്കുകയും സമ്മാനങ്ങൾ തിരുമേനിമാർക്കു നൽകപ്പെടുകയും ചെയ്തു.

**പാത്രിയർക്കീസ്ബാവാ**

ചടങ്ങുകൾക്കു മദ്ധ്യേ പ. പാത്രിയർക്കീസ് ബാവാ തിരുമേനി ചെയ്ത പ്രസംഗം താഴെച്ചേർക്കുന്നു.

എന്റെ പ്രിയരേ, മുള്ളുകളുടെ ഇടയിലെ ശൂശാനപുഷ്പങ്ങളെപ്പോലെയാണെന്നു പറഞ്ഞിട്ടുള്ളതുപോലെ സഭ ലോകത്തിലെ മുള്ളുകളുടെ ഇടയിൽ സ്ഥിതിചെയ്യുന്ന പുഷ്പമാണ്. സഭയ്ക്കു വിരോധമായി ഓരോ കാലത്ത് നാനാഭാഗങ്ങളിൽ ഞെരുക്കങ്ങളും പീഡകളും ഉണ്ടായിട്ടുണ്ട്. സഭാമക്കളുടെ മദ്ധ്യത്തിൽ തന്നെ ഇടയ്ക്കിടയ്ക്ക് കലഹങ്ങൾ തലപൊക്കിയിട്ടുണ്ട്. മലങ്കരസഭ പലവിധത്തിൽ കലഹങ്ങളിൽ ഉൾപ്പെട്ടിരുന്നു. അതുകൊണ്ട് ഇക്കാലഘട്ടത്തിൽ എനിക്ക് ഇവിടെ വരേണ്ടിവന്നു. കലഹത്തിലും വഴക്കിലും നടന്ന കാലം മുഴുവനായി നാം വിസ്മരിച്ചുകളയണം. സഭയിലെ ഈ വഴക്കു മാറ്റുന്നതിനു വളരെ ത്യാഗങ്ങൾ സഹിക്കേണ്ടിവന്നിട്ടുണ്ട്. തന്നിമിത്തം സഭ വളരെ ക്ഷീണിച്ചു പോയി. കലഹങ്ങളിൽ നിന്ന് വിമുക്തി നേടാൻ പലരും ചിന്തിച്ചു പ്രവർത്തിച്ചിട്ടുണ്ട്. അവരിൽ ഒരാളാണ് മഞ്ഞനിക്കരയിൽ കബറടങ്ങിയിരിക്കുന്ന മാർ ഏലിയാസ് തൃതീയൻബാവാ തിരുമേനി. അദ്ദേഹം ഇവിടെ വന്നതു വഴക്കുകൾ തീർക്കാനായിരുന്നു. എന്നാൽ ബാവാതിരുമേനിക്കു അതിനവസരം ലഭിച്ചില്ല. അഥവാ ദൈവം അതിനദ്ദേഹത്തെ അനുവദിച്ചില്ല. ആകയാൽ സഭയ്ക്കു സമാധാനം നൽകേണ്ട ആവശ്യം ഉണ്ടായി. ഞാൻ പാത്രിയർക്കീസായശേഷം ഇക്കാര്യത്തെപ്പറ്റി ഗാഢമായി ചിന്തിക്കുകയും സിംഹാസനാരൂഢനായി ഒരു വർഷം കഴിയുന്നതിനു മുമ്പ് നിങ്ങൾക്കറിവുള്ളതുപോലെ സമാധാനകല്പന അയയ്ക്കുകയും ചെയ്തു. അതു മൂലം കാലം ചെയ്ത പ. കാതോലിക്കാബാവായെ ഞാൻ സ്വീകരിക്കുകയുണ്ടായി.

അങ്ങനെ ഈ സഭയുടെ സമാധാനത്തിനു അടിസ്ഥാനമിടാൻ സാധിച്ചു. ഇപ്പോൾ ആ സമാധാനം പൂർണ്ണമാക്കേണ്ട ചുമതല കൂടി ഉണ്ട്. അതുകൊണ്ടാണ് വളരെ ദൂരെനിന്നും വന്നു ഞാൻ നിങ്ങളുടെ മദ്ധ്യത്തിൽ ഇപ്പോൾ നിൽക്കുന്നത്.

**സമാധാനം**

ഈ സമാധാനം പരിപൂർണ്ണമായിരിക്കുന്നതുകൊണ്ട് നമ്മുടെ സന്തോഷം സമ്പൂർണ്ണമായിരിക്കുന്നു (കരഘോഷം). ആകയാൽ ഇന്നത്തെ നമ്മുടെ സന്തോഷം അതിർത്തിയില്ലാത്തതാണ്.

എന്തുകൊണ്ടെന്നാൽ ഈ സഭയ്ക്കു പൗരസ്ത്യ കാതോലിക്കായെ വാഴിക്കുന്നതിനു ഇടയായി (കരഘോഷം). ഈ നല്ല പ്രവർത്തനം മൂലം സഭയ്ക്കു ഉൽകൃഷ്ടത ഉണ്ടാകുമെന്നു ഞാൻ വിശ്വസിക്കുന്നു. ഇന്നു നടത്തിയ സ്ഥാനാരോഹണ ശുശ്രൂഷ മൂലം ഈ സഭയുടെ സമാധാനത്തിനു വേണ്ടി ശ്രമിച്ചവരെല്ലാം സന്തോഷിക്കുക തന്നെ ചെയ്യും. ഈ സുദിനം കാണാൻ നിങ്ങളുടെ പിതാക്കന്മാരും അവരുടെ പിതാക്കന്മാരും ആഗ്രഹിച്ചിരുന്നു. എന്നാൽ അവർക്കിതു സാധിച്ചില്ല. ഇന്നവർ ആത്മാവിൽ സന്തോഷിക്കുന്നുണ്ടാവും. ഈ നല്ല സംഗതിയിൽ എല്ലാവരും സന്തോഷിക്കുക തന്നെ വേണം. ഇപ്പോൾ ഒരു കാര്യം വ്യക്തമാക്കാൻ ഞാൻ ആഗ്രഹിക്കുന്നു.

**സ്വീകരണം**

നാം ഇപ്പോൾ മാർ ഔഗേനെ കാതോലിക്കായായി വാഴിച്ചു എന്നതു മാത്രമല്ല, നമ്മിൽനിന്നും അകന്നുനിന്ന മെത്രാപ്പോലീത്താമാരെയും, സകല പുരോഹിതന്മാരെയും നാം സ്വീകരിച്ചിരിക്കുന്നു. ഈ മെത്രാപ്പോലീത്തന്മാരെ മെത്രാപ്പോലീ

ത്തന്മാരായിത്തന്നെ സ്വീകരിച്ചിരിക്കുന്നു. പുരോഹിതന്മാരെ സത്യപുരോഹി തന്മാരായിത്തന്നെ സ്വീകരിച്ചിരിക്കുന്നു. അപ്രകാരം തന്നെ സകല അവൈദികർക്കും വേണ്ടി ഞാൻ പ്രാർത്ഥന അർപ്പിക്കുന്നു.

ആകയാൽ നിങ്ങൾ മേലിൽ ഭിന്നതയും അഭിപ്രായ വ്യത്യാസങ്ങളും കൂടാതെ എന്റെ ഈ സന്ദേശം സ്വീകരിക്കണം. നാം ഇവരെ എപ്രകാരം സ്വീകരിക്കു ന്നുവോ അപ്രകാരം നിങ്ങളും സ്വീകരിക്കണം. നാം നിങ്ങളുടെ സഭയുടെ ഇടയ നെന്നു നിങ്ങൾ വിശ്വസിക്കുന്നു എങ്കിൽ നമ്മുടെ വചനം അനുസരിക്കതന്നെ ചെയ്യണം. ഈ നല്ല പ്രവൃത്തിയിൽ ഞാൻ നിങ്ങളെ അനുമോദിക്കുന്നു. പൗരസ്ത്യ കാതോലിക്കായ്ക്കു ദൈവം സന്തോഷവും അഭിവൃദ്ധിയും നൽകുമാറാകട്ടെ. അദ്ദേ ഹത്തിന്റെ ഭരണകാലത്തു സഭ ഉന്നതിയും ശ്രേഷ്ഠതയും പ്രാപിക്കട്ടെ. അപ്ര കാരം എല്ലാ മെത്രാപ്പോലീത്താമാരെയും നാം അനുമോദിക്കുന്നു. സിറിയയിലുള്ള എല്ലാ സഭാമക്കളും ഈ പ്രവൃത്തിയിൽ സന്തോഷിക്കുന്നുണ്ട്.

നമ്മുടെ സഹോദരനായ കാതോലിക്കാ ബാവാതിരുമേനിയെയും മറ്റു മെത്രാ പ്പോലീത്താമാരെയും സിറിയയിലേക്കു ഞാൻ ക്ഷണിച്ചുകൊള്ളുന്നു. നമ്മുടെ ഈ പ്രവൃത്തിയിൽ ആകമാനസഭ സന്തോഷിക്കാൻ ഇവർ അവിടെ വരണം. ദൈവം നമ്മെ അനുഗ്രഹിക്കട്ടെ. ദൈവം സഭയ്ക്ക് അഭിവൃദ്ധിയും ഉൽക്കൃഷ്ടതയും നൽ കട്ടെ. ആയതു ദൈവമാതാവായ വി. മറിയാമ്മിന്റെയും മാർത്തോമ്മാ ശ്ളീഹായു ടെയും സർവ പരിശുദ്ധന്മാരുടെയും പ്രാർത്ഥനയാൽ തന്നെ.

**കാതോലിക്കാബാവായുടെ പ്രസംഗം**

മലങ്കരസഭയിൽ ക്രമേണ ഉണ്ടായ സമാധാനം പൂർണ്ണ നിലയിൽ എത്തിയിരി ക്കുകയാണ്. സഭയിലെ ഭിന്നതകൾ പാത്രിയർക്കീസ് ബാവാ തിരുമേനി ഇന്നു തുടച്ചുനീക്കി. ഇന്നു സ്വർഗ്ഗത്തിൽ സന്തോഷമാണ്. മാലാഖമാർ സന്തോഷിക്കുന്നു. സിനഡിന്റെ അപേക്ഷപ്രകാരം ബലഹീനനായ എന്നെ അഭിഷേകം ചെയ്തിരി ക്കുകയാണ്. പ. അന്ത്യോഖ്യാ പാത്രിയർക്കീസുബാവാ ഭിന്നതയിൽ നിന്നു സഭയെ നീക്കി ഒന്നിപ്പിച്ചിരിക്കുന്നതുകൊണ്ടു തിരുമേനിയെ മലങ്കരസഭ എക്കാലവും സ്മരി ക്കുകതന്നെ ചെയ്യും. ഞാൻ ആജീവനാന്തം തിരുമേനിയെ സ്നേഹിക്കുകയും കാനോൻ നിയമങ്ങൾക്കും സഭയുടെ പ്രമാണങ്ങൾക്കും അനുസൃതമായി പ്രവർത്തി ക്കുകയും ചെയ്യും.

പ. പത്രോസിന്റെ സിംഹാസനമായ അന്ത്യോഖ്യാ സിംഹാസനമാണ് മാർത്തോ മ്മായുടെ സിംഹാസനത്തേക്കാൾ മെച്ചം. കാലഗതിയിൽ മാർത്തോമ്മാ ശ്ളീഹാ യുടെ സിംഹാസനത്തിന് അൽപ്പം ഗ്രഹപ്പിഴ വന്നു. അന്ത്യോഖ്യാ സിംഹാസ നത്തെ സ്നേഹിക്കുന്നവർക്കു തോമ്മാശ്ളീഹായുടെ സിംഹാസനത്തെ സ്നേഹി ക്കാതിരിക്കാൻ സാദ്ധ്യമല്ല. രണ്ടും രണ്ടാണെങ്കിലും ഒന്നു തന്നെയാണ്. എല്ലാ വരും പാത്രിയർക്കീസ് ബാവാതിരുമേനിയുടെ കൽപ്പന അക്ഷരംപ്രതി അനുസ രിക്കണം. ആജീവനാന്തം പാലിക്കണം. എന്റെ ഭാരിച്ച കർത്തവ്യം നിറവേറ്റാൻ എല്ലാവരും സഹകരിക്കുകയും എനിക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യണം.

സ്ഥാനാരോഹണച്ചടങ്ങിൽ സംബന്ധിച്ച ഇതര സഭാപ്രതിനിധികൾക്കു നന്ദി പറഞ്ഞുകൊണ്ടു തിരുമേനി പ്രസംഗം ഉപസംഹരിച്ചു.

ഒടുവിൽ എത്യോപ്യൻ ചക്രവർത്തിയുടെ ആശംസാസന്ദേശം അംഹാരിക്കു

ഭാഷയിൽ അദ്ദേഹത്തിനു വേണ്ടി പ്രതിനിധി വായിച്ചു. തുടർന്ന് അത് ഇംഗ്ലീഷിലും മലയാളത്തിലും തർജ്ജിമ ചെയ്യുകയും ചെയ്തു. എത്യോപ്യൻ ചക്രവർത്തിയുടെ വകയായുള്ള മനോഹരമായ കാപ്പയും, വടിയും, സ്ളീബായും പ. കാതോലിക്കാബാവാ തിരുമേനിക്കും എത്യോപ്യൻ സഭയിലെ ആരാധനാക്രമത്തിന്റെ ഓരോ പ്രതി രണ്ടു ബാവാതിരുമേനിമാർക്കും ആബുനാ മാർ തിയോഫിലോസ് തിരുമേനി സമ്മാനിച്ചു. ഇതിനും പുറമേ മലങ്കരസഭയിലെ എല്ലാ തിരുമേനിമാർക്കും ഓരോ സ്വർണ്ണക്കുരിശും ആബുനാ മാർ തിയോഫിലോസ് നൽകി.

അർമ്മീനിയൻ സഭയുടെ സുപ്രീംകാതോലിക്കായായ വസ്ക്കൻ തിരുമേനി കൊടുത്തയച്ച സ്വർണ്ണ സ്ളീബാ പ്രസ്തുത സഭാപ്രതിനിധി കാതോലിക്കാബാവാ തിരുമേനിക്കു സമ്മാനിച്ചു.

### മലങ്കരസഭയ്ക്കു വിപുലമായ സേവന സാദ്ധ്യതകൾ

### കാതോലിക്കാ സ്ഥാനാരോഹണ സമ്മേളനത്തിലെ പ്രസംഗങ്ങളും മംഗളപത്ര സമർപ്പണവും

കോട്ടയം, മെയ് 22 – കാതോലിക്കാ സ്ഥാനാരോഹണത്തോടെ മലങ്കരയിൽ പരിപൂർണ്ണ ഐക്യമുണ്ടായി സഭ പൂർവാധികം ശക്തിപ്പെട്ടുവെന്നും ഇനിയും



**പ. ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാബാവായുടെ സ്ഥാനാരോഹണം.**

സഭയ്ക്കു വിപുലമായ സേവനരംഗങ്ങളിൽ പ്രവർത്തിക്കാൻ സാദ്ധ്യതയും കർത്ത വ്യവും ഉണ്ടെന്നും ഇന്നുച്ചയ്ക്കു ചേർന്ന സ്വീകരണ പൊതുസമ്മേളനത്തിലെ പ്രസംഗകർ അനുസ്മരിപ്പിക്കുകയുണ്ടായി.

ഈ യോഗത്തിൽ വച്ചു മലങ്കരസഭ വകയായുള്ള മംഗളപത്രം പാത്രിയർക്കീ സുബാവാ തിരുമേനിക്കു നൽകുകയും അഭിനവ കാതോലിക്കായെ അനുമോദി ക്കുകയും ചെയ്യുകയുണ്ടായി. യോഗത്തിൽ എറണാകുളം ആർച്ചുബിഷപ്പ് ഡോ. ജോസഫ് പാറേക്കാട്ടിൽ തിരുമേനി അദ്ധ്യക്ഷത വഹിച്ചു.

**അദ്ധ്യക്ഷ പ്രസംഗം**

അദ്ധ്യക്ഷ പ്രസംഗത്തിൽ തിരുമേനി ഇങ്ങനെ പറഞ്ഞു. കേരളത്തിലെ വിവിധ സഭാമേലദ്ധ്യക്ഷന്മാരും രാഷ്ട്രീയ സാമുദായിക നേതാക്കന്മാരും പങ്കെടുക്കുന്ന ഈ സമ്മേളനം കേരള ചരിത്രത്തിലെ അഭൂതപൂർവമായ ഒരു മഹാ സമ്മേളന മാണ്.

അന്ത്യോഖ്യാ പാത്രിയർക്കീസു ബാവാതിരുമേനി സമാധാനത്തിന്റേയും സൗഹാർദ്ദത്തിന്റേയും സന്ദേശവാഹകനായിട്ടാണു കേരളത്തിലേയ്ക്കു വന്നിരിക്കു ന്നത്. ക്രൈസ്തവ വിഭാഗങ്ങൾ തമ്മിൽ മാത്രമല്ല വിവിധ സമുദായങ്ങൾ തമ്മി ലുള്ള അഭിപ്രായ വ്യത്യാസങ്ങൾ അവസാനിപ്പിച്ച് ഒരു ദേശീയ ഐക്യനിര സൃഷ്ടി ക്കേണ്ടതാവശ്യമാണ്. ക്രൈസ്തവ സഭൈക്യത്തിനു വേണ്ടി കാലം ചെയ്ത ജോൺ മാർപ്പാപ്പാ തിരുമേനി ചെയ്ത സേവനങ്ങളെ പാറേക്കാട്ടിൽ തിരുമേനി അനുസ്മ രിച്ചു.

**മുഖ്യമന്ത്രി ശങ്കർ**

വിദ്യാഭ്യാസരംഗം ഉൾപ്പെടെയുള്ള സാമൂഹ്യരംഗങ്ങളിൽക്കൂടി കേരളത്തിലെ ക്രൈസ്തവസഭ രാജ്യത്തിനു നൽകിയിട്ടുള്ള മഹത്തായ സേവനങ്ങളെ മുഖ്യ മന്ത്രി ആർ. ശങ്കർ പ്രത്യേകം അഭിനന്ദിച്ചു. അദ്ദേഹം ചെയ്ത അനുമോദനപ്രസം ഗത്തിൽ ഇങ്ങനെ പറഞ്ഞു. കേരളം എല്ലാത്തരത്തിലുള്ള സഹിഷ്ണുതയ്ക്കും പ്രത്യേകിച്ചു മതസഹിഷ്ണുതയ്ക്കും കീർത്തി കേട്ടിട്ടുണ്ട്. ചെറിയ ഈ സംസ്ഥാ നത്തെപ്പോലെ വിഭിന്ന മതങ്ങൾ സ്വൈര്യമായിക്കഴിയുന്ന ചരിത്രം വേറെങ്ങും കാണുകയില്ല. വിവേകശാലികളും വിശാലവീക്ഷണമുള്ളവരുമാണ് കേരളത്തിലെ ജനങ്ങൾ. മതത്തിന്റെ ലക്ഷ്യം ആദ്ധ്യാത്മികമാണെന്നും ദൈവം ഒന്നേയുള്ളൂ എന്നും അവർക്കറിയാം എന്നതാണു മതത്തിന്റെ പേരിൽ ഇവിടെ സംഘട്ടനമില്ലാ ത്തതിന്റെ കാരണം. ബാവാ തിരുമേനിയുടെ ആഗമനം മൂലം ഇവിടെ സംജാതമാ യിരിക്കുന്ന മഹത്തായ പ്രചോദനം സമുദായത്തിന്റെയും തദ്വാരാ രാജ്യത്തിന്റെയും നവോത്ഥാനത്തിനും അവരവരുടെ പങ്കു വഹിക്കുന്നതിനും ഇടയാക്കിത്തീർക്കട്ടെ.

**യൂഹാനോൻ മാർത്തോമ്മാ**

മലങ്കരസഭയിൽ അനുഗ്രഹാശ്ശിസ്സുകളുടെ മഹാമാരി സർവശക്തനായ ദൈവം വർഷിച്ചു കഴിഞ്ഞിരിക്കുകയാണെന്നു യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമേനി പ്രസ്താവിച്ചു (പ്രസംഗവേളയിൽ മഴ പെയ്യുന്നുണ്ടായിരുന്നു). തിരു മേനി തുടർന്നു:- ഒഴുക്കിന്റെ ഗതിക്കനുസരണമായി ഒഴുകാൻ കൂട്ടാക്കാതെ

ഒഴുകേണ്ട ചാനലിലൂടെ ഗതി തിരിച്ചുവിടാൻ തയാറായ മഹോന്നതനാണു പ. പാത്രിയർക്കീസ് ബാവാ തിരുമേനി. ഒരു വ്യാഴവട്ടക്കാലത്തോളം മലങ്കരയിൽ താമസിച്ചു സഭയുടെ ആവശ്യങ്ങളും കഴിവും മനസ്സിലാക്കാൻ സാധിച്ചതുകൊണ്ടാണ് ഇങ്ങനെ ധീരമായ ഒരു നിലപാട് സ്വീകരിക്കാൻ തിരുമേനിക്കു കഴിഞ്ഞത്. ഇനിയും സഭയിലെ ഐക്യം സുദൃഢമാക്കേണ്ട കടമ ജനങ്ങളുടേതാണ്.

കോൺസ്റ്റാന്റിനോപ്പിൾ ഒഴികെയുള്ള മറ്റെല്ലാ സിംഹാസനങ്ങളുടെയും പ്രതിനിധികളുടെ സാന്നിദ്ധ്യം ക്രൈസ്തവ സഭയുടെ ഭാവിയിലേയ്ക്കാണു വിരൽ ചൂണ്ടുന്നതെന്നും തിരുമേനി പ്രസ്താവിച്ചു.

**ബിഷപ്പ് ജോൺ**

സി. എസ്. ഐ. ബിഷപ്പ് എം. എം. ജോൺ തിരുമേനി ചെയ്ത പ്രസംഗത്തിൽ കേരളത്തിലെ ക്രൈസ്തവസഭയ്ക്ക് ഇന്നൊരു പുണ്യദിനമാണെന്നു പ്രസ്താവിച്ചു.

ഒരു ഐക്യ മലങ്കരസഭയെ കാണാൻ കഴിഞ്ഞതിൽ തെന്നിന്ത്യാ സഭയ്ക്കു സംതൃപ്തിയുണ്ട്. പ. പാത്രിയർക്കീസ് ബാവായുടെ സന്ദർശനമാണ് ഈ ഐക്യം സാധ്യമാക്കിത്തീർത്തത്. കേരളത്തിൽ താമസിച്ചിരുന്ന തിരുമേനി അന്ത്യോഖ്യായിലേയ്ക്കു മടങ്ങുമ്പോൾ ഒരു പാത്രിയർക്കീസ് ബാവായായി മടങ്ങിവരട്ടെ എന്നു തന്റെ മുൻഗാമി ബിഷപ്പ് ജേക്കബ് തിരുമേനി ആശംസിച്ചിരുന്നു. ആശംസ ഇന്നു സാക്ഷാത്ക്കരിക്കപ്പെട്ടിരിക്കുന്നു. കാലംചെയ്ത കാതോലിക്കാബാവാ തിരുമേനി തനിക്കും തന്റെ മുൻഗാമിക്കും വജ്റഖചിതമായ മോതിരവും കുരിശുമാലയും സമ്മാനിച്ച കാര്യവും തിരുമേനി അനുസ്മരിച്ചു.

**ഗോവിന്ദൻ നായർ**

മന്ത്രി ശ്രീ. എം. പി. ഗോവിന്ദൻനായർ ഇങ്ങനെ പറഞ്ഞു. നിശ്ചയ ദാർഢ്യം, സൗഹൃദം, സഹിഷ്ണുത എന്നിവയുടെ സന്ദേശങ്ങൾ ഉൾക്കൊള്ളുന്ന നവീനാദ്ധ്യായം കേരളത്തിന്റെ ചരിത്രത്തിൽ എഴുതിച്ചേർത്ത സുദിനമാണിന്ന്. അഭിപ്രായവ്യത്യാസം നിലവിലിരുന്ന സഭയിൽ പൂർണ്ണ ഐക്യം പ്രഖ്യാപിക്കുന്ന സന്ദേശമാണിന്നു രാവിലെ ഇവിടെ കേട്ടത്. ഈ രാജ്യം നന്നാകണമെന്നാഗ്രഹിക്കുന്ന ഈശ്വരവിശ്വാസികൾക്ക് ആനന്ദം നൽകുന്ന സന്ദേശമാണിത്.

**പാത്രിയർക്കീസിന്റെ മറുപടി**

മലങ്കരസഭയിൽ സമാധാനം പുനഃസ്ഥാപിക്കപ്പെട്ടതുകൊണ്ട് താൻ സമാധാനദൗത്യം അവസാനിപ്പിക്കുകയില്ലെന്നും ക്രൈസ്തവലോകത്തിന്റെ മുഴുവൻ ഐക്യത്തിനുവേണ്ടി പ്രവർത്തിക്കുന്നതാണെന്നും അന്ത്യോഖ്യായുടെ പ. ഇഗ്നാത്യോസ് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവാ തിരുമേനി മലങ്കരസഭ നൽകിയ മംഗളപത്രത്തിനു മറുപടിയായി പ്രസ്താവിച്ചു. തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനിയാണ് മംഗളപത്രം വായിച്ചു സമർപ്പിച്ചത്. മലങ്കരസഭയിൽ സമാധാനം ഉണ്ടായതിൽ അങ്ങേയറ്റത്തെ ചാരിതാർത്ഥ്യമുണ്ടെന്നും പ. പാത്രിയർക്കീസ് ബാവാ തിരുമേനി പറഞ്ഞു. ഒറ്റക്കെട്ടായിനിന്ന് രാജ്യത്തിന്റെ പൊതുനന്മ ലക്ഷ്യമാക്കി പ്രവർത്തിക്കാനുള്ള നാനാജാതി മതസ്ഥരായ ജനങ്ങളുടെ സന്നദ്ധതയാണ് ഇന്നത്തെ യോഗത്തിലൂടെ അവർ പ്രകടമാക്കിയിരിക്കുന്നത്. അത് പ്രവൃത്തിപഥത്തിൽ കൊണ്ടുവരേണ്ട ചുമതല നമുക്കുണ്ട്.

ക്രൈസ്തവ ഐക്യത്തിനുവേണ്ടി മറ്റു സഭാ മേലധ്യക്ഷന്മാരുമായും നാം കൂടിയാലോചനകൾ നടത്തിയിട്ടുണ്ട്. ഇത്തരം കാര്യങ്ങളുടെ ലക്ഷ്യപ്രാപ്തിയിൽ നാം ഒരിക്കലും ഉദാസീനത കാണിച്ചിട്ടില്ല. ഇക്കഴിഞ്ഞ വത്തിക്കാൻ സുന്നഹദോസിലേയ്ക്ക് നാം പ്രതിപുരുഷനെ അയയ്ക്കുകയുണ്ടായി. മാർപ്പാപ്പാ തിരുമേനിയുമായും എഴുത്തുകുത്തുകൾ നടത്തിയിട്ടുണ്ട്.

മാർപ്പാപ്പാ തിരുമേനിയിൽ നിന്നും രണ്ടാഴ്ച മുമ്പ് നമുക്കൊരു കത്തു ലഭിച്ചിരുന്നു. അതിൽ ഇരുസഭകളും തമ്മിലുള്ള സാഹോദര്യബന്ധം വ്യക്തമാക്കിയിട്ടുണ്ട്. ആദിമനൂറ്റാണ്ടു മുതൽ അറിയപ്പെട്ടിരുന്ന പ. പാത്രിയർക്കീസ് സിംഹാസനങ്ങളിൽ ഒന്നാമത്തേത് അന്ത്യോഖ്യയുടേതായിരുന്നുവെന്നും പ. ബാവാ തിരുമേനി ചൂണ്ടിക്കാട്ടി.

**കാതോലിക്കാബാവായുടെ മറുപടി**

പാത്രിയർക്കീസ്ബാവാ തിരുമനസ്സിലെ സന്ദർശനത്തോടെ മലങ്കരസഭയിൽ സംസ്ഥാപിതമായിട്ടുള്ള സമാധാനം ശാശ്വതമായി നിലനിറുത്തുവാൻ സഭാംഗങ്ങൾ ഒന്നടങ്കം അകമഴിഞ്ഞ ആത്മാർത്ഥതയോടെ പ്രവർത്തിക്കണമെന്നു കാതോലിക്കാബാവാ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ തിരുമേനി തനിക്കു നൽകിയ അനുമോദനത്തിനു മറുപടിയായി പ്രസ്താവിച്ചു.

കാതോലിക്കാബാവാതിരുമേനി ഇങ്ങനെ തുടർന്നു പറഞ്ഞു. പരിശുദ്ധ പാത്രിയർക്കീസുബാവാ തിരുമേനിയുടെ സന്ദർശനത്തോടെ എല്ലാമായി എന്നു വിചാരിച്ചു നാം അലസരായിക്കൂടാ. സഭാസമാധാനത്തെ മുമ്പെന്നത്തേക്കാളും സുദൃഢമാക്കിത്തീർക്കുന്നതിനുള്ള കർമ്മപരിപാടികളുമായി ഇനിയുമാണ് നാം മുമ്പോട്ടു പോകേണ്ടിയിരിക്കുന്നത്. മലങ്കര സുറിയാനിക്കാർ മാത്രമല്ല മലയാളികളെല്ലാം വഴക്കാളികളാണെന്ന പേരു പണ്ടേയുണ്ട്. പക്ഷേ, സ്നേഹത്തിന്റെ മായാശക്തിക്ക് എല്ലാ പ്രശ്നങ്ങളേയും അവസാനിപ്പിക്കുന്നതിനു കഴിയും. കുമ്മായം ചേർത്തു കല്ലുകൾ അടുക്കിവച്ചു മന്ദിരം പണിയുന്നതുപോലെ സ്നേഹമാകുന്ന കുമ്മായം ഉപയോഗിച്ച് ശക്തിമത്തായ ഒരു പുതിയ സമുദായസൗധം നമുക്കു പടുത്തുയർത്താം.

പ. പാത്രിയർക്കീസ് ബാവാതിരുമേനി മടങ്ങിപ്പോകുന്നതോടെ പല വ്യാഖ്യാനങ്ങളും ഇനിയും ഉണ്ടായെന്നു വരാം. പക്ഷേ, പ. പാത്രിയർക്കീസ് ബാവാതിരുമേനിയുടെ പരിശുദ്ധമായ സാന്നിദ്ധ്യംകൊണ്ടു സംജാതമായിട്ടുള്ള സമാധാനത്തെ ഇല്ലായ്മ ചെയ്യുവാൻ നാം ഒരിക്കലും അനുവദിക്കരുത്.

അധികാരം എപ്പോഴും മുൾക്കിരീടമാണെന്നാണ് അനുഭവം പഠിപ്പിക്കുന്നത്. ആത്മീയ മക്കളായ നിങ്ങളുടെ പ്രാർത്ഥനകൾ വഴി ബലഹീനനായ എന്നെ ദൈവം ശക്തനാക്കിത്തീർക്കുമെന്ന് എനിക്ക് വിശ്വാസമുണ്ട്. എല്ലാവരുടെയും പ്രാർത്ഥനകളും ഉപദേശങ്ങളും അഭ്യർത്ഥിച്ചുകൊണ്ട് തിരുമേനി പ്രസംഗം ഉപസംഹരിച്ചു.

പ. പാത്രിയർക്കീസ് ബാവാതിരുമേനിയെ അനുഗമിക്കുന്ന തിരുമേനിമാർ, എത്യോപ്യൻ ചക്രവർത്തിയുടെ പ്രതിനിധി ബ്ളാട്ടോ മഴ്സി ഹസ്സൻ കാർക്കോസ്സ്, അർമ്മീനിയൻ ആർച്ചുബിഷപ്പ് അബ്രഹാമിയൻ, എത്യോപ്യൻ സഭാപ്രതിനിധി അബൂനാ തെയോഫിലോസ്, മന്ത്രിമാരായ ഇ. പി. പൗലൂസ്, റ്റി. എ.

തൊമ്മൻ, ജില്ലാ കലക്ടർ പി. ജി. മുരളീധരൻ, മലങ്കരയിലെ തിരുമേനിമാർ തുടങ്ങിയവർ അദ്ധ്യക്ഷവേദിയിൽ സന്നിഹിതരായിരുന്നു.

കേന്ദ്രമന്ത്രി ശ്രീ എ. എം. തോമസ് സ്വാഗതവും ദാനിയേൽ മാർ പീലക്സിനോസ് തിരുമേനി കൃതജ്ഞതയും പറഞ്ഞു.

**ഫിലിം ചെയ്തു**

ആലപ്പുഴ ഉദയാ സ്റ്റുഡിയോക്കാർ, സ്ഥാനാരോഹണച്ചടങ്ങുകളും എതിരേല്പു ഘോഷയാത്രയും ഫിലിം ചെയ്തിരുന്നു. അഖിലേന്ത്യാ റേഡിയോയുടെ തിരുവനന്തപുരം നിലയം നടപടികൾ റിക്കാർഡ് ചെയ്തു.

ജനലക്ഷങ്ങളെ നിയന്ത്രിക്കുന്നതിൽ ഡി. എസ്. പി. ശ്രീ. ബാലഗംഗാധരമേനോന്റെയും ഡി. വൈ. എസ്. പി. ശ്രീ. കെ. വി. ഉമ്മന്റെയും നേതൃത്വത്തിൽ പോലീസ് നിർവഹിച്ച സേവനവും ജില്ലാ ഹോംഗാർഡ്സ്, സ്ക്കൗട്ട്സ് എന്നിവരുടെ സേവനവും എല്ലാവരുടെയും മുക്തകണ്ഠമായ പ്രശംസയ്ക്കു പാത്രീഭവിച്ചു.

**ഹാരാർപ്പണം**

അദ്ധ്യക്ഷവേദിയിൽ ഉപവിഷ്ടരായിരുന്ന പ. ബാവാ തിരുമേനിമാരെ മന്ത്രി ഈ. പി. പൗലൂസ്, ഫാ. വി. എം. ഗീവറുഗീസ്, മെ. സി. ജെ. കുര്യൻ, ഈപ്പൻ തോമസ് പാലാമ്പടം, മനോരമ ചീഫ് എഡിറ്റർ കെ.എം. ചെറിയാൻ, ഈ. ജെ. ജോസഫ്, ഡോ. ചാക്കോ ജോർജ്, കുര്യൻ ഉതുപ്പ് കരയോരം, റ്റി. പി. പീലിപ്പോസ്, പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര, ഇട്ടി കുര്യൻ, ട്രാവൻകൂർ ഷുഗേഴ്സ് ആൻഡ് കെമിക്കൽസ് ചീഫ് എൻജിനീയർ ശ്രീ. വി. എം. മാത്യു, എൻജിനീയർ ശ്രീ. കെ. സി. ജോർജ് തുടങ്ങിയവർ ഹാരമണിയിച്ചു. പ. കാതോലിക്കാബാവാ തിരുമേനിക്ക് അനുമോദനങ്ങൾ നേർന്നുകൊണ്ട് ലോകത്തിന്റെ വിവിധ ഭാഗങ്ങളിലെ സഭാ മേലദ്ധ്യക്ഷന്മാരയച്ചിരുന്ന സന്ദേശങ്ങൾ ഫാ. കെ. ഫീലിപ്പോസ് വായിച്ചു.

**ഘോഷയാത്ര**

ദേവലോകം കാതോലിക്കേറ്റ് അരമനയിലേയ്ക്കുള്ള ഘോഷയാത്ര 5.45-ന് ആരംഭിച്ചു. വാദ്യമേളങ്ങളോടുകൂടിയ ഘോഷയാത്രയിൽ പൊൻ, വെള്ളി കുരിശുകളുടേയും മുത്തുക്കുടകളുടേയും പിന്നിലായി കമനീയമായി അലങ്കരിച്ചിരുന്ന ഒരു രഥത്തിൽ പ. പാത്രിയർക്കീസ് ബാവാതിരുമേനിയും പ. കാതോലിക്കാ ബാവാതിരുമേനിയും ഉപവിഷ്ടരായിരുന്നു. കോട്ടയത്തെ കൊമേർഷ്യൽ ആർട്ട് സെന്ററാണ് മനോഹരമായ ഈ രഥം നിർമ്മിച്ചത്.

എം. ഡി. സെമിനാരിയിൽ നിന്നു മുക്കാൽ മണിക്കൂറു കൊണ്ടാണ് ഘോഷയാത്ര കാതോലിക്കേറ്റ് അരമനയിൽ എത്തിച്ചേർന്നത്.

ചെറിയൊരു മഴയുണ്ടായിരുന്നിട്ടു കൂടി ആയിരക്കണക്കിനു ഭക്തജനങ്ങളും അനേകം വാഹനങ്ങളും ഘോഷയാത്രയിൽ സംബന്ധിച്ചിരുന്നു.

കഞ്ഞിക്കുഴി അസൻഷൻ ചർച്ചിന്റെ മുമ്പിൽ വച്ച് മദ്ധ്യകേരള മഹായിടവകയുടേയും അസൻഷൻ ചർച്ചിന്റെയും വകയായി തിരുമേനിമാർക്ക് സ്വീകരണം നൽകപ്പെട്ടു. വികാരി റവ. എം. സി. മാണിയും ചർച്ചു കമ്മിറ്റിയംഗങ്ങളും തിരുമേനിമാർക്ക് ഹാരങ്ങളർപ്പിക്കുകയും ബൊക്കെകൾ നൽകുകയും ചെയ്തു.

കണ്ടച്ചിറ സ്റ്റോഴ്സിന്റെ വകയായും ഹാരങ്ങളർപ്പിക്കപ്പെട്ടു. ആലക്തിക ദീപങ്ങളാൽ അലംകൃതമായിരുന്ന കാതോലിക്കേറ്റ് അരമനയിലേയ്ക്ക് 6.30-നു തിരുമേനിമാർ പ്രവേശിച്ചു.

അരമനച്ചാപ്പലിൽ സന്ധ്യാപ്രാർത്ഥനയ്ക്കു ശേഷം പ. തിരുമേനിമാർ കാലം ചെയ്ത പ. കാതോലിക്കാബാവാ തിരുമേനിയുടെ കബറിങ്കൽ ധൂപപ്രാർത്ഥന നടത്തി.

പുതിയ അരമനയിൽ നിന്നുകൊണ്ടു പ. പാത്രിയർക്കീസു ബാവാതിരുമേനി ഭക്തജനങ്ങൾക്കു വാഴ്വു നൽകി. തുടർന്നു നടന്ന ഗംഭീരമായ വെടിക്കെട്ടു തിരുമേനിമാർ അരമനയുടെ മട്ടുപ്പാവിലിരുന്നുകൊണ്ടു ദർശിച്ചു. കേന്ദ്രമന്ത്രി എ. എം. തോമസും സന്നിഹിതനായിരുന്നു.

**മലങ്കരസഭ ഇനിയുമാണു പ്രവർത്തിക്കേണ്ടത്**

**പാത്രിയർക്കീസ് ബാവാ സമാധാനശിൽപ്പി:**
**മന്ത്രി എ. എം. തോമസിന്റെ പ്രസംഗം**

കോട്ടയം, മെയ് 22 – മലങ്കരസഭ കലഹങ്ങൾ മൂലം പത്തു പഞ്ചവൽസര പദ്ധതികളുടെ കാലഘട്ടം നഷ്ടപ്പെടുത്തിയതിനാൽ ഇനിയുമാണു കാര്യമായി പ്രവർത്തിക്കേണ്ടതെന്നു മന്ത്രി എ. എം. തോമസ് പ്രസ്താവിച്ചിരിക്കുന്നു.

മലങ്കരസഭാ സമാധാനത്തിന്റെ ശില്പിയായി പ. പാത്രിയർക്കീസ് ബാവാതിരുമേനിയെ ഭാവിതലമുറ കാണുമെന്നും മന്ത്രി പറഞ്ഞു. സ്ഥാനാരോഹണത്തിനുശേഷം നടന്ന സ്വീകരണയോഗത്തിൽ ചെയ്ത സ്വാഗത പ്രസംഗത്തിലാണദ്ദേഹം ഇപ്രകാരം പറഞ്ഞത്.

ശ്രീ. തോമസ് ഇങ്ങനെ തുടർന്നു:- ഒരു വ്യാഴവട്ടക്കാലം ഇവിടെ താമസിച്ചിരുന്ന പ. പിതാവിനു കേരളത്തിലെ പൗരത്വമുണ്ട്. അതായതു പ. പത്രോസിന്റെ സിംഹാസനത്തിൽ വാഴുന്ന പ്രഥമ മലയാളിയാണ് ഈ പാത്രിയർക്കീസ് തിരുമേനി എന്നു പറയാം.

മലങ്കരസഭയിലെ ഭിന്നതകൾ അര നൂറ്റാണ്ടുകാലം നീണ്ടുനിന്നുവെങ്കിലും അന്ത്യോക്യാ സിംഹാസനത്തോടുള്ള അചഞ്ചലമായ ഭക്തിക്കോ, ബഹുമാനത്തിനോ സ്നേഹത്തിനോ യാതൊരു കുറവും സംഭവിച്ചിരുന്നില്ല. അന്ത്യോക്യാ സിംഹാസനവും മലങ്കരയുമായുള്ള ബന്ധം സുദൃഢമാക്കുക മാത്രമല്ല അതു ലോകാവസാനത്തോളം നിലനിൽക്കത്തക്കവിധം അരക്കിട്ടുറപ്പിക്കുകയാണു പ. പാത്രിയർക്കീസ് ബാവാ തിരുമേനി ചെയ്തിരിക്കുന്നത്.

ഇന്നു കാതോലിക്കായായി വാഴിക്കപ്പെട്ട പ. ബസ്സേലിയോസ് ഔഗേൻ ഒന്നാമൻ തിരുമേനി തികച്ചും ദൈവദത്തമായ കിരീടമാണ് അണിഞ്ഞിരിക്കുന്നത്. ദൈവഭക്തിയുടെയും വിനയത്തിന്റെയും കാര്യത്തിൽ ബാവാ തിരുമേനി മറ്റാരുടെയും പിന്നിലല്ല. സഭയിൽ സമാധാനം പുനഃസ്ഥാപിക്കാൻവേണ്ടി തിരുമേനി നടത്തിയിട്ടുള്ള ആത്മാർത്ഥമായ ശ്രമങ്ങളുടെ പ്രതിഫലമാണിന്നു തിരുമേനിക്കു ലഭിച്ചത്.

**ഇനിയും പ്രവർത്തിക്കണം**

പ. പാത്രിയർക്കീസ് ബാവാ എഴുന്നള്ളി, സമാധാനം നിലവിൽ വന്നു. ഇനിയുമാണു നാം സഭയ്ക്കു വേണ്ടി പ്രവർത്തിക്കേണ്ടിയിരിക്കുന്നത്. പത്തു പഞ്ചവൽസരപദ്ധതികളുടെ കാലഘട്ടം കലഹത്തിലൂടെ നാം നഷ്ടപ്പെടുത്തി. അതുകൊണ്ടു ക്രൈസ്തവസഭയുടെ ചുമതലകൾ നാം നല്ലതുപോലെ മനസ്സിലാക്കി മറ്റു സഹോദരീസഭകളെയും മതവിഭാഗക്കാരെയും കൂട്ടുപിടിച്ചു മുന്നോട്ടു പോകുകയാണു വേണ്ടതെന്നും ശ്രീ. തോമസ് പറഞ്ഞു.





പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ സ്ഥാനാരോഹണം.

# 11

# അഞ്ചാം കാതോലിക്കായുടെ സ്ഥാനാരോഹണം

മലങ്കര മെത്രാപ്പോലീത്താ മാത്യൂസ് അത്താനാസ്യോസ്, മാർത്തോമാശ്ലീഹാ യുടെ പൗരസ്ത്യ സിംഹാസനത്തിന്റെ മാർ തോമാ കാതോലിക്കോസായി വാഴി ക്കപ്പെട്ടു.

92 വയസ്സുള്ള ഔഗേൻ പ്രഥമൻ കാതോലിക്കോസ് വാർദ്ധക്യസഹജമായ ദേഹാ സ്വാസ്ഥ്യം മൂലം സഭാഭരണം നടത്തുന്നതിനു പ്രയാസമുണ്ടെന്നും തന്റെ പിൻഗാ മിയായി തെരഞ്ഞെടുക്കപ്പെട്ടിട്ടുള്ള മാത്യൂസ് അത്താനാസ്യോസിന്റെ സിംഹാസ നാരോഹണം എത്രയുംവേഗം നടത്തി തന്നെ സഭാഭരണത്തിൽ നിന്നും ഒഴിവാ ക്കണമെന്നും, കാണിച്ച് സുന്നഹദോസിനു സമർപ്പിച്ച അപേക്ഷയെ പരിഗണിച്ച്, സുന്നഹദോസ് നിശ്ചയപ്രകാരം മാത്യൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്തായെ 88-ാം കാതോലിക്കാ ആയി എപ്പിസ്ക്കോപ്പൽ സുന്നഹദോസ് 1975 ഒക്ടോബർ 27 -ാം തീയതി പഴയസെമിനാരിയിൽ വച്ച് വാഴിക്കയും, അദ്ദേഹം സിംഹാസനാരൂ ഢനാകയും ചെയ്തു.

സ്ഥാനാരോഹണ ശുശ്രൂഷ മാത്യൂസ് ഈവാനിയോസ്, ദാനിയേൽ പീലക്സി നോസ്, മാത്യൂസ് കൂറിലോസ്, പീലിപ്പോസ് തെയോഫിലോസ്, യൂഹാനോൻ സേവേ റിയോസ്, തോമസ് തീമോത്തിയോസ്, ഗീവറുഗീസ് ഒസ്താത്തിയോസ്, പൗലൂസ് ഗ്രിഗോറിയോസ്, തോമസ് മക്കാറിയോസ് എന്നീ മെത്രാപ്പോലീത്തന്മാർ അടങ്ങിയ മലങ്കര എപ്പിസ്ക്കോപ്പൽ സുന്നഹദോസാണ് നിർവഹിച്ചത്. സീനിയർ മെത്രാ പ്പോലീത്തായുടെ നിർദ്ദേശപ്രകാരം, സുന്നഹദോസ് സെക്രട്ടറി ദാനിയേൽ പീല ക്സീനോസ് മെത്രാപ്പോലീത്താ വി. കുർബാന അർപ്പിച്ചു.

പ്രഭാത പ്രാർത്ഥനയെ തുടർന്ന് തൂയോബായിക്കു ശേഷം 'അപ്പോസ്തോലിക മായ സ്ഥാനത്തേക്ക് പരിശുദ്ധ റൂഹാ അങ്ങയെ വിളിക്കുന്നു' എന്ന് പറഞ്ഞു കൊണ്ട് സുന്നഹദോസ് അംഗങ്ങൾ എല്ലാവരും കാതോലിക്കാ സ്ഥാനാർത്ഥിയുടെ മുമ്പിൽ മുട്ടുകുത്തി. 'ആ വിളിയെ ഞാൻ സ്വീകരിച്ച് അംഗീകരിക്കുന്നു' എന്നു പ്രഖ്യാപിച്ചുകൊണ്ടു സ്ഥാനാർത്ഥി സുന്നഹദോസ് അംഗങ്ങളുടെ മുമ്പിലും മുട്ടു കുത്തി. തദവസരത്തിൽ സീനിയർ മെത്രാപ്പോലീത്താ മാത്യൂസ് ഈവാനിയോസ് സ്ഥാനാർത്ഥിയുടെ കൈക്കുപിടിച്ച് എഴുന്നേൽപിക്കുകയും മറ്റു മെത്രാപ്പോലീ ത്തന്മാർ സ്ഥാനാർത്ഥിയെ അംശവസ്ത്രങ്ങൾ ധരിപ്പിച്ചശേഷം ശിരസ്സ് ഒരു ശോശപ്പാ കൊണ്ടു മൂടി മദ്ബഹായുടെ വടക്കുകിഴക്ക് സജ്ജമാക്കിയിരുന്ന കസേ രയിൽ ഇരുത്തുകയും ചെയ്തു. തുടർന്ന് ദാനിയേൽ പീലക്സീനോസ് മെത്രാ പ്പോലീത്താ കുർബാന അർപ്പിച്ചു. കുർബാനമദ്ധ്യേ സ്ഥാനാരോഹണ ശുശ്രൂ ഷയ്ക്കു മുമ്പു ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ ഒരു നല്ല ഇടയന്റെ ലക്ഷണ ങ്ങളെപ്പറ്റിയും ചുമതലകളെപ്പറ്റിയും വേദപുസ്തകം ആധാരമാക്കി ഒരു പ്രസംഗം ചെയ്തു.

അനന്തരം വി. ത്രോണോസിൻമുമ്പാകെ സ്ഥാനാർത്ഥി ആനയിക്കപ്പെട്ടതോടു കൂടെ സ്ഥാനാരോഹണ ശുശ്രൂഷകൾ ആരംഭിച്ചു. സീനിയർ മെത്രാപ്പോലീത്താ പ്രാരംഭ പ്രാർത്ഥന നടത്തുകയും മറ്റു മെത്രാപ്പോലീത്തന്മാരുടെ സഹകരണത്തിൽ ദാനിയേൽ പീലക്സീനോസ് മെത്രാപ്പോലീത്താ പ്രധാന കാർമ്മികത്വം വഹിക്കുകയും ചെയ്തു. പ്രധാന കാർമ്മികൻ സ്ഥാനാർത്ഥിയുടെ ശിരസ്സിൽ വി. വേദപുസ്തകം വച്ചുകൊണ്ട് ഏവൻഗേലിയോൻ വായിച്ചു. അനന്തരം സ്ഥാനാർത്ഥി പടിഞ്ഞാറോട്ടു തിരിഞ്ഞു നിന്ന് പൗരസ്ത്യ കാതോലിക്കാ സ്ഥാനത്തേക്കു തെരഞ്ഞെടുക്കപ്പെട്ട ബലഹീനനായ മാത്യൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്തായായ ഞാൻ ഈ പരിശുദ്ധ മദ്ബഹായുടെ മുമ്പാകെയും ഈ പരിശുദ്ധ സുന്നഹദോസിന്റെ മുമ്പാകെയും അതിന്റെ അദ്ധ്യക്ഷനായ മാത്യൂസ് മാർ ഈവാനിയോസ് സീനിയർ മെത്രാപ്പോലീത്താ മുമ്പാകെയും എന്റെ വിശ്വാസം ഏറ്റുപറയുന്നു' എന്ന ആമുഖത്തോടു കൂടി അമാലോഗിയ (വിശ്വാസപ്രഖ്യാപനം) വായിച്ച് ഒപ്പിട്ടു സീനിയർ മെത്രാപ്പോലീത്തായെ ഏല്പിച്ചു. മലങ്കര ഓർത്തഡോക്സ് സഭയുടെ ഭരണവും മേൽനോട്ടവും സഭാപാരമ്പര്യങ്ങൾക്കും കാനോൻ നിയമങ്ങൾക്കും സഭയുടെ ഭരണഘടനയ്ക്കും അനുസൃതമായി മലങ്കര എപ്പിസ്ക്കോപ്പൽ സുന്നഹദോസിനോടുള്ള വിധേയത്വത്തിൽ പരിശുദ്ധാത്മാവിന്റെ കൃപയാലും ശക്തിയാലും നിർവഹിച്ചുകൊള്ളാമെന്ന് ഈ വിശ്വാസ പ്രഖ്യാപനത്തിലൂടെ അദ്ദേഹം വ്യക്തമായി പ്രതിജ്ഞ ചെയ്തു.

സ്ഥാനാരോഹണ ശുശ്രൂഷയിലെ പ്രധാന ഭാഗമായ ക്ലീമ്മീസിന്റെ പ്രാർത്ഥന പ്രധാന കാർമ്മികൻ ചൊല്ലിക്കൊണ്ടിരുന്നപ്പോൾ, മേല്പ്പട്ടക്കാരും പട്ടക്കാരും ജനങ്ങളും 'ഞങ്ങളുടെ കർത്താവേ ഞങ്ങളോടു കരുണയുണ്ടാകണമെ' എന്ന് അർത്ഥമുള്ള "കുറിയേലായിസ്സോൻ" ഉച്ചത്തിൽ ചൊല്ലിക്കൊണ്ടിരുന്നു. തത്സമയം സ്ഥാനാർത്ഥി ധ്യാനത്തിൽ നമ്രശിരസ്കനായി സുന്നഹദോസിന്റെ മുമ്പിൽ നിന്നിരുന്നു. ഈ രഹസ്യപ്രാർത്ഥനയ്ക്കു ശേഷം സ്ഥാനാർത്ഥിയെ മദ്ബഹായുടെ മുമ്പിൽ പടിഞ്ഞാറോട്ടഭിമുഖമായി സിംഹാസനത്തിൽ ഇരുത്തിക്കൊണ്ട് 'മാർ തോമാ ശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിന്റെ ശ്രേഷ്ഠനായ കാതോലിക്കാ മോറാൻ മാർ ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് പ്രഥമൻ യോഗ്യൻ യോഗ്യൻ യോഗ്യൻ' എന്നു പ്രഖ്യാപിച്ചുകൊണ്ട് സുന്നഹദോസിനെ പ്രതിനിധീകരിച്ച് സേവേറിയോസ് മെത്രാപ്പോലീത്താ ഓക്സിയോസ് ചൊല്ലിയത് മറ്റു മേല്പ്പട്ടക്കാരും വൈദികരും ജനങ്ങളും ഒന്നിച്ച് ഉച്ചസ്വരത്തിൽ മൂന്നു പ്രാവശ്യം ഏറ്റുചൊല്ലി അംഗീകരിച്ചു. ആ അവസരത്തിൽ മേല്പട്ടക്കാരും പട്ടക്കാരും ചേർന്ന് അഭിനവ കാതോലിക്കോസിനെ സിംഹാസനത്തിൽ ഉയർത്തിപ്പിടിക്കുകയും അദ്ദേഹം സ്വർണ്ണസ്ലീബാ ഉയർത്തി ജനക്കൂട്ടത്തെ ആശീർവദിക്കുകയും ചെയ്തു.

തുടർന്ന് സഭയുടെ ഭരണഭാരങ്ങൾ എല്ലാം ഏൽപ്പിക്കുന്നതിന്റെ പ്രത്യക്ഷലക്ഷ്യമായ അംശവടി നൽകൽ ചടങ്ങാണ് നടന്നത്. വട്ടശ്ശേരിൽ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ, ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ, ഔഗേൻ പ്രഥമൻ കാതോലിക്കാ എന്നീ മഹാപുരോഹിതന്മാർ ഉപയോഗിച്ചുവന്ന സ്വർണ്ണ അംശവടിയാണ് മാർത്തോമ്മാ കാതോലിക്കായിക്ക് തദവസരത്തിൽ നൽകിയത്. സീനിയർ മെത്രാപ്പോലീത്തന്മാർ മൂപ്പുമുറയനുസരിച്ച് താഴോട്ടും ഏറ്റവും ഒടുവിൽ

കാതോലിക്കോസും അംശവടിയിൽ പിടിച്ചു. അനന്തരം താഴെനിന്ന് ഓരോ മേൽപ്പട്ടക്കാരനും കാതോലിക്കോസിന്റെ കൈ എടുത്ത് അവരവരുടെ കൈക്കു മുകളിലായി പിടിപ്പിച്ചു. ഒടുവിൽ ഏറ്റവും മുകളിൽ അദ്ദേഹത്തിന്റെ കൈ ആയതോടുകൂടി മറ്റ് എല്ലാവരും അംശവടിയിൽ നിന്ന് കയ്യെടുത്തു. തുടർന്ന് അദ്ദേഹം അംശവടി ഉയർത്തി ജനത്തെ ആശീർവദിച്ചു. ഇതോടെ സ്ഥാനാരോഹണ ചടങ്ങുകൾ അവസാനിക്കുകയും മേല്പട്ടക്കാരും പട്ടക്കാരും അഭിനവ കാതോലിക്കായുടെ കൈമുത്തുകയും ചെയ്തു. പിന്നീട് വി. കുർബാനയുടെ ശേഷം ഭാഗങ്ങൾ അഭിനവ കാതോലിക്കാ പൂർത്തിയാക്കി. സ്ഥാനാരോഹണത്തിന്റെ അവസാന ഭാഗമായപ്പോഴേക്കും ഭിലായിൽ ആയിരുന്ന തേവോദോസ്യോസ് എത്തിച്ചേർന്നു.

അനുമോദന സമ്മേളനത്തിൽ മാത്യൂസ് ഈവാനിയോസ് അദ്ധ്യക്ഷം വഹിച്ചു. മാത്യൂസ് കൂറിലോസ് പ്രസംഗിച്ചു. പുതിയ കാതോലിക്കാ അനുമോദനങ്ങൾക്കു മറുപടി പറയുകയും സ്ഥാനാരോഹണശുശ്രൂഷയിൽ വന്നു സംബന്ധിച്ച എല്ലാവരോടുമുള്ള നന്ദി പ്രദർശിപ്പിക്കുകയും ചെയ്തു. യോഗത്തിൽ വച്ച് സുന്നഹദോസ് സെക്രട്ടറി പീലക്സീനോസ് മെത്രാപ്പോലീത്തായും, സമുദായ സെക്രട്ടറി പി. സി. ഏബ്രഹാമും ഹാരങ്ങൾ അർപ്പിച്ചു. വിവിധ സ്ഥാപനങ്ങൾ വകയായും ഭദ്രാസനങ്ങൾ, പള്ളികൾ, വ്യക്തികൾ എന്നിവയുടെ പേരിലും മററനേകരും ഹാരാർപ്പണം നടത്തുകയുണ്ടായി.

സ്ഥാനാരോഹണ ശുശ്രൂഷയിലും അനുമോദന സമ്മേളനത്തിലും തിരുവല്ലാ രൂപതയുടെ സഖറിയാസ് അത്തനാസ്യോസ്, തൊഴിയൂർ ഇടവകയുടെ പീലക്സീനോസ്, സി.എസ്സ്.ഐ. ബിഷപ്പ് ജോസഫ്, ബിഷപ്പ് എം. എം. ജോൺ എന്നിവരും സംബന്ധിച്ചു.

സ്ഥാനാരോഹണത്തിനു മുമ്പും സ്ഥാനാരോഹണശേഷവും മാർതോമാ കാതോലിക്കാ ഔഗേൻ കാതോലിക്കോസിനെ സന്ദർശിച്ചു. സ്ഥാനാരോഹണത്തിന്റെ തലേ ദിവസം ഔഗേൻ കാതോലിക്കോസ് പിൻഗാമിയുടെ തലയിൽ കൈവച്ച് പ്രാർത്ഥിച്ച് അനുഗ്രഹിക്കുകയും എല്ലാ വിധ മംഗളങ്ങളും നേരുകയും ചെയ്തു. സ്ഥാനാരോഹണശേഷം മറ്റു മേല്പട്ടക്കാരും ഒത്ത് അദ്ദേഹം ഔഗേൻ കാതോലിക്കായെ സന്ദർശിച്ചപ്പോൾ ഔഗേൻ ബാവാ അദ്ദേഹത്തിന് വജ്റക്കല്ലു പതിച്ച ഒരു കനക മോതിരം സമ്മാനിച്ചു.

*(മലങ്കരസഭാ മാസിക, 1975 നവംബർ)*



# 12

# പുതിയ കാതോലിക്കാ അഭിഷിക്തനായി; ഇന്ന് അഞ്ച് മെത്രാന്മാരെ വാഴിക്കും

പരുമല: മലങ്കര മെത്രാപ്പോലീത്താ മാത്യൂസ് മാർ കൂറീലോസിനെ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ എന്ന പേരിൽ മലങ്കരയിലെ ആറാമത്തെ കാതോലിക്കാബാവായായി ഇന്നലെ അവരോധിച്ചു.

മേലദ്ധ്യക്ഷസ്ഥാനത്തേക്കു നേരത്തേ തെരഞ്ഞെടുത്തു റമ്പാൻ സ്ഥാനാഭിഷേകം കഴിഞ്ഞ അഞ്ചുപേരേയും ഇന്ന് ഇവിടെ മെത്രാന്മാരായി വാഴിക്കും. ഏഴരയ്ക്കു ശുശ്രൂഷ ആരംഭിക്കും.

ഓർത്തഡോക്സ് സഭയിലെ ഏക പ്രഖ്യാപിത പരിശുദ്ധനായ പരുമല തിരുമേനിയുടെ ആത്മീയ ചൈതന്യം തുടിച്ചു നിൽക്കുന്ന പള്ളിക്കു സമീപമുള്ള വിശാലമായ ഓഡിറ്റോറിയത്തിൽ പ്രത്യേകം തയ്യാറാക്കിയ മദ്ബഹായിൽ നടന്ന ലളിതവും ഭക്തിനിർഭരവുമായ കാതോലിക്കാ സ്ഥാനാരോഹണ ശുശ്രൂഷയ്ക്കു മേലദ്ധ്യക്ഷന്മാരും വൈദികരും ഉൾപ്പെടെ വമ്പിച്ച സദസ്സ് സാക്ഷികളായി.

പരുമലയിൽ ആദ്യമായി നടക്കുന്ന കാതോലിക്കാസ്ഥാനാരോഹണശുശ്രൂഷയ്ക്കു സീനിയർ മെത്രാപ്പോലീത്തായും അങ്കമാലി – ബോംബെ ഭദ്രാസനാധിപനുമായ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മുഖ്യ കാർമ്മികനായിരുന്നു

എപ്പിസ്ക്കോപ്പൽ സുന്നഹദോസിലെ നാലംഗങ്ങൾ ഒഴികെ എല്ലാ മെത്രാപ്പോലീത്താമാരും സഹോദരീസഭകളിലെ ബിഷപ്പുമാരും ഒട്ടേറെ വൈദികരും ഭക്തജനങ്ങളും പങ്കെടുത്ത ശുശ്രൂഷ നാലര മണിക്കൂർ നീണ്ടുനിന്നു.

സഭയിലെ തോമസ് മാർ തീമോത്തിയോസ് (മലബാർ ഭദ്രാസനം), ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് (ഡൽഹി), ജോസഫ് മാർ പക്കോമിയോസ് (കണ്ടനാട്), സഖറിയാസ് മാർ ദീവന്നാസിയോസ് (മദ്രാസ്), മാത്യൂസ് മാർ ബർന്നബാസ് (ഇടുക്കി), ഗീവർഗീസ് മാർ ദീയസ്ക്കോറോസ് (തിരുവനന്തപുരം), മാത്യൂസ് മാർ എപ്പിപ്പാനിയോസ് (കൊല്ലം സഹായ മെത്രാൻ), ഫിലിപ്പോസ് മാർ യൗസേബിയോസ് (തുമ്പമൺ സഹായ മെത്രാൻ), തോമസ് മാർ അത്താനാസിയോസ് (ചെങ്ങന്നൂർ), ഗീവർഗീസ് മാർ ഒസ്താത്തിയോസ് (നിരണം) എന്നിവർ സഹകാർമികരായിരുന്നു. ഇന്നു മെത്രാൻസ്ഥാനം ഏൽക്കുന്ന കുര്യാക്കോസ് റമ്പാൻ, ഗീവർഗീസ് റമ്പാൻ, ഡോ. മത്തായി റമ്പാൻ, സഖറിയാ റമ്പാൻ, ജോബ് തോമസ് റമ്പാൻ എന്നിവരും വേദിയിലുണ്ടായിരുന്നു. വൈദികട്രസ്റ്റി ഫാ. മത്തായി നൂറനാൽ ആയിരുന്നു ശുശ്രൂഷക്കാരൻ.

തോമസ് മാർ മക്കാറിയോസ് (അമേരിക്ക), ഗീവർഗീസ് മാർ ഈവാനിയോസ് (കോട്ടയം), സ്തേപ്പാനോസ് മാർ തേവോദോസിയോസ് (കൽക്കട്ട), പൗലോസ് മാർ മിലിത്തിയോസ് (കുന്നംകുളം) എന്നീ മെത്രാപ്പോലീത്താമാർ നാട്ടിൽ ഇല്ലാത്തതിനാൽ ചടങ്ങിൽ പങ്കെടുത്തില്ല.

പുണ്യസ്മരണകൾ തുടിക്കുന്ന മനസുമായി പതിനായിരങ്ങൾ സംഗമിക്കുന്ന പരുമലയിൽ രാവിലെ 7.15-നു തന്നെ സ്ഥാനാരോഹണ ശുശ്രൂഷയ്ക്കു തുടക്കം കുറിച്ചു.

പമ്പയുടെയും അച്ചൻകോവിലാറിന്റെയും കൈവഴികൾ പോലെ പല വഴികളിൽനിന്ന് ഒഴുകിയെത്തിയ ജനസഞ്ചയം പരുമലപ്പള്ളിയും പരിസരങ്ങളും നിറച്ചപ്പോൾ ശുശ്രൂഷയുടെ തുടക്കമായി.

നിയുക്ത കാതോലിക്കായെ പള്ളിമേടയിൽ നിന്ന് ഓഡിറ്റോറിയത്തിലേക്കു ഘോഷയാത്രയായി ആനയിച്ചപ്പോൾ ദേവാലയത്തിലെ മണികൾ തുടരെ മുഴങ്ങി. കുരിശുമായി സമുദായ ട്രസ്റ്റി പി. സി. ഏബ്രഹാം, കാതോലിക്കാ പതാകയുമായി സമുദായ സെക്രട്ടറി എം. ടി. പോൾ, മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ, വൈദിക വിദ്യാർത്ഥികൾ, വൈദികർ, കന്യാസ്ത്രീകൾ, റമ്പാൻമാർ, അംശവടിയുമായി വൈദികട്രസ്റ്റി ഫാ. മത്തായി നൂറനാൽ, മെത്രാപ്പോലീത്താമാർ, നിയുക്ത കാതോലിക്കാ, ഭക്തജനങ്ങൾ എന്നീ ക്രമത്തിലാണ് സ്ഥാനാരോഹണവേദിയിലേക്ക് നീങ്ങിയത്.

അയ്യായിരംപേർക്ക് ഇരിപ്പിടസൗകര്യമുള്ള ഓഡിറ്റോറിയത്തിലെ മദ്ബഹായിൽ പ്രവേശിച്ചതോടെ 7.45-നു നമസ്ക്കാര ശുശ്രൂഷ തുടങ്ങി. നമസ്ക്കാരമദ്ധ്യേ മുഖ്യ കാർമ്മികൻ ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ വിശുദ്ധ കുർബ്ബാനയുടെ തൂയോബോയ്ക്കു പ്രവേശിച്ചു.



പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ സ്ഥാനാരോഹണം.

സ്ഥാനാരോഹണത്തിന്റെ ആദ്യഘട്ടമായ ആഹ്വാനപ്രഖ്യാപനം ഇതോടെ നടന്നു. "പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിൽ ആരൂഢനായിരുന്ന് സഭ മുഴുവന്റെയും പരമാധികാരം ഉള്ള കാതോലിക്കാ ആയിത്തീരുവാൻ പരിശുദ്ധ റൂഹാ അങ്ങേ വിളിക്കുന്നു" എന്നു പറഞ്ഞുകൊണ്ട് മുഖ്യ കാർമ്മികൻ തെയോഫിലോസ് മെത്രാപ്പോലീത്തായും സുന്നഹദോസും സ്ഥാനാർത്ഥിയുടെ മുമ്പാകെ മുട്ടുകുത്തി. 'ആ വിളിയെ ഞാൻ സ്വീകരിച്ച് അംഗീകരിക്കുന്നു' എന്നു പ്രഖ്യാപിച്ചുകൊണ്ട് സ്ഥാനാർത്ഥി സുന്നഹദോസിന്റെ മുന്നിൽ കുമ്പിട്ടു.

സ്തോത്ര കാഴ്ചക്കുശേഷം മഹാപൗരോഹിത്യത്തിന്റെ അർത്ഥത്തെക്കുറിച്ച് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ പ്രസംഗിച്ചു (ലേവ്യർ 8:4). സഭ ദൈവത്തിന്റെ അധിവാസസ്ഥാനമാണ്. മഹാപുരോഹിതൻ സഭയാകുന്ന സമൂഹത്തിൽ വസിക്കുന്ന ദൈവത്തിന്റെ പ്രതീകമാണ്. തന്റെ ജനത്തെ ഹൃദയത്തിൽ വഹിച്ചുകൊണ്ടുവേണം മഹാപുരോഹിതൻ ദൈവസന്നിധിയിൽ നിൽക്കേണ്ടത്.

പ്രകാശവും നീതിയും ചൊരിയുന്ന പതക്കമാണു മഹാപുരോഹിതനും തിളക്കം നൽകേണ്ടത്. പുതിയ മഹാപുരോഹിതന് ഈ വരങ്ങൾ ലഭിക്കുവാൻ എല്ലാവരും പ്രാർത്ഥിക്കണമെന്ന് മെത്രാപ്പോലീത്താ അഭ്യർത്ഥിച്ചു.

ദൈവത്തേയും മനുഷ്യനേയും തമ്മിൽ അടുപ്പിക്കുന്ന അനുരഞ്ജനശുശ്രൂഷയാണ് മഹാപുരോഹിതന്റേത്. അദ്ദേഹം ജനത്തിനുവേണ്ടി നിരന്തരം പ്രാർത്ഥന കഴിച്ച് അവരെ ദൈവസന്നിധിയിലേക്കുയർത്തണം.

നല്ല ഇടയനെപ്പോലെയാണ് മഹാപുരോഹിതൻ. നല്ല ഇടയൻ ആടുകളെ പേരു ചൊല്ലി വിളിക്കുകയും പച്ചമേച്ചിൽപ്പുറങ്ങളിൽ നടത്തുകയും ശത്രുവിൽ നിന്നു സംരക്ഷിക്കുകയും ചെയ്യുന്നു. വലിയ മഹാപുരോഹിതനായും നല്ല ഇടയനായും പ്രവർത്തിക്കാൻ ഈ പുതിയ മഹാപുരോഹിതനു കഴിയട്ടെ എന്നു ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ആശംസിച്ചു.

പത്തരയ്ക്കു സ്ഥാനാരോഹണ ശുശ്രൂഷ തുടങ്ങി. സുന്നഹദോസ് അദ്ധ്യക്ഷന്റെ മുമ്പാകെ മേൽപ്പട്ടക്കാർ സ്ഥാനാർത്ഥിയെ നിർത്തി. 'സ്വർഗീയമായ നിന്റെ ദാനത്തിനായി കാത്തിരിക്കുന്ന നിന്റെ ഈ ദാസന്റെ മേൽ നീ ആവസിക്കേണമേ' എന്നു പ്രധാന കാർമ്മികൻ പ്രാർത്ഥിച്ചു.

എൻ. കെ. കോരുത് മൽപാന്റെയും ഫാ. എം. പി. ജോർജ്ജിന്റെയും നേതൃത്വത്തിൽ സെമിനാരി വിദ്യാർത്ഥികളും ലിറ്റർജിക്കൽ മ്യൂസിക് സ്ക്കൂളിലെ വിദ്യാർത്ഥികളും ഈ സമയം 'പുണ്യമെനിക്കേകുക നീ മാത്രം കരുണാബ്ധേ' എന്ന മനോഹരഗാനം ആലപിച്ച് അന്തരീക്ഷം ഭക്തിസാന്ദ്രമാക്കി.

തുടർന്നു ശ്ലീഹാ വായനയ്ക്കു ശേഷം സുന്നഹദോസ് അദ്ധ്യക്ഷൻ സ്ഥാനാർത്ഥിയുടെ തലയിൽ വേദപുസ്തകം വച്ചുകൊണ്ടു പ്രാർത്ഥിച്ചു.

ഇതിനുശേഷം മേൽപ്പട്ടക്കാർ സ്ഥാനാർത്ഥിയെ ത്രോണോസിന്റെ മുമ്പിലേക്കു നയിച്ചു. അവിടെനിന്നുകൊണ്ട് അദ്ദേഹം വിശ്വാസപ്രതിജ്ഞ (അമോലോഗിയാ) ചൊല്ലി.

“പൗരസ്ത്യ കാതോലിക്കാ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ട ബലഹീന നായ ഞാൻ ഈ പരിശുദ്ധ മദ്ബഹായുടെ മുമ്പാകെയും ഈ പരിശുദ്ധ സുന്നഹദോസിന്റെയും മുമ്പാകെയും എന്റെ വിശ്വാസം ഏറ്റു പറയുന്നു” എന്നു പറഞ്ഞു കൊണ്ട് വിശ്വാസത്തിന്റെ അടിസ്ഥാനമായ ഏഴു കാര്യങ്ങൾ അദ്ദേഹം പ്രഖ്യാപിച്ചപ്പോൾ ഓഡിറ്റോറിയം തിങ്ങിനിറഞ്ഞ സദസും പുറത്തെ വിശാല പന്തലിൽ ക്ലോസ്ഡ് സർക്യൂട്ട് ടെലിവിഷനുകൾക്കു മുമ്പിൽ പ്രാർത്ഥനാനിരതരായി നിന്ന ആയിരക്കണക്കിനു വിശ്വാസികളും ഉൾപുളകം കൊണ്ടു. തുടർന്നു സ്ഥാനാർത്ഥി പ്രഖ്യാപനത്തിൽ ഒപ്പിടുകയും അതു സുന്നഹദോസിനെ ഏൽപ്പിക്കുകയും ചെയ്തു.

‘കുറിയേലായിസോൻ’ ആയിരം നാവുകളിൽ നിന്ന് ഉയരുന്നതിനിടെ സ്ഥാനാർത്ഥി മുട്ടുകുത്തി പ്രാർത്ഥിക്കുമ്പോൾ പ്രധാന കാർമ്മികൻ കൈകൾ ഉയർത്തി ചൊല്ലി: “കർത്താവേ, ഇവിടെ തിരുമുമ്പാകെ അടുത്തുവന്നു സ്വർഗ്ഗീയ ദാനത്തിനായി കാത്തിരിക്കുന്ന ഈ നിന്റെ ദാസനെ പൗരസ്ത്യ കാതോലിക്കായായി പൂർത്തീകരിക്കേണമേ.”

തുടർന്ന് സുന്നഹദോസ് അദ്ധ്യക്ഷൻ സ്ഥാനാർത്ഥിയുടെ നെറ്റിയിൽ തള്ള വിരൽ കൊണ്ടു മൂന്നു കുരിശു വരച്ചശേഷം പ്രഖ്യാപനം നടത്തി: പൗരസ്ത്യ ദേശത്തെ സത്യവിശ്വാസികളുടെ പരിശുദ്ധ സഭയ്ക്ക് കാതോലിക്കായായി ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ പിതാവിന്റെ നാമത്തിലും പുത്രന്റെ നാമത്തിലും ജീവനും വിശുദ്ധിയുമുള്ള റൂഹായുടെ നാമത്തിലും പൂർത്തീകരിക്കപ്പെട്ടിരിക്കുന്നു...”

ഇതോടെ സ്ഥാനാരോഹണത്തിന്റെ പരമപ്രധാനഭാഗമായ ‘ഓക്സിയോസ്’ വിളി മുഴങ്ങി: മാർത്തോമ്മാശ്ലീഹായുടെ പരിശുദ്ധ സഭയുടെ പൗരസ്ത്യ കാതോലിക്കാ സിംഹാസനത്തിനു മോറാൻ മാർ മാർത്തോമ്മാ ബസേലിയോസ് ദ്വിതീയൻ യോഗ്യൻ എന്നർത്ഥമുള്ള ‘ഓക്സിയോസ്’ മൂന്നുവട്ടം ചൊല്ലി. അപ്പോൾ മേൽപ്പട്ടക്കാർ സ്ഥാനാർത്ഥിയെ പീഠത്തിൽ എടുത്തുയർത്തി. ജനം അത്യുച്ചത്തിൽ ‘ഓക്സിയോസ്’ ഏറ്റുപാടി. അഭിനവ ബാവ സ്ലീബാ ഉയർത്തി ജനങ്ങളെ ആശീർവദിച്ചു. ഉയർത്തിപ്പിടിച്ചിരുന്ന സിംഹാസനത്തിൽ ഇരുന്നുകൊണ്ടു കാതോലിക്കാ ഏവൻഗേലിയോൻ വായിച്ചു.

അജപാലനത്തിന്റെ അടയാളമായ അംശവടി ഏൽപിക്കുന്ന ചടങ്ങായിരുന്നു പിന്നീട്. പ്രധാന കാർമ്മികൻ അംശവടിയുടെ ഏറ്റവും മുകളിൽ പിടിച്ചു. അതിനുതാഴെ മൂപ്പു മുറയനുസരിച്ച് മറ്റു മെത്രാപ്പോലീത്താമാർ പിടിച്ചു: ഏറ്റവും താഴെയായി കാതോലിക്കായും.

പിന്നീട് കാതോലിക്കായുടെ കൈയുടെ മുകളിൽ അംശവടിയിൽ പിടിച്ചിരിക്കുന്ന ഓരോരുത്തരും പിടിവിടുകയും കാതോലിക്കായുടെ കൈയിലർപ്പിക്കുകയും ചെയ്തു. ഒടുവിൽ പ്രധാന കാർമ്മികൻ കാതോലിക്കായുടെ കൈപിടിച്ച് എല്ലാവരുടെയും കൈകൾക്കു മുകളിലായി അംശവടി പിടിപ്പിച്ചു. അജപാലന അധികാരം ലഭിച്ച കാതോലിക്കാ അംശവടി ഉയർത്തി ജനങ്ങളെ ആശീർവദിച്ചു.

തുടർന്നു മേൽപ്പട്ടക്കാരും ശുശ്രൂഷകരും സമാധാന ചുംബനം നടത്തി. പുതിയ

ബാവായുടെ കാർമികത്വത്തിൽ കുർബ്ബാനയുടെ ബാക്കിഭാഗങ്ങൾ പൂർത്തിയാക്കുകയും അദ്ദേഹം ജനത്തെ ആശീർവദിക്കുകയും ചെയ്തതോടെ 12 മണിക്കു ശുശ്രൂഷയ്ക്കു തിരശീല വീണു.

മലങ്കരസഭയിൽ പൂർണ്ണമായ യോജിപ്പുണ്ടാകുവാനും, ശാശ്വത തത്വങ്ങൾക്കു വിഘാതം കൂടാതെ അനുരഞ്ജനമുണ്ടാകുവാനും ആത്മാർത്ഥമായി ആഗ്രഹിക്കുന്നുവെന്നു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ പ്രസ്താവിച്ചു. കാതോലിക്കാ ബാവായായി സ്ഥാനാരോഹണം നടത്തിയശേഷം നടന്ന അനുമോദന സമ്മേളനത്തിൽ മറുപടി പ്രസംഗം നടത്തുകയായിരുന്നു അദ്ദേഹം.

എല്ലാ ക്രൈസ്തവസഭകളും കഴിയുന്നത്ര സഹകരിച്ചു പ്രവർത്തിക്കുവാനും, സഭകളുടെ പരസ്പര ഐക്യം കൂടുതൽ പ്രകടമാക്കുവാനും ശ്രമങ്ങൾ ആവശ്യമാണ്. ഭാരതത്തിൽ മതം മനുഷ്യനെ മനുഷ്യനിൽ നിന്ന് അകറ്റുന്ന ശക്തിയായും മതവിശ്വാസം രാഷ്ട്രീയത്തിന്റെ ഉപാധിയുമായിരിക്കുകയാണ്. രാഷ്ട്രീയപ്രവർത്തനം ജാതിമതഭേദമെന്യേ എല്ലാവർക്കും നീതിയും, ന്യായവും സാമ്പത്തിക സാമൂഹിക ഭദ്രതയും ലഭ്യമാക്കുന്നതിനുള്ള ഉപാധിയായിരിക്കണം – ബാവാ പറഞ്ഞു.

മാർത്തോമ്മാ സഭയുടെ പരമാദ്ധ്യക്ഷനായ ഡോ. അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്താ യോഗത്തിൽ അദ്ധ്യക്ഷത വഹിച്ചു.

അഭിനവ കാതോലിക്കാബാവായുടെ ജീവിതവിശുദ്ധിയും ത്യാഗപൂർണ്ണമായ ജീവിതവും സഭയ്ക്ക് എന്നും അനുഗ്രഹമായിത്തീരട്ടെയെന്നു മാർത്തോമ്മാ മെത്രാപ്പോലീത്താ ആശംസിച്ചു. സഭകൾ തമ്മിൽ ക്രിസ്തുവിന്റെ സ്നേഹത്തിൽ അംഗീകരിക്കുകയും സഹകരിക്കുകയും വേണം. സഭയുടെ ഉത്തരവാദിത്വം പള്ളികൾക്കു പുറത്തു സമൂഹത്തിലേക്ക് എത്തണം. സഭ ധാർമ്മിക അധഃപതനത്തിനെതിരെയും ശക്തമായ നീക്കം നടത്തണം – അദ്ദേഹം പറഞ്ഞു.

ലാളിത്യവും ദൈവസ്നേഹവും നിറഞ്ഞ കാതോലിക്കാബാവാ ജനങ്ങളെ അറിയുന്ന അജപാലകനാണെന്ന് ആർച്ച് ബിഷപ്പ് ബനഡിക്ട് മാർ ഗ്രീഗോറിയോസ് പറഞ്ഞു.

ഓർത്തഡോക്സ് സഭ കെട്ടുറപ്പുള്ള സമൂഹമാണ്. ഭയാശങ്കകൾ കൂടാതെ സഭയെ നയിക്കാൻ കാതോലിക്കാബാവായ്ക്കു കഴിയട്ടെയെന്നു ചങ്ങനാശേരി ആർച്ച് ബിഷപ്പ് ജോസഫ് പൗവ്വത്തിൽ ആശംസിച്ചു.

കാറ്റും കോളും മൂലം ഓർത്തഡോക്സ് സഭ തകരാതെ സൂക്ഷിക്കാൻ യോഗ്യരായ നേതാക്കളെ തക്കസമയത്തു ദൈവം ഉയർത്തുന്നുവെന്നു കൽദായ സഭയിലെ ഡോ. പൗലോസ് മാർ പൗലോസ് പ്രസ്താവിച്ചു.

ദക്ഷിണേന്ത്യാ സഭയിലെ മദ്ധ്യകേരള മഹായിടവകയിൽ കുറെനാൾ മുമ്പു ചില പ്രശ്നങ്ങൾ ഉരുത്തിരിഞ്ഞപ്പോൾ സഹായഹസ്തവുമായി എത്തിയ സഭാനേതാക്കളിൽ പ്രധാനി കൂറിലോസ് തിരുമേനിയായിരുന്നുവെന്നു ബിഷപ്പ് എം. സി. മാണി നന്ദിപൂർവ്വം സ്മരിച്ചു.

സഭയിലെ ആചാരങ്ങൾ പലതും കാലോചിതമായി പരിഷ്ക്കരിക്കണമെന്ന് ജസ്റ്റീസ് ജോൺ മാത്യു ആശംസാപ്രസംഗത്തിൽ നിർദ്ദേശിച്ചു.

തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ സ്വാഗതവും വൈദികട്രസ്റ്റി ഫാ. മത്തായി നൂറനാൽ നന്ദിയും പറഞ്ഞു.

സ്ഥാനത്യാഗം ചെയ്ത മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായുടെ ആശംസകൾ ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ വായിച്ചു.

അഞ്ചു റമ്പാന്മാരെ മെത്രാൻ സ്ഥാനത്തേക്ക് ഇന്ന് അവരോധിക്കുമെന്ന സുപ്രധാന അറിയിപ്പ് പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ പ്രഖ്യാപിച്ചു.

പൊതുസമ്മേളനത്തിനുശേഷം പ്രദക്ഷിണമായി കാതോലിക്കാ ബാവായെ പള്ളിയിലേക്ക് ആനയിച്ചു. തുടർന്നു പരിശുദ്ധ പരുമലതിരുമേനിയുടെ കബറിങ്കൽ ബാവാ ധൂപപ്രാർത്ഥന നടത്തി. പിന്നീട് ധ്യാനമന്ദിരത്തിന്റെ മുകളിലത്തെ നിലയിൽ നിന്നു ജനങ്ങളെ ആശീർവദിച്ചു.

കാതോലിക്കാബാവായുടെ പ്രധാന കാർമികത്വത്തിലായിരിക്കും ഇന്നത്തെ മെത്രാഭിഷേക ശുശ്രൂഷ - പരുമല പള്ളിയോടു ചേർന്നുള്ള വിശാലമായ ഓഡിറ്റോറിയത്തിൽ.

പള്ളിമേടയിൽ നിന്നു നിയുക്ത മെത്രാന്മാരെയും, കാതോലിക്കാബാവാ മറ്റു മെത്രാപ്പോലീത്താമാർ എന്നിവരെയും ഓഡിറ്റോറിയത്തിലേക്ക് ആനയിക്കും.

പ്രഭാതനമസ്ക്കാരത്തിനുശേഷം എട്ടിനു കുർബ്ബാന തുടങ്ങും. ഒമ്പതു മുതൽ 12.30 വരെയാണു മെത്രാഭിഷേകശുശ്രൂഷ. തുടർന്ന് അഭിനവ മെത്രാന്മാരെ പള്ളിയിലേക്ക് ആനയിക്കും. പിന്നീടു പൊതുസമ്മേളനം.

നാലു മണിക്കു പുതിയ കാതോലിക്കാബാവായെ അനേകം കാറുകളുടെ അകമ്പടിയോടെ കോട്ടയം ദേവലോകം അരമനയിലേക്ക് ആഘോഷമായി ആനയിക്കും. മാർഗമദ്ധ്യേ എല്ലാ പള്ളികൾക്കും മുന്നിൽ സ്വീകരണം നൽകും.

*(മലയാള മനോരമ, 1991 ഏപ്രിൽ 30)*



# 13

# ദിദിമോസ് പ്രഥമൻ ബാവാ സ്ഥാനമേറ്റു

പരുമല: മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്റെ പിന്തുടർച്ചക്കാരനും മലങ്കര ഓർത്തഡോക്സ് സഭയുടെ ഏഴാം കാതോലിക്കായുമായി പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ സ്ഥാനമേറ്റു. സ്ഥാനത്യാഗം ചെയ്ത പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായുടെ സാന്നിധ്യത്തിൽ പരുമല സെമിനാരിയിൽ നടന്ന ഭക്തിസാന്ദ്രമായ സ്ഥാനാഭിഷേക ചടങ്ങിനു സഭയിലെ ബിഷപ്പുമാരും വൈദികരും നൂറുകണക്കിനു വിശ്വാസികളും സാക്ഷികളായി. മലങ്കര മെത്രാപ്പോലീത്തായായി ഞായറാഴ്ചതന്നെ അദ്ദേഹം സ്ഥാനമേറ്റിരുന്നു.

രാവിലെ ആറു മണിക്കു നിയുക്ത കാതോലിക്കായെ പള്ളിമേടയിൽ നിന്നു സ്വീകരിച്ചുകൊണ്ടുള്ള പ്രദക്ഷിണത്തോടെ സ്ഥാനാഭിഷേക ചടങ്ങുകൾ തുടങ്ങി. സഭാ സെക്രട്ടറി ഡോ. അലക്സാണ്ടർ കാരയ്ക്കൽ കാതോലിക്കേറ്റ് പതാകയും വൈദികട്രസ്റ്റി റവ. ഡോ. ഒ. തോമസ് വിശുദ്ധ വേദപുസ്തകവും വഹിച്ചു മുമ്പിൽ നടന്നു. മറ്റു ബിഷപ്പുമാരും വൈദികരും കന്യാസ്ത്രീകളും ഭക്തജനങ്ങളും പ്രദക്ഷിണത്തിൽ അണിചേർന്നു.

പ്രഭാത നമസ്ക്കാരത്തെ തുടർന്നു മാർ തീമോത്തിയോസിനെ ബിഷപ്പുമാർ മദ്ബഹായിലേക്കാനയിച്ചു. സ്ഥാനാഭിഷേകത്തിന്റെ ഒന്നാംഘട്ടമായ ആഹ്വാന ശുശ്രൂഷ തുടർന്നു നടത്തി. "പരിശുദ്ധ തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായിരുന്നു സഭ മുഴുവന്റെയും പരമാധികാരം ഉള്ള കാതോലിക്കാ – അതായത് തലവന്മാരുടെ പിതാവ് – ആയിത്തീരുവാൻ പരിശുദ്ധ റൂഹാ അങ്ങേ വിളിക്കുന്നു." ഈ ആഹ്വാന പ്രഖ്യാപനം നടത്തിയതു മുഖ്യകാർമ്മികനായ ഡോ. തോമസ് മാർ മക്കാറിയോസ് ആയിരുന്നു.

തുടർന്നു മാർ മക്കാറിയോസും മറ്റു മേൽപ്പട്ടക്കാരും നിയുക്ത കാതോലിക്കായുടെ മുന്നിൽ മുട്ടുകുത്തി. അദ്ദേഹവും അവരുടെ മുമ്പാകെ മുട്ടുകുത്തി നിന്ന് 'ഇതു ഞാൻ സമ്മതിച്ചു സ്വീകരിക്കുന്നു' എന്നു പറഞ്ഞു. 7.15 നു തോമസ് മാർ മക്കാറിയോസിന്റെ മുഖ്യ കാർമ്മികത്വത്തിൽ കുർബ്ബാന ആരംഭിച്ചു. കുർബ്ബാനമധ്യേയായിരുന്നു സ്ഥാനാരോഹണത്തിന്റെ രണ്ടാം ഘട്ടം. അതിനു മുന്നോടിയായി ഡോ. മാത്യൂസ് മാർ സേവേറിയോസ് പ്രസംഗിച്ചു.

'യജമാനൻ വരുമന്നേരത്തുണർവുള്ളോരായ്...' എന്നു തുടങ്ങുന്ന ഗാനത്തോടെയാണ് രണ്ടാം ഘട്ടത്തിനു തുടക്കം കുറിച്ചത്. ഒരു മണിക്കൂറോളം നീണ്ട പ്രാർത്ഥനകളുടെയും ഗാനങ്ങളുടെയും ഒടുവിൽ പുതിയ കാതോലിക്കാബാവാ വിശ്വാസം ഏറ്റുപറഞ്ഞ് ഒപ്പിട്ട് അതു മുഖ്യ കാർമ്മികനെ ഏൽപ്പിച്ചു. തുടർന്ന് എല്ലാവരും ചേർന്നു വിശ്വാസപ്രമാണം ചൊല്ലി.

പുതിയ കാതോലിക്കായുടെ നെറ്റിയിൽ മൂന്നു തവണ കുരിശുവരച്ചു മുഖ്യ കാർമികൻ മൂന്നു തവണ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ എന്ന പേര് പ്രഖ്യാപിച്ചു. ജനക്കൂട്ടം കുറിയേലായിസോൻ എന്ന് ഏറ്റുചൊല്ലി. അതിനുശേഷം കാതോലിക്കായെ സിംഹാസനത്തിലിരുത്തി ഉയർത്തി യോഗ്യൻ എന്നർത്ഥം വരുന്ന 'ഓക്സിയോസ്' ചൊല്ലി.

'മാർത്തോമ്മാ ശ്ലീഹായുടെ പരിശുദ്ധ സഭയുടെ പൗരസ്ത്യ കാതോലിക്കാ സിംഹാസനത്തിനു മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ഓക്സിയോസ്, ഓക്സിയോസ്, ഓക്സിയോസ്' എന്നു ബിഷപ്പുമാർ പറഞ്ഞപ്പോൾ ഭക്തജനവും 'ഓക്സിയോസ്' എന്ന് ഏറ്റുചൊല്ലി. മൂന്നുതവണ സിംഹാസനമുയർത്തി ഓക്സിയോസ് ചൊല്ലിയശേഷം ഉയർത്തിപ്പിടിച്ച സിംഹാസനത്തിലിരുന്നു കാതോലിക്കാ ബാവാ ഏവൻഗേലിയോൻ (വേദപുസ്തകം) വായിച്ചു.

പിന്നീട് അധികാരത്തിന്റെ ചിഹനമായി അംശവടി നൽകി. വടിയുടെ ഏറ്റവും മുകളിൽ സ്ഥാനത്യാഗം ചെയ്ത മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ പിടിച്ചു. താഴെയായി മൂപ്പുക്രമത്തിൽ മറ്റു ബിഷപ്പുമാരും ഏറ്റവും താഴെയായി പുതിയ ബാവായും. പ്രാർത്ഥന ചൊല്ലിയശേഷം സ്ഥാനമേറ്റ കാതോലിക്കാ ഒഴികെയുള്ളവർ അംശവടിയിൽ നിന്നു പിടി വിട്ടു. തുടർന്ന് അധികാരത്തിന്റെ ചിഹ്നമായ അംശവടി അദ്ദേഹത്തിൽ വന്നുചേർന്നു.

സ്ഥാനചിഹനമായ കുരിശുമാല മാത്യൂസ് ദ്വിതീയൻ ബാവാ തന്നെയാണു ദിദിമോസ് പ്രഥമൻ ബാവായെ അണിയിച്ചത്. ദൈവമാതാവിന്റെ ചിത്രമുള്ള മാല, തോമ്മാശ്ലീഹായുടെ ചിത്രമുള്ള മാല എന്നിവയും അദ്ദേഹത്തെ അണിയിച്ചു. ഇതോടെ സ്ഥാനാരോഹണ ചടങ്ങുകൾ സമാപിച്ചു.

പിൻഗാമിയുടെ സ്ഥാനാഭിഷേക ചടങ്ങിൽ സ്ഥാനമൊഴിയുന്ന കാതോലിക്കാ പങ്കെടുക്കുന്നതും സ്ഥാനചിഹനം അണിയിക്കുന്നതും മലങ്കരസഭയുടെ ചരിത്രത്തിലാദ്യമാണ്. കുർബ്ബാനയുടെ ബാക്കിഭാഗം ദിദിമോസ് കാതോലിക്കാബാവായാണു പൂർത്തിയാക്കിയത്. കുർബ്ബാനാനന്തരം മാത്യൂസ് ദ്വിതീയൻ ബാവാ പിൻഗാമിയെ ആശ്ലേഷിക്കുകയും സ്നേഹചുംബനം നൽകുകയും ചെയ്തു.

നേരത്തെ മാത്യൂസ് ദ്വിതീയൻ ബാവാ സ്ഥാനത്യാഗം ചെയ്തുകൊണ്ടുള്ള കൽപന എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറി തോമസ് മാർ അത്താനാസ്യോസ് വായിച്ചു. സമുദായ ട്രസ്റ്റി പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര, വൈദിക ട്രസ്റ്റി റവ. ഡോ. ഒ. തോമസ്, സഭാ സെക്രട്ടറി ഡോ. അലക്സാണ്ടർ കാരയ്ക്കൽ എന്നിവർ പരിശുദ്ധ ബാവായെ ഹാരാർപ്പണം ചെയ്തു. മലയാള മനോരമയ്ക്കു വേണ്ടി എഡിറ്റർ മാമ്മൻ മാത്യു ഹാരം അണിയിച്ചു.

## സഭാമക്കൾ ഒന്നായിത്തീരണം: ദിദിമോസ് പ്രഥമൻ ബാവാ

പരുമല: സഭയുടെ ഐക്യത്തിനും അഖണ്ഡതയ്ക്കും സഭാമക്കൾ ഒത്തൊരു

മിച്ചു പ്രവർത്തിക്കണമെന്നു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാബാവാ ആഹ്വാനം ചെയ്തു. സ്നേഹത്തിലൂടെയും അനുരഞ്ജനത്തിലൂടെയും സഭാമക്കൾ ഒന്നായിത്തീരണമെന്നാണ് ആഗ്രഹം. അതിനായി പ്രയത്നിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യും.

അനൈക്യത്തിനു കാരണം സ്വാർത്ഥതയാണ്. അതില്ലാതെയാക്കി എല്ലാവരും ഒത്തൊരുമിച്ച് മുന്നോട്ടു പോകണം. സഭയുടെ ഉന്നതിക്കും സമൂഹത്തിന്റെ നന്മയ്ക്കും പ്രവർത്തിക്കുകയാണ് ഈ കാലഘട്ടത്തിന്റെ ആവശ്യം. ഇതിനായി സ്ഥാനികളും വൈദികരും വിശ്വാസികളും ഒറ്റക്കെട്ടായി ഒരേ ലക്ഷ്യത്തിൽ മുന്നേറണമെന്നു ബാവാ പറഞ്ഞു.

കെട്ടുറപ്പും അച്ചടക്കവുമുള്ള സമൂഹത്തിനു മാത്രമേ വളരുവാൻ കഴിയൂ. ബാഹ്യമായ വെല്ലുവിളികളെ നേരിടുവാൻ സഭ സജ്ജമാകണമെങ്കിൽ ആന്തരികമായ ഐക്യത്തിലേക്കു നാം വളർന്നേ കഴിയൂ എന്നു മറുപടി പ്രസംഗത്തിൽ ബാവാ പറഞ്ഞു. ശുശ്രൂഷാ മനോഭാവത്തിലൂടെ സമൂഹത്തെ സ്വാധീനിക്കുവാൻ കഴിവും പ്രാപ്തിയുമുള്ള വൈദിക - അൽമായ നിര സഭയുടെ ഫലവത്തായ പ്രേഷിത ദൗത്യത്തിന് അനിവാര്യമാണ്. 14 വർഷം സഭയെ പരിപാലിച്ച



പ. മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവായുടെ സ്ഥാനാരോഹണം.

ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായെ തുടർന്നും സഭാ മക്കൾ നെഞ്ചിലേറ്റി പരിപാലിക്കുമെന്ന് ഉത്തമ വിശ്വാസമുണ്ടെന്ന് ബാവാ പറഞ്ഞു. ഇതര സഭകളെ സഹോദരീ സഭകളായി കണ്ടു സഹകരിച്ചു വരുന്ന പാരമ്പര്യം തുടരുമെന്ന് അദ്ദേഹം അറിയിച്ചു.

## ദിദിമോസ് പ്രഥമന് ആശംസകളോടെ മാത്യൂസ് ദ്വിതീയൻ

പരുമല: പരിശുദ്ധ ദിദിമോസ് പ്രഥമൻ കാതോലിക്കാബാവായ്ക്കു ദീർഘകാലം സഭയെ ഐശ്വര്യത്തിലും ഉന്നമനത്തിലും വളർത്താൻ കഴിയട്ടെയെന്നു സ്ഥാന ത്യാഗം ചെയ്ത പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ ആശംസിച്ചു. കാതോലിക്കാബാവായുടെ സ്ഥാനാഭിഷേക ത്തിനു ശേഷം നടന്ന അനുമോദന സമ്മേളനത്തിൽ പ്രസംഗിക്കുകയായിരുന്നു അദ്ദേഹം. ആരോഗ്യത്തോടെയിരിക്കുമ്പോൾ തന്നെ സ്ഥാനം കൈമാറാൻ തീരുമാ നിച്ചിരുന്നതാണ്. പരിശുദ്ധ ദിദിമോസ് പ്രഥമൻ ബാവായുടെ ജന്മദിനവും സഭ യുടെ ശുദ്ധീകരണ ദിവസവും സഭാവർഷത്തിന്റെ ആദ്യ ദിവസവും സ്ഥാനകൈമാ റ്റത്തിനു കഴിഞ്ഞതിൽ സന്തോഷമുണ്ട്.

1991-ൽ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായി സ്ഥാനമേറ്റതു മുതൽ നിയുക്ത കാതോലിക്കായും മെത്രാപ്പോലീത്തമാരും മാനേജിംഗ് കമ്മിറ്റിയും സഭാജനങ്ങളും നൽകിയ സഹായത്തിനു നന്ദി പറയുന്നതായി അദ്ദേഹം പറ ഞ്ഞു. പുതിയ കാതോലിക്കാബാവായെ മാത്യൂസ് ദ്വിതീയൻ ബാവാ പൂമാലയണി യിച്ച് ആശ്ലേഷിച്ചു.

എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറി തോമസ് മാർ അത്താനാസ്യോസ് അധ്യക്ഷത വഹിച്ചു. വൈദികട്രസ്റ്റി റവ. ഡോ. ഒ. തോമസ്, സഭാ സെക്രട്ടറി ഡോ. അലക്സാണ്ടർ കാരയ്ക്കൽ, മലബാർ ഭദ്രാസന വൈദികസംഘം സെക്ര ട്ടറി ഫാ. ഗീവർഗീസ് പൊന്നോല എന്നിവർ പ്രസംഗിച്ചു. സ്ഥാനാഭിഷേക ചട ങ്ങിൽ ഡോ. തോമസ് മാർ മക്കാറിയോസ് കുർബ്ബാന അർപ്പിച്ചു. സീനിയർ ബിഷപ്പ് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, തോമസ് മാർ അത്താനാസ്യോസ്, കുര്യാക്കോസ് മാർ ക്ലിമ്മീസ്, മാത്യൂസ് മാർ എപ്പിഫാനിയോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ്, പൗലോസ് മാർ പക്കാമിയോസ്, പൗലോസ് മാർ മിലി ത്തിയോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഗീവർഗീസ് മാർ ഈവാനി യോസ്, ഡോ. ഗീവർഗീസ് മാർ കൂറിലോസ്, ഡോ. സഖറിയാസ് മാർ തെയോഫി ലോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഔഗേൻ മാർ ദീവന്നാസ്യോ സ്, ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്, ഡോ. യാക്കോബ് മാർ ഐറേനി യോസ്, ഡോ. യൂഹാനോൻ മാർ മിലിത്തിയോസ് എന്നിവർ സഹകാർമികരായിരു ന്നു.

ദേവലോകം അരമനയിലെത്തിയ പരിശുദ്ധ കാതോലിക്കാബാവായെ മന്ത്രിമാ രായ കെ. എം. മാണി, സി. എഫ്. തോമസ്, ജോസഫ് എം. പുതുശേരി എം.എൽ.എ., റോഷി അഗസ്റ്റിൻ എം.എൽ.എ. എന്നിവർ സന്ദർശിച്ച് ആശംസ യർപ്പിച്ചു.

## സഭാചരിത്രത്തിലെ അപൂർവതകളോടെ പരിശുദ്ധ മാത്യൂസ് ദ്വിതീയൻ ബാവാ

പരുമല: മലങ്കരസഭയിലെ നാലാമത്തെ കാതോലിക്കായുടെ സ്ഥാനാരോഹണം മുതൽ പിൻഗാമിയായ ഏഴാമത്തെ കാതോലിക്കായുടെ സ്ഥാനാരോഹണംവരെ മെത്രാപ്പോലീത്തായായി സാന്നിധ്യമേകാൻ കഴിഞ്ഞ അപൂർവ്വ ഭാഗ്യത്തിന് ഉടമയാണ് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ. കോട്ടയം ഏലിയാ കത്തീഡ്രലിൽ 1964 മെയ് 22-നു കണ്ടനാട് ഭദ്രാസനാധിപൻ ഔഗേൻ മാർ തീമോത്തിയോസിനെ പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെ പിൻഗാമിയായി മലങ്കരസഭയിലെ മെത്രാപ്പോലീത്താമാരുടെ കാർമികത്വത്തിൽ അഭിഷിക്തനാക്കിയപ്പോൾ മാത്യൂസ് മാർ കൂറിലോസ് (പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ) കാർമികനായിരുന്നു.

അഞ്ചാം കാതോലിക്കായായി കോട്ടയം പഴയസെമിനാരിയിൽ 1975 ഒക്ടോബർ 27-നു നിയുക്ത കാതോലിക്കാ മാത്യൂസ് മാർ അത്താനാസ്യോസിനെ, പരിശുദ്ധ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായെന്ന പേരിൽ അഭിഷിക്തനാക്കിയപ്പോൾ അന്നത്തെ സീനിയർ മെത്രാനായിരുന്ന പാറേട്ട് മാർ ഈവാനിയോസ്, ദാനിയേൽ മാർ പീലക്സീനോസ് എന്നിവർക്കൊപ്പം മുഖ്യകാർമികത്വം വഹിക്കാൻ കൊല്ലം ഭദ്രാസനാധിപൻ കൂടിയായിരുന്ന മാത്യൂസ് മാർ കൂറിലോസും ഉണ്ടായിരുന്നു.

മലങ്കരസഭയിലെ ആറാം കാതോലിക്കായായി പരുമല സെമിനാരിയിൽ 1991 ഏപ്രിൽ 29-ന് അഭിഷിക്തനായ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ സ്ഥാനാരോഹണത്തിന്റെ പിറ്റേന്നു പരുമലയിൽ അഞ്ചു മെത്രാന്മാരെ വാഴിച്ചതും ചരിത്രമായി. മൂന്നു തവണയായി പരുമലയിൽ 11 മെത്രാന്മാരെ അഭിഷിക്തരാക്കിയ ബാവാ സഭയിൽ ഏറ്റവും കൂടുതൽ മെത്രാന്മാരെ വാഴിച്ച കാതോലിക്കാമാരിൽ ഒരാളാണ്. പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവായും 11 മെത്രാന്മാരെ വാഴിച്ചിരുന്നു.

പിൻഗാമിയായി നിയുക്ത കാതോലിക്കാ തോമസ് മാർ തിമോത്തിയോസിനെ പരിശുദ്ധ ദിദിമോസ് പ്രഥമൻ കാതോലിക്കാബാവായായി സ്ഥാനാഭിഷിക്തനാക്കിയപ്പോൾ ശുശ്രൂഷയിൽ പങ്കെടുത്ത് പിൻഗാമിക്കു സ്ഥാനചിഹ്നങ്ങൾ കൈമാറാനും അനുഗ്രഹം നേരാനും പരിശുദ്ധ മാത്യൂസ് ദ്വിതീയൻ ബാവായ്ക്കു കഴിഞ്ഞു. അൻപത്തിരണ്ടര വർഷമായി മേൽപ്പട്ടസ്ഥാനത്തു തുടരുന്ന പരിശുദ്ധ ദ്വിതീയൻ കാതോലിക്കാ ബാവാ ഭാരത ക്രൈസ്തവ സഭാചരിത്രത്തിലെ അപൂർവ്വനേട്ടവുമായാണു സഭയുടെ പരമാധ്യക്ഷസ്ഥാനം ഒഴിഞ്ഞത്.

## ദിദിമോസ് എന്ന തോമസ്

പരുമല: ക്രിസ്തുശിഷ്യനും ഭാരത അപ്പോസ്തോലനുമായ തോമ്മാശ്ലീഹായുടെ നാമധേയം പേറുന്ന പുതിയ കാതോലിക്കാബാവാ തോമ്മാശ്ലീഹായുടെ തന്നെ മറ്റൊരു പേരായ ദിദിമോസ് എന്ന പേരു സ്വീകരിക്കുകയായിരുന്നു. ദിദിമോസ്

എന്നതു ഗ്രീക്ക് പദമാണ്. അതിന്റെ അരാമ്യ പദമാണു തോമസ്. ബൈബിളിൽ ദിദിമോസ് എന്ന തോമസ് എന്നാണു തോമാശ്ലീഹായെ സംബോധന ചെയ്തിട്ടുള്ളത്. ഇരട്ട എന്നാണിതിന് അർത്ഥം.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാബാവായുടെ സ്ഥാനാഭിഷേകം മലങ്കര ഓർത്തഡോക്സ് സഭയുടെ ചരിത്രത്തിൽ അവിസ്മരണീയമായി. സഭയുടെ ശുദ്ധീകരണദിവസവും ആരാധനാ വർഷത്തിന്റെ ആരംഭവുമായ ഞായറായ്ചയാണു പരിശുദ്ധ ദിദിമോസ് പ്രഥമൻ മലങ്കര മെത്രാപ്പോലീത്തായായി സ്ഥാനമേറ്റത്. പിറ്റേന്നു കാതോലിക്കാ സ്ഥാനാഭിഷേകവും നടന്നു. പുതിയ കാതോലിക്കാബാവായുടെ 85-ാം ജന്മദിനം ഒക്ടോബർ 29-നായിരുന്നു.

പുതിയ സ്ഥാനലബ്ധി തേടിയെത്തിയതു ജന്മദിന സമ്മാനംപോലെ പിറ്റേന്നും. മലങ്കരസഭയിലെ ആദ്യത്തെ പ്രഖ്യാപിത പരിശുദ്ധനായ പരുമല തിരുമേനിയുടെ 103-ാം ഓർമ്മപ്പെരുന്നാൾ ഇന്നും നാളെയും ആഘോഷിക്കുമ്പോൾ പുതിയ കാതോലിക്കാ സ്ഥാനാരോഹണം അപൂർവതയാകുന്നു.

# Enthronement of New Catholicos

### Indian Orthodox Herald News Service

Kottayam: November 1 2005:: Baselios Marthoma Mathews II Makes the Abdication a Gracious Event for the Orthodox Church.

True to His Holiness's ingrained quality of being with malice towards none and but with goodwill to all Baselios Marthoma Mathews II abdicated the throne enabling the Seventh Catholicos and Malankara Metropolitan to be well in office with the divine christening as Baselios Marthoma Didymos I. Amidst prayerful chanting that swelled from the faithful at the Parumala Seminary Church H. B. Thomas Mar Thimothios was ordained as the Catholicos of the East and Malankara Metropolitan on Monday 31 October 2005.

For the first time in the history of the Church, the newly ordained Catholicos was privileged with the physical presence of his predecessor during the installation ceremony. Invoking prayers from one and all, when Catholicos Baselios Marthoma Mathews II offered the shepherd Staff – Amsavadi - and adorned the successor with three engelpions – one of Cross and another of St. Mary and another of St. Thomas, with the words – the Spiritual authority and the Temporal authority that the Church entrusted with me fourteen years ago is now handed over to you with all the satisfaction of the heart - it was a divine will that was fulfilled. Choking the eyes and hearts of all, when His Holiness Marthoma Mathews II Bava stood up, at the conclusion of the ceremony, to hug and garland his successor, it was a meeting of the Past and the Present, giving way for the latter.

More touching was the parting message given by the outgoing Catholicos, wishing the new Catholicos God's benison in the discharging of the duties for the steadier

growth of the Church. Then taking leave of his Authority and the Throne, with his head held high, H. H. Baselios Marthoma Mathews II, stepped down from the Holy Place of the Parumala Seminary Church assisted by Fr. V. M .James and Fr. Varughese and Deacon Siby, leaving the destiny of the Church, safely and graciously, in the hands of Catholicos Baselios Marthoma Didymos First and other Metropolitans , Priests, Deacons and the Faithful.

## We Keep The Doors Wide Open:<br>His Holiness Marthoma Didymos I

### Indian Orthodox Herald News Service

Kottayam: November 2 2005: The Supreme Head of the Church of Malankara His Holiness Baselios Marthoma Didymos I said he was praying for peace not only in the church and for believers, but in the entire nation. Talking to newspersons after assuming the highest position of the church of Malankara at the church headquarters at Devalokam, His Holiness said his desire to establish peace with the patriarch faction is his primary concern. He is ready to start peace talks based on the constitution of the church with the Patriarch faction, if they take the initiative.

“We were keeping our doors wide open, now it is for them to take a decision,’’ His Holiness was answering to a question to the media persons.

Referring on a media report of an alleged ultimatum given by the Catholicos Baselios Thomas I, head of the Patriarch faction, that they would take possession of the churches under dispute if the government did not take steps to re-open them, he declined. “Violence is not the path of the Orthodox church. The government should take steps to reopen the churches under dispute on the basis of the court verdict,’’ His Holiness said.

His Holiness the Catholicos Baselios Marthoma Didymos I was enthroned as supreme head of the Malankara Orthodox Syrian church on October 31 following the abdication of the throne by Catholicos Baselios Marthoma Mathews II due to ill health and old age.

His Holiness also expressed his gratitude to the authorities of the Gulf countries for giving permission for establishing churches in their country. His Holiness also said that the possibility of convening a meeting of the Malankara Association will be discussed with the necessary committees to elect a designate Catholicos, since there is no constitutional provision for that position.

Metropolitan Dr. Thomas Mar Makarios and Sabha Secretary Dr. Alexander Karakkal was also with His Holiness to attend the press conference.

Many dignitaries also visited His Holiness at his head quarters Devalokam Aramana.



# 14

# മഹാ ഇടയനായി പൗലോസ് ദ്വിതീയൻ ബാവാ സ്ഥാനമേറ്റു

## ദിദിമോസ് പ്രഥമൻ ഇനി വലിയ ബാവാ

പരുമല: പ്രാർത്ഥന തൊഴുകൈകളായും ആഹ്ലാദം നിറകണ്ണുകളായും പരുമലയുടെ പുണ്യഭൂമിയെ പുൽകിയ പ്രഭാതം മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്കു പുതിയ മഹായിടയനെ സമ്മാനിച്ചു. ചാരെയും ദൂരെയുമായി ഭക്തലക്ഷങ്ങൾ സമർപ്പിച്ച പ്രാർത്ഥനാമന്ത്രങ്ങളുടെ കൈപിടിച്ചു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാബാവാ മലങ്കര മക്കളുടെ പരമാദ്ധ്യക്ഷനായി വിനയപൂർവ്വം തല വണങ്ങി. പരിശുദ്ധ സിംഹാസനത്തിലേക്കു ശ്രേഷ്ഠ നിയുക്ത കാതോലിക്കായെ അവരോധിച്ച് സ്ഥാനത്യാഗത്തിന്റെ മഹനീയ മാതൃകയായ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവായെ ഇനി സഭാമക്കൾ വലിയ ബാവാ എന്ന് അത്യാദരവോടെ നെഞ്ചിലേറ്റും.

പരുമല തിരുമേനിയുടെ സാന്നിദ്ധ്യം പരിമളം പരത്തുന്ന പുണ്യഭൂമി, പരിശുദ്ധന്റെ വലിയ പെരുന്നാളിനായി നോമ്പുപവാസങ്ങളോടെയെത്തിയ ആയിരങ്ങൾ: സ്ഥാനമൊഴിയുന്ന കാതോലിക്കാ പൂർണ്ണസമയവും മുഖ്യ കാർമ്മികനായ അപൂർവത – സഭ പുതിയ ഇടയനെ സ്വീകരിച്ചത് അനുപമ ദൈവാനുഗ്രഹത്തിന്റെ പുണ്യനാളിലായിരുന്നു. മലങ്കരമെത്രാപ്പോലീത്തായും കിഴക്കിന്റെ കാതോലിക്കായുമായി പൗലോസ് ദ്വിതീയൻ ബാവാ ഇനി മലങ്കരയെ പുതിയ മേച്ചിൽപ്പുറങ്ങളിലേക്കു നയിക്കും. ശ്രേഷ്ഠ നിയുക്ത ബാവാ പൗലോസ് മാർ മിലിത്തിയോസ് എന്ന പഴയ പേര് ഇനി ചരിത്രത്തിലേക്ക്.

മലങ്കരയുടെ ശ്രേഷ്ഠ പാരമ്പര്യത്തിന്റെ പ്രഖ്യാപനമായിരുന്നു സ്ഥാനാരോഹണം. പ്രഭാതപ്രാർത്ഥനയ്ക്കു ശേഷം ദിദിമോസ് ബാവാ മുഖ്യകാർമ്മികനായി കുർബ്ബാന. തോമസ് മാർ അത്താനാസിയോസ് കുർബ്ബാനയുടെ സഹകാർമ്മികനായി. മഹാപൗരോഹിത്യത്തെക്കുറിച്ചുള്ള ഫാ. ഡോ. കെ. എം. ജോർജിന്റെ പ്രസംഗത്തിനുശേഷം സ്ഥാനാരോഹണ ശുശ്രൂഷ. സഭാസ്ഥാപനവും ശ്ലൈഹിക പിൻതുടർച്ചയും ഘോഷിക്കുന്ന വേദഭാഗം (ഏവൻഗേലിയോൻ) ദിദിമോസ് ബാവാ വായിച്ചു.

സുന്നഹദോസ് സെക്രട്ടറി ഡോ. മാത്യൂസ് മാർ സേവേറിയോസ് ശ്രേഷ്ഠ നിയുക്ത ബാവായെ മദ്ബഹാ മധ്യത്തിലേക്ക് ആനയിച്ചു. നിയുക്ത ബാവാ വിശ്വാസപ്രഖ്യാപനം ഒപ്പിട്ടു പരിശുദ്ധ ബാവായ്ക്ക് കൈമാറി. പരിശുദ്ധ ബാവാ നെറ്റിയിൽ മൂന്നു തവണ കുരിശുവരച്ച് പേരു ചൊല്ലി വിളിച്ചു: പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ.

പൂർണ്ണ സ്ഥാനവസ്ത്രങ്ങൾ അണിയിച്ചു പൗലോസ് ദ്വിതീയൻ ബാവായെ മെത്രാൻ സിംഹാസനത്തിൽ ഉയർത്തി ഓക്സിയോസ് (യോഗ്യൻ) ചൊല്ലി. തുടർന്നുള്ള ബാവായുടെ ഏവൻഗേലിയോൻ ആടുകൾക്കുവേണ്ടി ജീവനെക്കൊടുക്കുന്ന നല്ല ഇടയന്റെ ഉപദേശമായിരുന്നു. പൗലോസ് ദ്വിതീയൻ ബാവായാണു കുർബാന പൂർത്തിയാക്കിയത്.

വലിയ ബാവായും പരിശുദ്ധ ബാവായും പരസ്പരം ഹാരമണിയിച്ചശേഷം വൈദികട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, അൽമായ ട്രസ്റ്റി എം. ജി. ജോർജ്ജ് മുത്തൂറ്റ്, സഭാ സെക്രട്ടറി ഡോ. ജോർജ്ജ് ജോസഫ് എന്നിവരും വിവിധ പ്രതിനിധികളും ബാവായെ ഹാരമണിയിച്ചു.

സഭയിലെ മെത്രാപ്പോലീത്താമാർ, വിശ്വാസി സഹസ്രങ്ങൾ എന്നിവർക്കൊപ്പം ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം മാർത്തോമ്മാ വലിയ മെത്രാപ്പോലീത്താ, ആർച്ച് ബിഷപ്പുമാരായ മാർ ജോസഫ് പൗവത്തിൽ, മാർ ജോസഫ് പെരുന്തോട്ടം, രാഷ്ട്രീയ നേതാക്കൾ തുടങ്ങി പ്രമുഖർ സ്ഥാനാരോഹണത്തിനു സാക്ഷികളായി.

പരുമല തിരുമേനിയുടെ കബറിടത്തിലും പിന്നീടു കോട്ടയം പഴയ സെമിനാരി, ദേവലോകം, വള്ളിക്കാട്ട് ദയറാ എന്നിവിടങ്ങളിലെ സഭാ പിതാക്കന്മാരുടെ കബറുകളിലും പരിശുദ്ധ ബാവാ ധൂപപ്രാർത്ഥന നടത്തി. ദേവലോകം കാതോലിക്കേറ്റ് ഓഫീസിലെത്തി ബാവാ ചുമതല ഏറ്റെടുക്കുകയും ചെയ്തു.



പ. മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവായുടെ സ്ഥാനാരോഹണം.

# അനുഗ്രഹം നേർന്ന്, കൈപിടിച്ച് വലിയ ബാവാ ഹൃദയത്തോടു ചേർത്ത് പരിശുദ്ധബാവാ

പരുമല: സമ്പൂർണ്ണ സമർപ്പണത്തോടെ പിൻഗാമിക്കു വഴിയൊരുക്കി മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ വലിയ ബാവയായി വിശ്രമജീവിതത്തിലേക്കു പ്രവേശിക്കുന്ന പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവായുടെ സാന്നിദ്ധ്യവും മുഖ്യകാർമികത്വവുമായിരുന്നു പുതിയ ബാവായുടെ സ്ഥാനാരോഹണ ചടങ്ങിലെ ആഹ്ലാദനിമിഷങ്ങൾ. ശുശ്രൂഷയുടെ ഓരോ ഘട്ടത്തിലുമെന്നപോലെ, പുതിയ ഇടയന് ആശംസ കൈമാറിയപ്പോഴും ദിദിമോസ് ബാവാ അവ സ്നേഹത്തിൽത്തന്നെ ചാലിച്ചു നൽകി. "എന്നെ ജ്യേഷ്ഠനെപ്പോലെ കരുതി സ്നേഹിക്കുന്ന നിയുക്ത ബാവാ കാതോലിക്കാ സ്ഥാനത്തേക്കു വരുമ്പോൾ എനിക്ക് ഏറെ സന്തോഷമുണ്ട്. അദ്ദേഹം നിയുക്ത ബാവാ ആയപ്പോൾ മുതൽ അടുത്തടുത്ത മുറികളിൽ താമസിക്കുകയും ഒരുമിച്ചു ഭക്ഷണം കഴിക്കുകയും ചെയ്താണു ഞങ്ങൾ മുന്നോട്ടു പോയത്. അദ്ദേഹത്തിന്റെ നേതൃത്വത്തിൽ സഭാഭരണം എത്രയോ അനുഗ്രഹപ്രദമായിത്തീരാനും വാഴ്‌വും അനുഗ്രഹവും ഞാൻ നേരുകയാണ്." പൗലോസ് ദ്വിതീയൻ ബാവായുടെ മറുപടിപ്രസംഗവും നവതി പിന്നിട്ട ദിദിമോസ് പ്രഥമൻ ബാവാ എന്ന താപശ്രേഷ്ഠനുള്ള കൃതജ്ഞതാപ്രകാശനമായി. അദ്ദേഹത്തിന്റെ പുണ്യകരങ്ങൾകൊണ്ട് ഈ പരമോന്നത ശ്രേഷ്ഠമഹാപുരോഹിത പദവിയിലേക്ക് നയിക്കപ്പെടുന്നതിലുള്ള ഭാഗ്യം പൗലോസ് ദ്വിതീയൻ ബാവാ പങ്കുവച്ചു: "ഉത്തമ മാതൃകയായി ദിദിമോസ് ബാവാ നയിച്ച അഞ്ചു വർഷം മലങ്കരയുടെ ചരിത്രത്തിലെ സുവർണ്ണ കാലഘട്ടമാണ്. തന്റെ പിൻഗാമിയായ കാതോലിക്കാബാവാ, 14 മെത്രാന്മാർ എന്നിവരെ വാഴിക്കുകയും മൂറോൻ കൂദാശ നടത്തുകയും ചെയ്തു ആ ഭാഗ്യജീവിതം. എന്നെ മകനെപ്പോലെ കരുതുകയും ഹൃദയത്തോടുചേർത്തുനിർത്തി ഉപദേശിക്കുകയും ചെയ്ത പിതാവേ, അങ്ങ് ആയിരം സൂര്യ ശോഭയോടെ ഞങ്ങളുടെ വലിയ ബാവായായി പൂർണ്ണാരോഗ്യത്തോടെ കാലങ്ങളോളം ഞങ്ങൾക്കൊപ്പം ഉണ്ടാവണമെന്ന് ഞാൻ പ്രാർത്ഥിക്കുകയാണ്." സന്തോഷത്തിനൊപ്പം ആശങ്കകളും തന്റെ വഴികളിൽ വെളിച്ചം കാട്ടിയ ഗുരുക്കന്മാരുടെ ഓർമ്മയും പങ്കിട്ടാണ് പൗലോസ് ദ്വിതീയൻ ബാവാ പ്രസംഗം പൂർത്തിയാക്കിയത്. "കുന്നംകുളം മാങ്ങാട് ഗ്രാമത്തിൽ ഒരു സാധാരണകുടുംബത്തിൽ ജനിച്ച ബലഹീനനായ എന്നെ ഈ വലിയ ദൗത്യത്തിലേക്കു വിളിക്കുമ്പോൾ ദൈവത്തിൽ ഞാൻ എല്ലാം അർപ്പിക്കുകയാണ്. പച്ചയായ പുൽപ്പുറങ്ങളിലേക്ക് അജഗണങ്ങളെ നയിക്കാൻ മൺകൂടാരമായ എന്നെ യോഗ്യനാക്കേണമേ എന്നാണു പ്രാർത്ഥന."

സന്യാസജീവിതത്തിനു വഴികാട്ടിയ മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ, യൂഹാനോൻ മാർ സേവേറിയോസ് എന്നിവരുടെ ഓർമ്മയ്ക്കു മുന്നിൽ പരിശുദ്ധ ബാവാ നന്ദി അർപ്പിച്ചു.

ബാഹ്യമായ പുരോഗതിയേക്കാളുപരി വിശ്വാസികളുടെ കൂട്ടായ്മയായും മനുഷ്യന്റെ ആകുലതകൾ തിരിച്ചറിയുന്ന, കാരുണ്യത്തിന്റെ വാതിലുകൾ തുറന്നിടുന്ന സഭയായി ഇതു രൂപാന്തരപ്പെടണമെന്ന സ്വപ്നവും പൗലോസ് ദ്വിതീയൻ

ബാവാ പങ്കുവച്ചു. അനൈക്യവും സമാധാനമില്ലായ്മയും മാറ്റാൻ ആവോളം ശ്രമിക്കും. ആശങ്കകളുണ്ടെങ്കിലും പ്രതിസന്ധികൾക്കിടയിലൂടെ നയിച്ച പുണ്യ പൂർവികരുടെ ചരിത്രത്തിൽ നിന്ന് ഊർജ്ജമുൾക്കൊണ്ട് ഇടയശുശ്രൂഷ നയിക്കുമെന്ന വാഗ്ദാനത്തോടെയാണ് പുതിയ ഇടയൻ വലിയ പദവിയിലേക്ക് പ്രവേശിച്ചത്.

മലങ്കരയുടെ പുതിയ മഹായിടയൻ സ്ഥാനമേറ്റത് കേരളപ്പിറവി വാർഷിക ദിനത്തിലെന്നതും മറ്റൊരു പ്രത്യേകതയായി.

മലങ്കരസഭയുടെ ആദ്യ കാതോലിക്കാ ബസേലിയോസ് പൗലോസ് പ്രഥമനു ശേഷം ഒരു നൂറ്റാണ്ടോളം പിന്നിടുമ്പോഴാണ് പൗലോസ് എന്ന പേരിൽ മറ്റൊരു കാതോലിക്കായെ മലങ്കരയ്ക്കു ലഭിക്കുന്നത്.

കാതോലിക്കേറ്റിന്റെ ശതാബ്ദി 2012-ൽ നടക്കുമ്പോൾ അതിലേക്കു നയിക്കുന്നത് പൗലോസ് ദ്വിതീയൻ ബാവായാവും എന്നത് ദൈവം മലങ്കരസഭയ്ക്കായി കാത്തുവച്ച പുണ്യ നിയോഗം.



# 15

# 1958-ലെ സഭാ ഏകീകരണം

## പ. കാതോലിക്കാബാവായുടെ കല്പന

നമ്പർ 105

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനുമായ ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി)

വിശുദ്ധ മാർതോമ്മാ ശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിന്മേൽ ആരുഢനായിരിക്കുന്ന ബലഹീനനായ രണ്ടാമത്തെ ഗീവറുഗീസ് എന്ന് അഭിധാനമുള്ള ബസ്സേലിയോസ് കാതോലിക്കാ.

(മുദ്ര)

നമ്മുടെ അധികാരസീമയിൽപ്പെട്ട നമ്മുടെ സ്നേഹഭാജനങ്ങളായ മേല്പട്ടക്കാർ, പട്ടക്കാർ, ശെമ്മാശന്മാർ ഇവർക്കും വിശ്വാസികളായ ജനങ്ങൾക്കും ദൈവികകൃപയും അപ്പോസ്തോലിക വാഴ്വും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

ദീർഘകാലമായി നമ്മുടെ സഭയിൽ നിലനിന്നുവന്ന അസമാധാനവും കലഹങ്ങളും അവസാനിപ്പിക്കുന്നതിനു കാലം ചെയ്ത മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും നാമും പല ശ്രമങ്ങളും നടത്തിയതിൽ സമാധാനം കൈവരുത്തുന്നതിനു സാധിക്കാതെയിരുന്നതിൽ നാം എപ്പോഴും ദുഃഖത്തിൽ ഇരുന്നിരുന്നു. എന്നാൽ അസമാധാനം തീർത്ത് ഒന്നായിത്തീരുന്നതിനുള്ള സന്നദ്ധത കാണിച്ചു നാം ഒന്നായിച്ചേർന്നിരിക്കുന്നതിനാൽ നാം അത്യധികം സന്തോഷിക്കുകയും ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്യുന്നു.

സഭയിലെ സമാധാനത്തിനുവേണ്ടി മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പാസ്സാക്കി നടപ്പിലിരിക്കുന്ന ഭരണഘടനയ്ക്കു വിധേയമായി മോറോൻ മാർ ഇഗ്നാത്യോസ് യാക്കൂബ് തൃതീയനെ അന്ത്യോഖ്യാ പാത്രിയർക്കീസ് ആയി സ്വീകരിക്കുന്നതിന് നാം പ്രസാദിച്ചിരിക്കുന്നു.

അദ്ദേഹത്തിന്റെ കീഴിൽ മലങ്കരയുള്ള മേല്പട്ടക്കാരെയും ടി ഭരണ ഘടനയിലെ വ്യവസ്ഥകൾക്ക് അനുസരണമായി സ്വീകരിക്കുന്നതിനു നമുക്ക് സന്തോഷമുണ്ട്.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടുംകൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയതു ദൈവ മാതാവായ വിശുദ്ധ കന്യക മറിയാമിന്റേയും ഇൻഡ്യയുടെ കാവൽപിതാവായ മാർത്തോമ്മാശ്ലീഹായുടെയും ശേഷമുള്ള എല്ലാ ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ തന്നെ.

ആമ്മീൻ

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ... ഇത്യാദി.

എന്ന്

1958 ഡിസംബർ 16–ാം തീയതി

കോട്ടയം കാതോലിക്കേറ്റ് അരമനയിൽ നിന്നും

# പ. പാത്രിയർക്കീസ് ബാവായുടെ കല്പന

നമ്പർ 447

സർവ്വശക്തനായി, സാരാംശ സമ്പൂർണ്ണനായിരിക്കുന്ന നിത്യന്റെ തിരുനാമത്തിൽ അന്ത്യോഖ്യായുടെയും കിഴക്കൊക്കെയുടെയും ശ്ലൈഹിക സിംഹാസനത്തിന്റെ ബലഹീനനായ യാക്കോബ് തൃതീയൻ ഇഗ്നാത്യോസ് പാത്രിയർക്കീസ്

(മുദ്ര)

അന്ത്യോഖ്യായുടെയും കിഴക്ക് ഒക്കയുടെയും പത്രോസിനടുത്തതും ശ്ലൈഹികവുമായ സിംഹാസനത്തിന്റെ അധികാരസീമയിൽപെട്ട മലങ്കരയിലെയും ഇൻഡ്യയിലെയും നമ്മുടെ സ്നേഹഭാജനങ്ങളായ ശ്രേഷ്ഠ മെത്രാപ്പോലീത്തന്മാർ ബഹുമാന്യ കോർഎപ്പിസ്കോപ്പന്മാർ, സുകൃതമുള്ള ദയറാക്കാർ, വെൺമയുള്ള കശീശന്മാർ, നിർമ്മലരായ ശെമ്മാശന്മാർ എന്നിവർക്കും വിശ്വാസികളായ സകല സുറിയാനി ജനതയ്ക്കും ദൈവമാതാവായ മറിയാമിന്റെയും സകല ശുദ്ധിമാന്മാരുടെയും പ്രാർത്ഥനകളാൽ ദിവ്യസമാധാനവും അപ്പോസ്തോലിക വാഴ്വും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആമ്മീൻ.

നിങ്ങളുടെ ആത്മികവും ശാരീരികവുമായ ക്ഷേമം അന്വേഷിച്ചുകൊണ്ട് നാം പറയുന്നത്:– "സമാധാനം നടത്തുന്നവർ ഭാഗ്യവാന്മാർ. അവർ ദൈവമക്കൾ എന്നു വിളിക്കപ്പെടും" എന്ന് കർത്താവ് അരുളിചെയ്തിരിക്കുന്നു. "സമാധാനം" എന്ന വചനം എത്ര ഇമ്പവും, ശ്രവണ മധുരവും ഹൃദയാവർജ്ജകവുമാകുന്നു. എന്തെന്നാൽ സമാധാനം ഇടിഞ്ഞവയെ പണിയുകയും വിടവുകളെ അടയ്ക്കുകയും ഹൃദയങ്ങളെ സംയോജിപ്പിക്കുകയും ഒരു ജനതയുടെ അവയവങ്ങളെ കൂട്ടിച്ചേർത്ത് വളർത്തുകയും ഏക സഭയുടെ മക്കളെ ഏക ഐക്യതയിലേക്ക് കൊണ്ടുവരികയും ചെയ്യുന്നു. സ്വർഗ്ഗം ഭൂമിയോട് കോപിച്ചിട്ട് അയ്യായിരം സംവത്സരങ്ങൾക്കു ശേഷം രക്ഷാകരമായ മനുഷ്യാവതാരം മുഖാന്തരം ഇതുപോലൊരു മാസത്തിൽ ദൈവം ആ വിശുദ്ധ സമാധാനം ഭൂതലത്തിനു നൽകി.

ഏതാണ്ട് അമ്പത് സംവത്സരങ്ങൾക്കു മുമ്പ് മലങ്കര സുറിയാനി സഭയിൽ ആവിർഭവിച്ചതായ തർക്കം, നാനാപ്രകാരേണ സഭയെ ക്ഷീണിപ്പിച്ച് ക്ഷയിപ്പിച്ചു എന്ന കാര്യം ഒരു രഹസ്യമല്ല. പ്രാരംഭം മുതലെ സഭാ സ്നേഹികളും ദൈവഭക്തരുമായ അനേകരും സമാധാനവും ഐക്യവും ഈ ഭിന്നതയ്ക്ക് ഒരു പരിഹാരവും ദർശിക്കുന്നതിന് ഏറ്റം ആഗ്രഹിച്ചിരുന്നിട്ടും അത് സാധിക്കാതെ ദുഃഖനിമഗ്നരായി ഐഹികവാസം വെടിയുവാനിടയായി. നാമും മലങ്കരസഭയിൽ സമാധാനവും ഏകഗാത്രത്തിന്റെ അവയവങ്ങളുടെ ഐക്യവും, കാണുന്നതിന് പണ്ടേ തന്നെ അഭിലഷിച്ചിരുന്നു.

പരിശുദ്ധ അന്ത്യോഖ്യാ സിംഹാസനത്തിന്മേലുള്ള നമ്മുടെ സ്ഥാനാരോഹണത്തിനു ശേഷം, നിങ്ങൾക്കയച്ച നമ്മുടെ ശ്ലൈഹികമായ ഔദ്യോഗിക ലേഖനത്തിൽ ഈ വാഞ്ഛ നാം വിശദമാക്കിയിട്ടുണ്ട്. നമ്മുടെ ഈ അഭിവാഞ്ഛ തണുത്തുപോകാതെ ദൈനംദിനം തീക്ഷ്ണമായി ശക്തിപ്പെട്ടുവരികയും നാം മുഖാന്തരം ഈ വിടവ് അടയ്ക്കുവാൻ തക്കവണ്ണം ദൈവംതമ്പുരാൻ പ്രസാദിക്കുകയും ചെയ്തിരിക്കുന്നു. തന്റെ നാമത്തിനു മഹത്വം.

മലങ്കരസഭയിൽ സമാധാനം സ്ഥാപിക്കേണ്ടതിലേക്കായി ഇതിനാൽ മോർ ബസ്സേലിയോസ് ഗീവറുഗീസിനെ കാതോലിക്കോസായി നാം സ്വീകരിച്ചിരിക്കുന്നു.

ആകയാൽ നിങ്ങൾ ആനന്ദഭരിതരായി ഭവിക്കുന്ന സമാധാനത്തിന്റെ ഈ മാസത്തിൽ ശാന്തിയുടെ സ്വാഗതാർഹവും, ഹൃദ്യവുമായ ഭാവുകങ്ങൾ നിങ്ങൾക്ക് ഇതോടൊപ്പം നാം ആശംസിക്കുന്നു. കർത്താവ് തന്റെ ഐശ്വര്യമേറിയ അനുഗ്രഹങ്ങൾ നിങ്ങളുടെമേൽ വർഷിക്കുന്നതിനു നാം പ്രാർത്ഥിക്കുന്നു. അസൂയാർഹവും സകല സുകൃതങ്ങളാലും സമലംകൃതവും ആയ ജനമായി നിങ്ങൾ തീരുന്നതിനുവേണ്ടി തന്റെ ഉത്തമ തിരുഹിതത്തിന് പ്രീതികരമായ ദിവ്യപരിപാലനം കൊണ്ടും ആരോഗ്യം കൊണ്ടും സുഭിക്ഷതകൊണ്ടും ദൈവംതമ്പുരാൻ നിങ്ങളെ ധന്യരാക്കി തീർക്കുമാറാകട്ടെ.

ആയതു തന്റെയും തന്റെ പിതാവിന്റെയും പരിശുദ്ധ റൂഹായുടെയും കൃപയാലും, കരുണയാലും തന്നെ. ആമ്മീൻ.

ആകാശങ്ങളിലിരിക്കുന്ന...

നമ്മുടെ പാത്രിയർക്കാ വാഴ്ചയുടെ രണ്ടാം ആണ്ട് ക്രിസ്തബ്ദം 1958 ഡിസംബർ 9-നു സിറിയായിൽ ഹോംസിലെ നമ്മുടെ അരമനയിൽ നിന്നും.

(കാതോലിക്കേറ്റുമായി ബന്ധപ്പെട്ട ചരിത്രരേഖകൾ പ്രധാനമായും സമാഹരിച്ചിരിക്കുന്നത് ഈ ഗ്രന്ഥത്തിന്റെ പ്രസാധകനും ചരിത്ര ഗവേഷകനുമായ ജോയ്സ് തോട്ടയ്ക്കാടാണ്. ജോയ്സ് തോട്ടയ്ക്കാടിന്റെ സ്വകാര്യ ലൈബ്രറിയിൽ നിന്നുമുള്ള പഴയ പത്രങ്ങൾ, മലങ്കരസഭാ മാസികയുടെ മാനേജരായിരുന്ന അന്തരിച്ച ഫാ. റ്റി. ജി. സഖറിയാ നൽകിയ പഴയ പത്രവാർത്തകൾ, കാലം ചെയ്ത ഔഗേൻ മാർ ദീവന്നാസ്യോസ് തിരുമേനി 'കാതോലിക്കേറ്റിന്റെ നിധി' എന്ന ഗ്രന്ഥപ്രസിദ്ധീകരണവേളയിൽ 'മലയാള മനോരമ'യിൽ നിന്നും പകർത്തിച്ചെടുത്ത പത്രവാർത്തകൾ; കാതോലിക്കേറ്റ് സപ്തതി സുവനീർ, രണ്ടാം കാതോലിക്കായുടെ ഡയറി (*കാതോലിക്കേറ്റിന്റെ നിധി*), ഇസ്സഡ്. എം. പാറേട്ടിന്റെ *മലങ്കര നസ്രാണികൾ* എന്നിവയിൽ നിന്നും സമാഹരിച്ച രേഖകളാണ് ഗ്രന്ഥത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നത്. - ഗ്രന്ഥകാരൻ)

# കാതോലിക്കേറ്റിന്റെ പിന്നിൽ നിന്നവരിൽ പ്രമുഖർ


പ. വട്ടശ്ശേരിൽ തിരുമേനി


പ. പൗലോസ് പ്രഥമൻ


കോനാട്ട് മാത്തൻ കോറെപ്പിസ്ക്കോപ്പാ


ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ്


അൽവാറീസ് മാർ യൂലിയോസ്


മാർ പീലക്സിനോസ് പുത്തൻകാവിൽ


മാർ ഈവാനിയോസ് പാറേട്ട്


സ്കറിയ മല്പാൻ ചെറിയമഠത്തിൽ


അലക്സന്ത്രയോസ് മല്പാൻ മട്ടയ്ക്കൽ


എം. സി. കുറിയാക്കോസ് റമ്പാൻ


ഫാ. ജേക്കബ് മണലിൽ


എം. എ. ചാക്കോ


ഇ. ജെ. ജോൺ


ഒ. എം. ചെറിയാൻ


കെ. സി. മാമ്മൻ മാപ്പിള


ഇ. ജെ. ഫീലിപ്പോസ്


പുന്നൂസ് വക്കീൽ തോപ്പിൽ


എ. എം. വർക്കി